കലാകൗമുദി
957
ജനുവരി 16, 1994
വില: 5 രൂപ



## കവർ സ്റേറാറി



## മുഖക്കുറിപ്പ്



## കാർട്ടൂൺ



## റിപ്പോർട്ട്



## ലേഖനം



## പുതിയ പുസ്തകങ്ങൾ



## നോവൽ



## നോവലെററ്



## കവിത



## കഥ





## സിനിമ



## സ്പോർട്സ്



## ജീവചരിത്രം



മുഖചിത്രം: **ശ്രീ. ടി.എൻ. ശേഷൻ**



## വികലമായ സൗന്ദര്യ ശാസ്ത്രം

'കലാകൗമുദി'യിൽ പ്രസിദ്ധീകരിക്കപ്പെട്ട എം.സുകുമാരന്റെ 'പിതൃതർപ്പണ'വും 'ജനിതക'വും വായിച്ചു. സുകുമാരന്റെ 'വിപ്ളവാത്മക സൗന്ദര്യബോധം' ഒരു പെൻഡുലംപോലെ ഒരററത്തുനിന്ന് മറേറ അററത്തേക്കു നീങ്ങിയിരിക്കുന്നു. നക്സൽ പ്രസ്ഥാനത്തോട് അനുഭാവം പ്രദർശിപ്പിച്ചുകൊണ്ട് മുൻപ് അദ്ദേഹം കഥകൾ രചിച്ചപ്പോഴും അതിന്റെ പരാജയത്തിനുശേഷം അതിൽ പങ്കെടുത്തവരെ പരിഹസിച്ചുകൊണ്ട് ഇപ്പോൾ ഈ കഥകൾ രചിക്കുമ്പോഴും മാർക്സിയൻ ദർശനത്തിലും സമൂഹശാസ്ത്രത്തിലും തനിക്കുള്ള അപര്യാപ്തവും അപക്വവുമായ ധാരണകളെ സുകുമാരൻ വിളംബരം ചെയ്യുകയാണ്. അദ്ദേഹത്തിന്റെ രചനാപാടവത്തെയും മററും പ്രശംസിക്കാം. അതു വേറെ കാര്യം.

യഥാർത്ഥത്തിൽ കഥാകൃത്ത് തന്നെത്തന്നെയാണ് വിമർശിക്കുന്നത്. അയഥാർത്ഥവും അപ്രായോഗികവും ആശയവാദാധിഷ്ഠിതവുമായ സെൻറിമെൻറലിസം വിജയങ്ങളിലൂടെയുള്ള ഒരു ഗതിയായിരുന്നു എന്നുകാണാം. ഇനിയും അത് അങ്ങനെതന്നെ ആയിരിക്കും. ഈ സത്യം യാഥാർത്ഥ്യബോധമുള്ള എഴുത്തുകാരൻ മനസ്സിലാക്കണം.

ആദർശപ്രേരിതനും ചരിത്രത്തിന്റെ വസ്തുനിഷ്ഠമായ ഡയലെക്ടിസ് മനസ്സിലാക്കാത്തവനുമായ കഥാകൃത്തിന്റെ ജ്ഞാനസിദ്ധാന്തപരമായ പരാജയം വിളിച്ചോതുന്നു ഈ കഥകൾ. വികലമായ സൗന്ദര്യശാസ്ത്രമാണ് അവയിൽ നിറഞ്ഞുനില്ക്കുന്നത്.

**ഹരിഹരൻ പൂഞ്ഞാർ**
ഡോംബിവിലി
മഹാരാഷ്ട്ര.

## ജനിതകം

ജനിതകത്തിന്റെ അവസാനഭാഗം എത്ര പ്രാവശ്യം വായിച്ചെന്നറിയില്ല. പൈങ്കിളക്കഥകളിലെപ്പോലെ സുചിത്രയെ വിവാഹം കഴിച്ച് ഗോകുലനു കഴിയാമായിരുന്നു. സുകുമാരനങ്ങനെ എഴുതാൻ കഴിയില്ല.




ഒത്തുതീർപ്പുകളുടെയും കീഴടങ്ങലുകളുടെയും ഈ നാട്ടിൽ ജനിതകംപോലൊരു കഥയെഴുതാൻ സുകുമാരനു മാത്രമേ കഴിയൂ. രാഷ്ട്രീയവും സേവനവും എല്ലാം കരിയർ ആയി മാറിക്കൊണ്ടിരിക്കുന്ന ഈ നാട്ടിൽ ഗോകുലനെപ്പോലെയൊരു കഥാപാത്രത്തെ എവിടെങ്കിലും കാണാൻ കഴിയുമോ?

സുചിത്ര ഒടുവിൽ പറഞ്ഞതുപോലെ 'ലെററ് ഹിം ഗോ.' ഒരിക്കലും മറക്കാത്ത കഥാപാത്രങ്ങളായി സുചിത്രയും ഗോകുലനും മനസ്സിൽ നില്ക്കും. ഏജീസ് ഓഫീസിലെ ജോലി പോയെങ്കിലും സുകുമാരൻ സ്വന്തം കാര്യങ്ങൾക്കപ്പുറത്തും ഒരു ലോകമുണ്ടെന്നു കരുതുന്നവരുടെയിടയിൽ എന്നും ആരാധ്യനായിരിക്കും. സുകുമാരന്റെ അടുത്ത കഥയ്ക്കായി കാത്തിരിക്കുന്നു.

**വി.ആർ.ഗോപിനാഥൻപിള്ള**
കൃഷ്ണകൃപ
വടക്കേവിള
കൊല്ലം–10.

## മലയോര കോൺഗ്രസ്

മലയോര കോൺഗ്രസ് വായിച്ചു. ചേററിക്കൊഴിച്ചുകളയാൻ ഒന്നുമില്ല. ഒരായിരം കൂരമ്പുകളുടെ മൂർച്ചയുണ്ട് ഓരോ വാക്കുകൾക്കും. ഈ കവിത കാണേണ്ടവർ കണ്ടുകാണുമോ എന്തോ? ഏതോ പരസ്യചിത്രത്തിൽ പറയുന്നതുപോലെ അസ്സലായിട്ടുണ്ട്.

**പി.പി. രവീന്ദ്രൻ**
രാമമംഗലം.

## രണ്ട്

ആളില്ലാക്കസേരകൾക്കുശേഷം ചെമ്മനത്തിന്റെ 'മലയോര കോൺഗ്രസ്' കസറി. അധികാര രാഷ്ട്രീയത്തിന്റെ വൈകൃതം പൊളിച്ചെഴുതിയ ആ കവിതയും, സുകുമാറിന്റെ ബ്രേക്ക് ഡാൻസും അവസരോചിതമായി.

**പി.കെ.രാജു**
കളത്തിൽപ്പറമ്പിൽ
മുപ്ലിയം പി.ഒ.
തൃശ്ശൂർ.

## വി.പി.ശിവകുമാർ സ്മാരക അവാർഡ്

അന്തരിച്ച പ്രശസ്ത ചെറുകഥാകൃത്തും നിരൂപകനും ആയ ശ്രീ.വി.പി.ശിവകുമാറിന്റെ സ്മരണ നിലനിറുത്തുന്നതിന് അതാതു വർഷത്തെ ഏററവും മികച്ച മലയാള ചെറുകഥയ്ക്ക് അവാർഡ് ഏർപ്പെടുത്താൻ മാവേലിക്കര കേളി നിശ്ചയിച്ചിരിക്കുന്നു.

5001 രൂപയും ശില്പവും ബഹുമതി പത്രവും അടങ്ങുന്നതാണ് അവാർഡ്. പൊതുജനങ്ങൾക്കും സ്ഥാപനങ്ങൾക്കും 1993–ൽ പ്രസിദ്ധീകൃതമായ മലയാളത്തിലെ ഏററവും നല്ല ചെറുകഥയുടെ പേര് നിർദ്ദേശിക്കാവുന്നതാണ്. 1993 ജനുവരി 1 മുതൽ ഡിസംബർ 31 വരെയുള്ള കാലഘട്ടത്തിൽ പ്രസിദ്ധീകരിക്കപ്പെട്ട കഥകളാണ് നിർദ്ദേശിക്കേണ്ടത്. കഥയുടെ മൂന്നു കോപ്പികൾ, പ്രസിദ്ധീകരണത്തിന്റെ പേര്, വർഷം, മേൽവിലാസം എന്നിവയോടൊപ്പം പ്രൊഫ.വി.സി. ജോൺ, ജനറൽ കൺവീനർ, വി.പി.ശിവകുമാർ സ്മാരക കേളി അവാർഡ്, വില്ലീസ് വില്ല, നടക്കാവ്, മാവേലിക്കര–690 101 എന്ന വിലാസത്തിൽ 1994 ജനുവരി 20–നു മുമ്പ് അയച്ചുതരണമെന്ന് അഭ്യർത്ഥിക്കുന്നു.

24 ഫെബ്രുവരിയിൽ അവാർഡ് ദാനചടങ്ങ് നടക്കും.

## കലാകൗമുദിയിൽ പ്രസിദ്ധീകരിച്ചു തുടങ്ങുന്നു

# അഴീക്കോടിന്റെ സംഭാഷണങ്ങൾ



മനുഷ്യജീവിതത്തെ സാരമായി സ്പർശിക്കുന്ന രാഷ്ട്രീയം, മതം, സാഹിത്യം വിദ്യാഭ്യാസം എന്നീ മേഖലകളെ ആഴത്തിൽ പരിശോധിക്കുന്ന ചിന്താനിർഭരങ്ങളും ഉൾക്കാഴ്ച നല്കുന്നതുമായവ.

ശ്രീ. സുകുമാർ അഴീക്കോടുമായി നടത്തിയ ദീർഘമായ കൂടിക്കാഴ്ചകളുടെ അടിസ്ഥാനത്തിൽ

ശ്രീ. പി.വി. മുരുകൻ തയാറാക്കിയത്.



## രാഷ്ട്രീയ ലേഖകൻ

# നാണമേ നിന്റെ പേരാണോ?

രാഷ്ട്രീയ ജീവിതത്തിൽ നാണത്തിനും നാണക്കേടിനും യാതൊരു അർത്ഥവുമില്ലാതായിട്ട് കാലം കുറെയായി. അങ്ങനെയൊക്കെ സംഭവിക്കുന്നല്ലോ എന്ന് വിലപിക്കുന്നവർ മണ്ടത്തിരുമാലികളായി മുദ്രകുത്തപ്പെടുകയും ചെയ്യുന്നു. എന്നാലും നാണക്കേടിനും ഒരതിരില്ലേ? അജിത് സിംഗ് അതിനും അതിരില്ലെന്ന് തെളിയിച്ചിരിക്കുന്നു. മാനം കൊടുത്തും പണം നേടിയാൽ, പണം കൊടുത്തും മാനം നേടാമെന്ന് പറഞ്ഞ ബുദ്ധിമാൻ അജിത്സിംഗിന്റെ കാര്യത്തിൽ നൂറുശതമാനം അന്വർത്ഥനായിരിക്കുകയാണ്. അഭിസാരികകളെ മനസ്സിൽ വച്ചുകൊണ്ടുള്ളതായിരുന്നു ആ ആപ്തവാക്യം. ഇവിടെ അജിത്സിംഗ് ആണായിപ്പോയെന്ന വ്യത്യാസമേയുള്ളൂ. ആൺവേശ്യകൾ നമുക്കിടയിലും ഉണ്ടല്ലോ!

അജിത്സിംഗിനോടൊപ്പം പത്തുപേരെക്കൂടി രായ്ക്കുരാമാനം കൂടാരത്തിൽ കേററി കസേര ഉറപ്പിച്ച നരസിംഹറാവു നമ്മുടെ തലമുറയിലെ ഒരു അത്ഭുത പ്രതിഭാസം തന്നെയാണ്. രാഷ്ട്രീയത്തിൽ ആദർശവും തത്വദീക്ഷയും ലവലേശം വേണ്ടെന്ന് ഉറച്ചുവിശ്വസിക്കുന്ന കരുണാകരൻപോലും നരസിംഹറാവുവിന്റെ മുമ്പിൽ തോററു തുന്നംപാടിയിരിക്കുകയാണ്. ഇനി പുതിയ വിദ്യകൾ നരസിംഹറാവുവിൽനിന്നും കരുണാകരന് അഭ്യസിക്കേണ്ട നില വന്നിരിക്കുകയാണ്. എത്ര ഭംഗിയായി റാവു ആ കാലുമാററം സാധിച്ചെടുത്തു! കുറേക്കാലമായി അജിത്സിംഗ് പനിച്ചു നടക്കുകയായിരുന്നു, മന്ത്രിക്കസേര കൈവിട്ടുപോകുമോ എന്ന പേടിമൂലം. റാവുവാണെങ്കിൽ, അജിത്സിംഗിനെ കൊതിപ്പിക്കാനായി വ്യവസായ മന്ത്രിക്കസേരയിൽ ആരെയും ഇരുത്താതെ, അതു കാലിയാക്കിയിട്ടിരിക്കുകയുമായിരുന്നു. നവംബർ തിരഞ്ഞെടുപ്പിനു മുമ്പേതന്നെ അജിത്സിംഗ് അകത്തു കേറുമായിരുന്നു. പക്ഷെ ജനതാദളിനെ തോല്പിച്ച് പപ്പടമാക്കേണ്ട ചരിത്രദൗത്യം കൂടി അദ്ദേഹത്തിന് നിറവേററാനുണ്ടായിരുന്നല്ലോ! നരസിംഹറാവു ഇതിൽപ്പരം സംപ്രീതനാകാനില്ല.

അജിത്സിംഗ് അകത്തുകേറിയാലും പുറത്തുനിന്നാലും കോൺഗ്രസ്സിന് ഒരു ചുക്കുമില്ലെന്നതാണ് സത്യം. അദ്ദേഹം കോൺഗ്രസ്സിന്റെ തൊപ്പിവച്ചാൽ ഒരാളെപ്പോലും കൂടുതലായി കോൺഗ്രസ്സിന് കിട്ടുകയില്ല. അങ്ങനെയുള്ള ഒരാളെ കോൺഗ്രസ്സിൽ കൊണ്ടുവന്നതിനു കാരണം, പത്തു എം.പിമാരെ കൈപൊക്കാൻ കിട്ടുമെന്ന കണക്കു കൂട്ടൽ കൊണ്ടാണല്ലോ. അതല്ലാതെ പിന്നെന്തിനാണ് അജിത്സിംഗിനെ കാലുമാററിയെടുത്തത്? പരാജയഭീതിയില്ലാതെ അധികാരത്തിൽത്തുടരാൻ നരസിംഹറാവുവിനുവേണ്ടി നരസിംഹറാവുവിനാൽ നടപ്പാക്കിയെടുത്തതാണല്ലോ നാണംകെട്ട ഈ കച്ചവടം.

# മനോരമയും മാർക്സിസ്റ്റുപാർട്ടിയും

ശീതയുദ്ധം സംഭാവന ചെയ്തതാണ് മോൾ എന്ന പദം. എതിർപക്ഷത്തിന്റെ രഹസ്യം ചോർത്തിയെടുക്കാൻ ഉപയോഗിക്കുന്ന വ്യക്തിയും ഉപകരണവുമെല്ലാം ഈ പദപ്രയോഗത്തിനകത്തു വരും. ബെർലിൻ മതിൽ തകരുകയും, സോവിയററ് യൂണിയൻ പത്തു പതിനാറായി മുറിഞ്ഞുമാറുകയും ചെയ്തതോടുകൂടി ശീതയുദ്ധത്തിന്റെ കാലം അസ്തമിച്ചു. അതോടുകൂടി മറെറാരു ദുരന്തവും സംഭവിച്ചു. കമ്മ്യൂണിസ്ററ് വിരുദ്ധതയായിരുന്നല്ലോ പാശ്ചാത്യചേരി രാജ്യങ്ങളെ ഒട്ടിച്ചു നിറുത്തിയിരുന്ന പശ. ശീതയുദ്ധ കാലഘട്ടം അവസാനിച്ചതോടുകൂടി ആ പശ ഇല്ലാതായിരിക്കയാണ്. അമേരിക്കയെപ്പോലുള്ള വൻരാജ്യങ്ങളെ വല്ലാതെ അസ്വസ്ഥപ്പെടുത്തുന്നതാണ് പുതിയ ഈ പ്രതിഭാസം.

ഇതു പറയാൻ ഒരു കാരണമുണ്ട്. കേരളത്തിലെ മാർക്സിസ്ററ് കമ്മ്യൂണിസ്ററു പാർട്ടിയിൽ 'മോളു'കളുടെ പ്രവർത്തനം വളരെ സജീവമായിരിക്കുന്നു. കടുകട്ടിയുള്ള അച്ചടക്കമാണല്ലോ മാർക്സിസ്ററു പാർട്ടിയുടെ ശക്തി. കേന്ദ്രീകൃത ജനാധിപത്യമെന്നൊക്കെ നേതാക്കൾ പറയുമെങ്കിലും, നേതൃത്വത്തെ അനുസരിക്കുന്നതാണ് പ്രവർത്തനശൈലി. അതുകൊണ്ടുതന്നെ മാർക്സിസ്ററു പാർട്ടിക്കകത്ത് എന്തു നടന്നാലും അതൊന്നുംപുറത്തുവരാറേയില്ലായിരുന്നു. എന്നാൽ ഇന്ന് ആ സ്ഥിതിയൊക്കെ പമ്പകടന്നിരിക്കയാണ്. മാർക്സിസ്ററ് കമ്മ്യൂണിസ്ററു പാർട്ടിയിൽ എന്തു നടക്കുന്നു എന്നറിയാൻ മലയാള മനോരമ നോക്കിയാൽ മതി എന്നായിരിക്കുകയാണ് സ്ഥിതി. ഇൻവെസ്ററിഗേററീവ് ജേർണലിസ്ററുകളുടെ പ്രാഗല്ഭ്യമാണ് ഇതെന്ന് കേരളത്തിൽ ആരെങ്കിലും വിചാരിക്കുമെന്നു തോന്നുന്നില്ല. സ്റ്റേറ്റു കമ്മിററിയായാലും, സെക്രട്ടേറിയററായാലും എന്തിന് ജില്ലാ കമ്മിററിയായാലും യോഗംകൂടി തീരുമാനമെടുത്തു കഴിഞ്ഞാൽ ചൂടോടെ വാർത്തകൾ ലക്ഷ്യസ്ഥാനങ്ങളിലേക്കു പ്രവഹിക്കുന്നതുകൊണ്ടാണ് ഇങ്ങനെയൊക്കെ സംഭവിക്കുന്നതെന്ന് അറിയാത്തവരല്ല ജനങ്ങളും മാർക്സിസ്ററു പാർട്ടി നേതാക്കളും. പക്ഷേ, നേതാക്കൾക്ക് എന്തുചെയ്യാൻ കഴിയും; ഇടത്തും വലത്തും മോളുകൾ ഉള്ളപ്പോൾ. കമ്മ്യൂണിസം വന്നാൽ വിഷം കുടിക്കുമെന്ന് ശപഥം ചെയ്തവരുടെ പിൻതലമുറക്കാർക്ക് ഇതൊരു പ്രതിജ്ഞാസാഫല്യമായിരിക്കാം. ഏതായാലും സംഗതി ഭേഷായിട്ടുണ്ട്!



വത്സാമണി



# ടി.എൻ. ശേഷനെന്ന ഒറ്റയാൾ പട്ടാളം

ഉദ്യോഗസ്ഥവൃന്ദം അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത് പ്രവചനങ്ങൾക്കു വഴങ്ങാത്തവനെന്നാണ്. ഭ്രാന്തനെന്നാണ് രാഷ്ട്രീയക്കാർ അദ്ദേഹത്തിനു കൊടുത്തിരിക്കുന്ന ചെല്ലപ്പേര്. പക്ഷേ, ജനങ്ങൾ അദ്ദേഹത്തെ ആദരിക്കുകയും ഇഷ്ടപ്പെടുകയും ചെയ്യുന്നു—അങ്ങനെ നിഴൽപോലെ വിവാദം പിന്തുടരുന്ന ചീഫ് ഇലക്ഷൻ കമ്മിഷണർ ടി.എൻ. ശേഷൻ ജീവിതത്തെ എങ്ങനെ സമീപിക്കുന്നു? ഔദ്യോഗികജീവിതത്തോടുള്ള അദ്ദേഹത്തിന്റെ സമീപനമെന്താണ്? ഒരു സമസ്യയായി നില്ക്കുന്ന ശേഷന്റെ സ്വന്തം വാക്കുകളിൽ, ആ ചോദ്യങ്ങൾക്ക് ഉത്തരം തേടുകയാണ് ഇവിടെ. ''എന്റെ പ്രൊഫൈലോ? എന്തിനാണത്? ഏതു കോണിൽനിന്നു നോക്കിയാലും ഞാനൊരു ഫുട്ബാളിനെപ്പോലെയല്ലേ? ഒരു ഇൻറർവ്യൂവിന് അനുവാദം ആരാഞ്ഞുകൊണ്ട് ടെലഫോൺ ചെയ്തപ്പോൾ ശ്രീ. ശേഷനിൽനിന്നുണ്ടായ പ്രതികരണത്തിന്റെ പിന്നിലുള്ള കുസൃതി ആസ്വാദ്യമധുരമായി അനുഭവപ്പെട്ടു. നിർവാചൻ സദനിലെ വൃത്തിയും വെടിപ്പുമുള്ള അദ്ദേഹത്തിന്റെ മുറിയിൽ കയറിച്ചെല്ലുമ്പോൾ അവിടെയിരിക്കുന്ന വ്യക്തിയുടെ ആത്മസുഗന്ധം അവിടെ നിറഞ്ഞുനില്ക്കുംപോലെ തോന്നി. മേശ ശുദ്ധശൂന്യം. ഒരു ഫയലിന്റെ നിഴൽപോലുമില്ല. പിന്നിലെ അലമാരയിൽ തുകൽകൊണ്ട് ബയൻറുചെയ്ത പുസ്തകങ്ങൾ. ഫയലുകളും കടലാസുകളും കാണാത്തതുകൊണ്ട് അദ്ഭുതം തോന്നുന്നോ? അദ്ദേഹം ചോദിച്ചു. നോക്കൂ, ഇന്നത്തെ നിലയിൽ എനിക്കൊരു ജോലിയുമില്ല. അതുകൊണ്ടു മാത്രമല്ല, ഫയലുകളുടെയും കടലാസുകളുടെയും കൂമ്പാരമില്ലാത്തത്. ഇക്കാര്യത്തിൽ ഞാനൊരു മാതൃക പിന്തുടരുകയാണ്. ഇലക്ഷൻ കമ്മിഷനെ ഫയലുകൾകൊണ്ട് മൂടുകയില്ലെന്ന് ഞാൻ നേരത്തേ തീരുമാനിച്ചിരുന്നു. തികച്ചും സജീവമായൊരു പ്രവർത്തനപദ്ധതിയായിരുന്നു ഞാനതിനായി ആവിഷ്കരിച്ചത്. പിന്നോട്ടു തിരിഞ്ഞു നോക്കാൻ ഞാൻ സമ്മതിച്ചില്ല— കറങ്ങുന്ന കസേരയിൽ ചാഞ്ഞിരുന്നുകൊണ്ട് കുസൃതിയോടെ അദ്ദേഹം ചിരിച്ചു.

ഭരണസംവിധാനത്തിനു നേർക്ക് യുദ്ധം നടത്തുന്ന ഈ ഒററയാൾ പട്ടാളത്തെക്കുറിച്ച് നിരന്തരം പുറത്തുവന്നുകൊണ്ടിരിക്കുന്ന കാർട്ടൂണുകളും ആക്ഷേപഹാസ്യ ലേഖനങ്ങളും ഞാൻ ഓർമ്മിച്ചു. പെട്ടെന്നാണ് താനൊരു ഫുട്ബാളെന്ന് അദ്ദേഹം സ്വയം വിശേഷിപ്പിച്ചത് ഞാൻ ഓർത്തത്. ശരിയാണ്. എപ്പോഴും ഗോൾവല കുലുക്കുന്ന ഫുട്ബാൾ.

ഞാനതു പറഞ്ഞപ്പോൾ, അദ്ദേഹം കുലുങ്ങിച്ചിരിച്ചു. ''അതെ, ഞാനൊരു ഫുട്ബാൾ തന്നെ. ഗോളടിക്കുന്നവരോടല്ലേ അതെപ്പററി ചോദിക്കേണ്ടത്?''

ഗോൾ അടിക്കുന്നത് ആരെന്ന് എടുത്തു പറയേണ്ടതില്ലല്ലോ. എങ്കിലും ഗോൾ വലയത്തിലേക്കു മാത്രമേ ചെന്നു നില്ക്കൂ എന്ന് ഈ ''ഫുട്ബാളി''ന് തോന്നാൻ കാരണം?

''കാരണമോ? അടിസ്ഥാനലക്ഷ്യം എപ്പോഴും ഒന്നുതന്നെ. വ്യക്തിപരമായ മോഹങ്ങളൊന്നുമില്ല എനിക്ക്. ആർക്കെങ്കിലും ക്ളേശങ്ങൾ ഉണ്ടാക്കാനും എനിക്കു ആഗ്രഹങ്ങളില്ല. എപ്പോൾ ഞാനൊരു തീരുമാനമെടുക്കുന്നുവോ, അപ്പോഴെല്ലാം അവർ എനിക്കെതിരെ ഉയർത്തുന്ന വെല്ലുവിളികൾ, ഭീഷണികൾ ഒന്നുംതന്നെ എന്നെ സ്പർശിക്കുന്നേയില്ല. കോൺഗ്രസ് പാർട്ടിയായാലും ബി.ജെ.പി ആയാലും കമ്മ്യൂണിസ്ററു പാർട്ടി ആയാലും മററാരെങ്കിലും ആയാലും ഇതുതന്നെ. ആത്മീയമായി നോക്കിയാൽ അതിനൊക്കെ അതീതനാണു ഞാൻ. അങ്ങനെ വരുമ്പോൾ മാനസികമായി വേപഥുകൊള്ളേണ്ട കാര്യമേയില്ലല്ലോ. നിങ്ങളെ ആരെങ്കിലും പ്രശംസിക്കുന്നെങ്കിൽ അങ്ങനെ ചെയ്തുകൊള്ളട്ടെ. അതല്ല, നിങ്ങളെ ആരെങ്കിലും ചീത്തവിളിക്കുകയാണെങ്കിലോ? അങ്ങനെ ചെയ്തുകൊള്ളട്ടെ. എനിക്കതെല്ലാം ഒന്നുപോലെയാണ്.

അന്യരുടെ അഭിപ്രായങ്ങളുടെ നേർക്ക് മനസ്സിന്റെ കവാടങ്ങൾ അടച്ചിടാൻ എങ്ങനെ സാധിക്കും?

ബോധപൂർവ്വം ഒരു തെററു ഞാൻ ചെയ്യാത്തിടത്തോളം, മററുള്ളവർ അതിനെ അഭിനന്ദിക്കുന്നുവോ ഇല്ലയോ എന്നത് ഞാൻ കണക്കാക്കുന്നില്ല. ഒരു കാര്യം കോടതിയാണ് തീർപ്പു കല്പിക്കേണ്ടതെങ്കിൽ നിങ്ങൾ അതിനെ കോടതിയുടെ മുമ്പിൽ സമർപ്പിക്കണം. കോടതി പറയുന്നതാണു നിയമം. നിയമത്തിന്റെ മുമ്പിൽ അതിന് നിലനില്പില്ലെന്നാണ് കോടതിക്ക് അഭിപ്രായമെങ്കിൽ എനിക്കതിൽ ഖേദം വരും. എനിക്കു നല്കിയ ജോലിയോടൊപ്പം കുറെ അധികാരങ്ങളും നല്കിയിട്ടുണ്ടെന്നു മറക്കരുത്.''

## ഭരണഘടനാദത്തമായ അധികാരം

ഇവിടെ പ്രശ്നം വളരെ ലളിതം. ഭരണഘടനാദത്തമായ അധികാരങ്ങളുള്ള ഒരു ഉദ്യോഗസ്ഥൻ, പുറത്തുള്ള ആരുടെയും വരുതിക്കു വിധേയനാകാൻ വിസമ്മതിക്കുന്നു. പാലക്കാട്ടുനിന്നും ഡെൽഹിയിലെത്തിയ, വെളുത്ത് സ്ഥൂല ഗാത്രനായ ഈ മനുഷ്യൻ തന്റെ അധികാരാവകാശങ്ങൾക്കുവേണ്ടി നിലകൊള്ളുന്നു. വിവാദം സ്വാഭാവികം. പലപ്പോഴും അത് ഒരു കൊടുങ്കാററിന്റെ രൂപംകൊള്ളുന്നു. പക്ഷേ, അപ്പോഴെല്ലാം ഈ മനുഷ്യൻ അക്ഷോഭ്യനായി, നിസ്സംഗനായി അതു നോക്കിയിരിക്കുന്നു.

''ഭരണഘടന പ്രദാനം ചെയ്തിട്ടുള്ളതാണ് ഈ അധികാരങ്ങൾ. വേണമെങ്കിൽ മററാരെയെങ്കിലും ഈ കസേരയിൽ ഉപവിഷ്ടനാക്കാമായിരുന്നല്ലോ. ഈ ജോലിക്കുവേണ്ടി ഞാൻ ആരുടെയും പിന്നാലെ പോയില്ല. പ്രധാനമന്ത്രിയോട് ഞാൻ പലവട്ടം പറഞ്ഞു, ദയവായി വിട്ടുപോകൂ എന്ന് മര്യാദയോടെ ആവശ്യപ്പെട്ടാൽ മതി, ഞാൻ വിടപറയാമെന്ന്. അങ്ങനെയല്ലാതെ എന്നെ പുകച്ചു ചാടിക്കാനാണ് ആരെങ്കിലും ആഗ്രഹിക്കുന്നതെങ്കിൽ, ഞാൻ പോകുകയില്ല. പേടിച്ച്, എല്ലാം വിട്ടോടുന്നയാളല്ല ഞാൻ.''

ഒരാളിന് ഒരു പദവി എന്ന മുദ്രാവാക്യം മുഴക്കിയിരുന്ന കോൺഗ്രസ്സാണോ ഇലക്ഷൻ കമ്മിഷനെ മൂന്നംഗ കമ്മിഷനാക്കാൻ മെനക്കെടുന്നത്? എന്താണിതിനു ഹേതു?

''അതേപ്പററി എനിക്ക് യാതൊരു ഊഹവും ഇല്ല.''

ഒരാളിനു പുറമെ കൂടുതൽ അംഗങ്ങൾ കമ്മിഷനിൽ വേണോ?

''എന്നെ സംബന്ധിച്ചാണെങ്കിൽ ഓഫീസ് ജോലി തുച്ഛമാണ്. ഒരുദിവസം കഷ്ടിച്ച് പത്തുപതിനഞ്ചു മിനിട്ടുനേരത്തെ ജോലി. ജോലിഭാരംകൊണ്ടാണ് കൂടുതൽ കമ്മിഷണർമാർ വേണമെന്നു പറയുന്നതെങ്കിൽ, അതു ശരിയല്ല. മറേറതെങ്കിലും കാരണങ്ങൾകൊണ്ടാണെങ്കിൽ—കോടതി തീരുമാനിക്കട്ടെ.''

ചീഫ് ഇലക്ഷൻ കമ്മിഷണറുടെ അധികാരങ്ങൾ ചോദ്യംചെയ്യലിന് അതീതമാണെന്ന സുപ്രീംകോടതിയുടെ ഇടക്കാല ഉത്തരവിനോട് എങ്ങനെയാണ് പ്രതികരിക്കുന്നത്?

''ഓ, അതോ? കേസ് തുടരുകയല്ലേ ഇപ്പോഴും. അവസാന വിധി വരട്ടെ. അതിനു മുമ്പേ ഞാൻ അതു ചെയ്യും, ഇതു ചെയ്യും എന്നു പറയുന്നതിൽ എന്തു കഴമ്പിരിക്കുന്നു. കോടതിയുടെ ഉത്തരവ് മറിച്ചാണെങ്കിൽ, നേരത്തെ ഞാൻ സൂചിപ്പിച്ചില്ലേ, ഭയം എന്നെ ഭരിക്കുന്നേയില്ല.''

തന്റെ വാദഗതിക്ക് ബലം നല്കാനായി തീയതികൾ, വർഷങ്ങൾ, റൂൾബുക്കിൽ നിന്നുള്ള പ്രസക്ത വകുപ്പുകൾ, ഭരണഘടനാ വകുപ്പുകൾ, പ്രധാനമന്ത്രിക്കെഴുതിയ കത്തുകൾ, മററു രേഖകൾ—അങ്ങനെ എത്രയോ കാര്യങ്ങൾ അദ്ദേഹം ഉദ്ധരിച്ചു.

''എനിക്കൊന്നും വേണ്ട. ഞാനെന്തിന് ഭയക്കണം? എന്താണു ഭയം? ഭാവിയിൽ സന്തോഷം നഷ്ടപ്പെടുമെന്ന ആകുലതയാണു ഭയമെന്ന് ശ്രീ. ജെ. കൃഷ്ണമൂർത്തി പറഞ്ഞിട്ടുണ്ട്. ഭയത്തെപ്പററി അതിസരളമായൊരു നിർവചനമാണത്. ഇരുട്ടിനെ നിങ്ങൾ ഭയക്കുന്നു. ഇരുട്ടിൽ ആരോ പതിയിരിക്കുന്നുവെന്ന ഉൽക്കണ്ഠയാണ് അതിനു കാരണം. കൂടുതൽ കമ്മിഷണർമാരെ നിയമിക്കുന്നതു സംബന്ധിച്ച എന്റെ നിലപാട് വിശദമാക്കുന്നതായിരുന്നു ഞാൻ സമർപ്പിച്ച റിട്ട് പെററിഷൻ. രേഖകളെ ആധാരമാക്കിയുള്ളതാണത്. അതിൽക്കൂടുതലൊന്നും പറയാനില്ല എനിക്ക്. എന്നോട് വീട്ടിൽ പോകാൻ അവർ ആവശ്യപ്പെടുന്നു. വീട്ടിൽ പോകാൻ എനിക്കു ആഗ്രഹമുണ്ട്. ഭാവിയിൽ എന്തു സംഭവിക്കുമെന്ന് സ്വയം ചോദിച്ചുകൊണ്ടാണ് ഭയത്തെ അപഗ്രഥിക്കാൻ ഞാൻ ശ്രമിക്കുന്നത്. അക്കാര്യത്തിൽ എനിക്ക് ലവലേശം ഉൽക്കണ്ഠയില്ല.

വീടിന്റെ കാര്യം പറഞ്ഞല്ലോ. പാലക്കാടിനെക്കുറിച്ചാണോ?

വീട് എന്നു ഞാനുദ്ദേശിക്കുമ്പോൾ അത് പാലക്കാട് ആകണമെന്നില്ല. എനിക്ക് വേരുകളില്ല. പാലക്കാട് യാതൊന്നും അവശേഷിക്കുന്നില്ല. എന്റെ സഹോദരനും സഹോദരിമാരുമെല്ലാം മദ്രാസിലാണ്. അച്ഛനും ഭാര്യാപിതാവും അവരുടെ ആൾക്കാരുമെല്ലാം ബാംഗ്ളൂരിലും. ഔദ്യോഗിക ജീവിതത്തിൽ നിന്നും വിരമിച്ചശേഷം എവിടെ താമസിക്കണമെന്ന് ഇനിയും ഞാൻ തീരുമാനിച്ചിട്ടില്ല. എന്താണ് താങ്കളുടെ അടുത്ത ആഗ്രഹം എന്ന് നിങ്ങൾ ചോദിച്ചാൽ, അതിനുള്ള മറുപടി എനിക്ക് ആഗ്രഹമൊന്നുമില്ലെന്നായിരിക്കും. ഈ ജോലിക്കുശേഷം, ആ ജോലി വേണം, മറെറാരു ജോലി വേണം. ങ്ഹേ, എനിക്കത്തരം മോഹങ്ങളൊന്നുമില്ല. എല്ലാം ദൈവനിശ്ചയം. യാതൊന്നും എനിക്കു വേണ്ട. ജീവിതം അങ്ങേയററം ഉദാരതയോടെയാണ് എന്നോടു പെരുമാറിയിട്ടുള്ളത്. എന്തിനെങ്കിലുംവേണ്ടി ഞാൻ പോയിട്ടേയില്ല.

ഔദ്യോഗികജീവിതത്തിൽ, ശ്രീ. ശേഷൻ ഒരിക്കൽപ്പോലും വഴുതിവീണില്ല.

ഔദ്യോഗികജീവിതം തിരഞ്ഞെടുത്തതാണോ അതോ അതിൽ ചെന്നു ചേർന്നതാണോ?



വളരെ വിഷമംപിടിച്ചാണ് അതൊക്കെ പറയുകയെന്നു വച്ചാൽ. പത്തുപന്ത്രണ്ടു വയസ്സായ ഇപ്പോഴത്തെ കുട്ടികൾക്ക്, ഞങ്ങളെപ്പോലുള്ളവർക്ക് ആ പ്രായത്തിൽ ഉണ്ടായിരുന്നതിനെക്കാൾ കൂടുതൽ അറിവും വിവരവും ഉണ്ട്. കേരളത്തിലെ ഒരു കൊച്ചു ടൗണിലാകുമ്പോൾ, അവസരങ്ങളെപ്പററി യാതൊരു ധാരണയും ഉണ്ടാകാനുമില്ല. അവസരങ്ങൾ അനവധിയാണ്. പതിന്നാലു വയസ്സായപ്പോൾ ഞാൻ ഇൻറർമീഡിയററിനു ചേർന്നു. രണ്ടു കൊല്ലം പിന്നിട്ടശേഷം മദ്രാസ് ക്രിസ്ത്യൻ കോളേജിൽ ഫിസിക്സിനു ചേർന്നു. ഡോക്ടറാവാൻ എനിക്കു തീരെ താല്പര്യമില്ലായിരുന്നു.

അതല്ലാതെ, മററന്തിലായിരുന്നു കൗതുകം?

എൻജിനീയറിംഗിനോടായിരുന്നു എനിക്ക് ഏറെ പഥ്യം. റിക്കാർഡ് ഭേദിച്ച മാർക്കായിരുന്നു ഇൻറർമീഡിയററിൽ എനിക്ക്. മദ്രാസിൽ നിലനിന്നിരുന്ന സാമുദായിക സംവരണച്ചട്ട മനുസരിച്ച് മദ്രാസിൽ അവർ എനിക്കു പ്രവേശനം നല്കിയില്ല. മദ്രാസ്, കോയമ്പത്തൂർ, ആനന്ദ്പൂർ, കാക്കിനാഡ—നാല് എൻജിനീയറിംഗ് കോളേജുകളായിരുന്നു അന്നുണ്ടായിരുന്നത്. അങ്ങനെയാണ് മദ്രാസ് ക്രിസ്ത്യൻ കോളേജിൽ ഞാൻ ശാസ്ത്ര വിദ്യാർത്ഥിയായത്. അവിടെനിന്നും ലയോള കോളേജിൽ കെമിസ്ട്രി വിദ്യാർത്ഥിയായി. 1945-ൽ എൻെറ സഹോദരൻ ഐ.എ.എസ്സിൽ ചേർന്നു. അതെന്നെ സ്വാധീനിച്ചു. ഫിസിക്സിലുള്ള പഠനം തുടർന്നിരുന്നുവെങ്കിൽ, ഞാനൊരു സയൻറിഫിക്കററ് ഓഫീസർ ആയേനെ. പക്ഷേ, അക്കാലത്ത് അതിന് വലിയ തൊഴിൽസാദ്ധ്യതയില്ലായിരുന്നുവെന്ന് നിങ്ങൾ ഓർക്കണം. 1948-49 കളിലെ കാര്യമാണ് ഞാൻ പറയുന്നത്. ഐ.എ.എസ്സിലേക്ക് ഞാൻ പ്രവേശിച്ചത് മുൻകൂട്ടി ആലോചിച്ചുറപ്പിച്ചതിൻെറ അടിസ്ഥാനത്തിലൊന്നുമായിരുന്നില്ല.

## ആക്രമണോത്സുകതയെപ്പററി

തീയതികളും അക്കങ്ങളും യാതൊരു പ്രയാസവുമില്ലാതെ അണിയണിയായി നിരന്നുവരുമ്പോൾ ഞാൻ ശ്രീ. ശേഷൻെറ ഓർമ്മശക്തിയിൽ അദ്ഭുതപ്പെട്ടുപോയി.

അതോ? നാലുവയസ്സു മുതൽ ക്രൂരമായ തരത്തിലുള്ളതാണ് എൻെറ ഓർമ്മശക്തി. അമ്പത്തഞ്ചു വർഷത്തെ എല്ലാ പ്രധാന സംഭവങ്ങളും എനിക്ക് ഓർമ്മയുണ്ട്. ഭഗവദ്ഗീത കാണാതെ പറയാനാവും. സത്യത്തിൽ, വളരെ ചെറുപ്പത്തിലേ ഞാൻ ഗീത ചൊല്ലുമായിരുന്നു.

ഗീതചൊല്ലുന്ന ചീഫ് ഇലക്ഷൻ കമ്മിഷണർ ശാന്തശീലനാണെന്നാണല്ലോ നാം വിചാരിക്കുക. ശരിയാണ്. സൗമ്യനും ശാന്തസ്വരൂപനുംതന്നെയാണ് ശ്രീ. ശേഷൻ. അപ്പോൾ അദ്ദേഹത്തിൻെറ സ്വഭാവത്തിലെ പ്രധാന ധാരയായ ആക്രമണോത്സുകത എങ്ങനെ വിശദീകരിക്കും?

''ശരിയാണ്, ഞാൻ ആക്രമണോത്സുകനാണ്. കശാപ്പുകാരന് എന്തു അക്രമരാഹിത്യം? ഒരുതരത്തിലുള്ള കാഠിന്യവും ആക്രമണസ്വഭാവവും ആവശ്യപ്പെടുന്നതാണ് എൻെറ തൊഴിൽ. യുദ്ധഭൂമിയിൽനിന്നും ഒരു ക്ഷത്രിയന് ഓടിപ്പോകാൻ അവകാശമില്ലെന്ന് അർജ്ജുനനോട് ശ്രീകൃഷ്ണൻ പറഞ്ഞിട്ടില്ലേ? ഇതിൽനിന്നും ഭിന്നമായൊരു തൊഴിലായിരുന്നുവെങ്കിൽ തീർച്ചയായും എൻെറ വഴി അക്രമരാഹിത്യത്തിൻേറതാകുമായിരുന്നു. ശത്രുവിനോട് അക്രമരഹിതനായി പെരുമാറുന്ന ഒരു പടയാളി അവൻെറ ധർമ്മം അനുഷ്ഠിക്കുന്നില്ലെന്നല്ലേ ഗീത പറയുന്നത്.

ഇതിനിടയിൽ, ഞാൻ സംഭാഷണത്തിൻെറ ചാലുതിരിച്ചു വിടാനുള്ള ശ്രമത്തിൻെറ ഭാഗമായി ശ്രീ. ശേഷൻെറ വ്യക്തിപരമായ വിശ്വാസങ്ങളെപ്പററി ആരാഞ്ഞു.

''യാതൊരുവിധ വ്യാമോഹങ്ങളും പശ്ചാത്താപ വ്യഥകളും ഇല്ലാത്ത ഒരാളാണ് ഞാൻ.'' അദ്ദേഹം തുടർന്നു:

''ജീവിതത്തെ ഞാൻ കാണുന്നത് ഒരുപിടി ഒരുസമയത്ത് എന്ന നിലയിലാണ്. എന്തെല്ലാം സംഭവിച്ചാലും അതെല്ലാം എൻെറ സ്വത്വത്തെ ഉരുമ്മിപ്പോകുന്നേയുള്ളൂ. തീവ്രമായ നിയന്ത്രണം അനുഷ്ഠിക്കുന്ന ഒരാളാണ് ഞാൻ.''

എങ്ങനെ ദൈനംദിന പരിപാടിയുടെ തുടക്കം?

''അങ്ങനെയൊന്നുമില്ല. നിർഭാഗ്യവശാൽ, ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ, ഇപ്പോൾ എനിക്ക് വേണ്ടത്ര ജോലിയില്ലെന്നതാണു നേര്. ത്രിമാനവീക്ഷണമില്ലേ, അതെനിക്കുണ്ട്. തിരക്കുപിടിച്ച ഒരു സോഷ്യൽ ലൈഫ് എനിക്കില്ല. ആരുടെയും വീട്ടിൽ ഞാൻ പോകാറില്ല. എൻെറ അസാന്നിദ്ധ്യം വേദനാകരമാണെന്നു തോന്നുന്നിടത്തൊഴികെ, വിവാഹച്ചടങ്ങുകൾക്കോ സ്വീകരണങ്ങൾക്കോ ഒന്നും എന്നെ കാണില്ല.

പുലർച്ചയ്ക്ക് അഞ്ചരയ്ക്ക് ഞാൻ ഉണരുന്നു. ആറര ആകുമ്പോഴേക്കും ഞാൻ റെഡി. ഒരുകപ്പു ചായയോടൊപ്പം പത്രപാരായണം. എട്ടുമണിയാകുമ്പോൾ, പലരും ടെലഫോണിൽ വിളിച്ചുതുടങ്ങും. ഏഴേമുക്കാലിനേ പ്രഭാതഭക്ഷണം കഴിയും. ഒരുകപ്പു പാലും കോൺഫ്ളേക്സുമാണ് ഉച്ചഭക്ഷണം. പഞ്ചസാര തൊടാറേയില്ല. അതിനു പകരം മധുരം തരുന്ന ഗുളികകൾ ഉപയോഗിക്കുന്നു. ജീവിതത്തിലെ ചവർപ്പ് ഇരട്ടിപ്പിക്കാനായി കടുംചായ മാത്രമേ ഞാൻ കുടിക്കാറുള്ളൂ. വേറെ ആഹാരമൊന്നുമില്ല. പ്രഭാതഭക്ഷണമായോ അത്താഴമായോ കനത്തതൊന്നും കഴിക്കാറില്ല. മധുരപലഹാരങ്ങൾ സമ്പൂർണ്ണമായി വർജ്ജ്യം. എന്നാൽ നിങ്ങളുടെ വീട്ടിൽ എന്നെ ക്ഷണിക്കാനുള്ള ദൗർഭാഗ്യമുണ്ടായാൽ, ആറേഴ് ഗുലാബ് ജാം ഒററയടിക്ക് തിന്നാനും എനിക്കു മടിയില്ല.

മധുരം ഒഴിവാക്കാൻ കാരണം?

ഹേയ്, യാതൊരു രോഗവുമില്ല. ചില നിഷ്ഠകളാണ് ഇതൊക്കെ. സ്വയം ചിട്ടപ്പെടുത്തിയ ശീലങ്ങൾ. എൻെറ ബ്ളഡ് പ്രഷർ 120/80 ആണ്. നാഡിമിടിപ്പിൻെറ കണക്ക്, അരോഗഗാത്രനായ ഒരാളിൻേറതായ 72. ഫാസ്ററിംഗ് ബ്ളഡ് ഷുഗർ 75. കൊളസ്ട്രോൾ 130. കായികാദ്ധ്വാനം ചെയ്യുന്ന ഒരാൾ മൂന്നുനേരം ഭക്ഷണം കഴിക്കണം. കായികാദ്ധ്വാനം ഞാൻ ചെയ്യുന്നില്ലെന്നു തന്നെയല്ല, ജോലിയേ ചെയ്യുന്നില്ല. ആ നിലയ്ക്ക് മൂന്നുനേരത്തെ ആഹാരത്തിൻെറ ആവശ്യമെന്ത്? ലഘുഭക്ഷണക്കാരനാണ് ഞാൻ. 1988 മുതൽക്ക് ആരംഭിച്ചതാണ് അത്. മണ്ണിനടിയിൽ വളരുന്ന യാതൊന്നും ഞാൻ കഴിക്കാറില്ല. ഉരുളക്കിഴങ്ങോ, ഉള്ളിയോ കാരററുപോലും. അതുപോലെതന്നെ വറുത്തതും കരിച്ചതുമെല്ലാം ഉപേക്ഷിച്ചിരിക്കുന്നു. വേണമെങ്കിൽ ഇതെല്ലാം എനിക്കു ലംഘിക്കാം. അത്താഴം ഏഴരയ്ക്കും എട്ടിനുമിടയ്ക്കായിരിക്കും. അതിഥികളുള്ളപ്പോൾ കുറച്ചു ചോറും കൂടുതൽ പച്ചക്കറികളും കഴിക്കും.

രാവിലെ ഒൻപതിനും പതിനൊന്നിനുമിടയ്ക്കാണ് ഓഫീസ് സമയം. ഓഫീസിൽ എത്തുന്നത് ക്ളിപ്ത സമയത്തല്ല. സെക്യൂരിററിയുടെ ഉപദേശമാണ് അതിനു കാരണം. ഒരേ റോഡിലൂടെ വരികയോ പോവുകയോ ചെയ്യില്ല. രാവിലെ ഓഫീസിലെത്തിയാൽ അഞ്ച്, പത്തു മിനിട്ടുകൊണ്ട് ജോലി തീരും. മീററിംഗോ വല്ലതുമുണ്ടായാൽ അതു നീളും. ചിലപ്പോൾ ഉച്ചയ്ക്ക് ഒന്നരവരെ. ഉച്ചയ്ക്കുമേൽ ഞാൻ ഓഫീസിലേക്കു മടങ്ങാറില്ല. ഔദ്യോഗിക പേപ്പറുകളുമായി ഉദ്യോഗസ്ഥന്മാർ എൻെറ വസതിയിൽ വരുന്നതായിരിക്കും, ഞാൻ ഓഫീസിൽ പോകുന്നതിനെക്കാൾ ചെലവു കുറവ്. വൈകിട്ട് ആറുമണിവരെ ഓഫീസ് പ്രവർത്തിക്കും. തിരഞ്ഞെടുപ്പുകാലമായാൽ രാത്രി മുഴുവനും. ഓഫീസിൽനിന്നും എൻെറ അനുമതി വാങ്ങാൻ ഒരാൾ വീട്ടിൽ വരുന്നതാണ് ലാഭകരം. ഒരു പൈലററും എസ്കോർട്ടുമുണ്ട് എനിക്ക്. ബുള്ളററ് പ്രൂഫാണ് എൻെറ കാർ. അപ്പോൾ മൂന്നു കാറുകൾ. ഞാൻ ഓഫീസിൽ വരികയും പോകുകയും ചെയ്യുമ്പോൾ അഞ്ചു കാറുകളുടെ സേവനം വേണ്ടിവരും. അതേസമയം എൻെറ പി.എ ഓഫീസിൽനിന്നും വീട്ടിൽ വന്നിട്ടു പോകാൻ ഒരു കാർ മതി. ഉച്ചയ്ക്കുശേഷം ഞാൻ വീട്ടിലുണ്ടാവും. വായനയാണ് പ്രധാനം. ഏതാണ്ട് ഇരുപത്തഞ്ചു കൊല്ലമാകും, ഫിക്ഷൻ വായന നിറുത്തിയിട്ട്.

അതെന്താ?

## ഗീതയുടെ ഉപാസകൻ

എനിക്കുതന്നെ എൻേറതായ ഫിക്ഷൻ സൃഷ്ടിക്കാൻ കഴിയുമെന്നിരിക്കെ, മററുള്ളവരുടെ കൃതികൾ ഞാനെന്തിനു വായിക്കണം. മാനേജ്മെൻറ് കൃതികൾ വായിക്കാറുണ്ടായിരുന്നു. പക്ഷേ, ലോകത്തെവിടെയും എഴുതപ്പെട്ടിട്ടുള്ള മാനേജ്മെൻറ് പുസ്തകങ്ങളിലെ സിദ്ധാന്തങ്ങളൊന്നും ഇന്ത്യൻ സാഹചര്യങ്ങൾക്ക് അനുഗുണങ്ങളല്ല. ഭാരതീയ വ്യക്തിത്വം തികച്ചും വ്യത്യസ്തമാണ്. അത് വളരെ സങ്കീർണ്ണമാണ്. മോട്ടിവേററ് ചെയ്യേണ്ട ഘടകങ്ങളും തികച്ചും ഭിന്നം. പാശ്ചാത്യരാജ്യങ്ങളിലെ ആശയങ്ങളോടും ഉദ്ദേശ്യങ്ങളോടും പ്രതികരിക്കാൻ കഴിയാത്തവണ്ണം, അടരുകൾ നിറഞ്ഞതാണ് ഇന്ത്യൻ സൈക്ക്. അതുകൊണ്ടുതന്നെ മാനേജിരിയൻ ബുക്കുകൾ വായിക്കുന്നതുകൊണ്ട് പ്രയോജനമില്ലെന്നു ഞാൻ മനസ്സിലാക്കുന്നു. ഇന്നു ഞാൻ രണ്ടുതരത്തിലുള്ള ഫിലോസഫിയുടെ ഉപാസകനാണ്. അതിലൊന്ന് കുറെ വിശാലമായിട്ടുള്ളതാണ്. ആദിശങ്കരനെയും ഗീതയെയും നാരായണീയത്തെയും അടിസ്ഥാനമാക്കിയിട്ടുള്ളതാണ് മറെറാരു ഫിലോസഫി.

വിശാലവും തുറന്നതുമായ ഫിലോസഫി എന്നതുകൊണ്ട് അർത്ഥമാക്കുന്നതെന്താണ്?

എത്തിക്സും ലോജിക്കുമെല്ലാം ചേർന്ന



സമഗ്രമായ ഫിലോസഫി. അതുപോലെ വിപുലമായ അർത്ഥത്തിൽ മനഃശാസ്ത്ര ഗ്രന്ഥങ്ങളും ഞാൻ വായിക്കുന്നു. പക്ഷേ, ഈ രണ്ടു ശാഖകളിലും എന്നിൽ താല്പര്യം ജനിപ്പിക്കുന്ന നല്ല ഒരു കൃതി കണ്ടെത്താൻ സാധിച്ചിട്ടില്ല.

ഗീതയിൽനിന്നും ഏതെങ്കിലും ഒരു ശ്ളോകം എടുക്കും. മണിക്കൂറുകളോളം അത് അപഗ്രഥിക്കാനായി ചെലവിടും. അതുപോലെ ആദിശങ്കരൻെറ കൃതികളിൽനിന്നും ചില ഭാഗങ്ങളെടുത്തു അതേപ്പററി ചിന്തിച്ചിരിക്കും. എൻെറ അനുഭവങ്ങളുമായി അതിനെ താരതമ്യപ്പെടുത്തി നോക്കും. അങ്ങനെ സമയം പോകുന്നത് ഞാനറിയാറേയില്ല. അതുകൊണ്ടുതന്നെ കൂട്ടുകാരില്ലാത്തത് പ്രശ്നമേയാകുന്നില്ല. എനിക്കൊരു ടി.വി സെററുണ്ട്. സ്വന്തമായിത്തന്നെ ഒരു ഡിഷ് ആൻറിനയും. ഏതാണ്ട് ഒരു ഡസനോളം പരിപാടികൾ കാണാം. പക്ഷേ, അപൂർവ്വമായേ, അതും ഒന്നോ രണ്ടോ വട്ടം ബി.ബി.സി ന്യൂസോ, സി.എൻ.എന്നോ കാണാനേ ടി.വി തുറക്കാറുള്ളൂ.

ദൂരദർശൻ കാണാറില്ലേ?

അതു കാണുന്നതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. ആദ്യമൊക്കെ ന്യൂസ് കാണാറുണ്ടായിരുന്നു. പക്ഷേ, അതിപ്പോൾ പഴഞ്ചനായിത്തീർന്നിരിക്കുന്നു. തലേന്നത്തെ പത്രവാർത്തകളാണ് അവർ പുതിയ വാർത്തകളായി വായിക്കുന്നത്. അതിനും പുറമെ ദൂരദർശൻെറ വാർത്തകൾക്ക് മാന്യതയും നഷ്ടപ്പെട്ടിരിക്കുന്നു. വാർത്തകളുടെ ടോപ്പിക്കാലിററിയും അവർ പരിഗണിക്കുന്നേയില്ല. എക്സിനോ വൈക്കോ വേണ്ടി, പക്ഷപാതത്തോടുകൂടിയാണ് അവർ വാർത്തകൾ ഒരുക്കുന്നത്. അതെല്ലാംകൊണ്ട് മറെറാന്നും ചെയ്യാനില്ലാത്തപ്പോൾ മാത്രമേ, ദൂരദർശൻ ബുള്ളററിനുകൾ ഞാൻ ശ്രദ്ധിക്കാറുള്ളൂ. ഇതിനെല്ലാം പുറമെ, ദിവസംപ്രതി പതിനഞ്ച്-ഇരുപതുപേർ എന്നെ കാണാൻ വരാറുണ്ട്. പലപ്പോഴും അവരുടെ സന്ദർശനോദ്ദേശ്യം അഭിപ്രായവും ഉപദേശവും ആരായലായിരിക്കും.

ഉപദേശം തേടാനോ?

അതെ. കൂടുതലും മലയാളികളായ ചെറുപ്പക്കാരാണ്. ഭാവിയിൽ എന്തു ചെയ്യണം, പഠനക്കാര്യത്തിൽ ഏതു വഴി സ്വീകരിക്കണം തുടങ്ങിയ കാര്യങ്ങളെപ്പററി എൻെറ ഉപദേശം ആരാഞ്ഞ്.

കുട്ടികൾ?

എനിക്കു കുട്ടികളില്ല. ഈ പ്രപഞ്ചംതന്നെ എൻെറ കുട്ടിയാണ്. സ്വന്തം അച്ഛൻമാരെ തള്ളിപ്പറയുന്നവരല്ലേ ഇക്കാലത്തെ മക്കൾ. നിങ്ങൾ എൻെറ കുട്ടിയായിരുന്നുവെങ്കിൽ, വിവാദ കഥാപാത്രമായ ഇത്തരമൊരച്ഛൻ എനിക്കു വേണ്ടെന്നും പറഞ്ഞ്, ഇറങ്ങിപ്പോകുമായിരുന്നില്ലേ?

## സംഗീത പ്രേമി

പാലക്കാട് ബ്രാഹ്മണർ സംഗീത വിദ്വാന്മാരാണെന്നല്ലോ കേൾക്കുന്നത്. സംഗീതത്തിൽ താല്പര്യമില്ലേ?

ഉണ്ട്. പക്ഷേ, ക്ളാസ്സിക്കൽ ഹിന്ദുസ്ഥാനി സംഗീതവും പാശ്ചാത്യ ക്ളാസ്സിക്കൽ സംഗീതവും ആസ്വദിക്കാൻ സാധിക്കാത്തതിൽ എനിക്കു കുണ്ഠിതമുണ്ട്. കണ്ണടച്ചിരുന്ന് അത് ആസ്വദിക്കാനേ എനിക്കു കഴിയൂ. അതിൻെറ സാങ്കേതികതയെപ്പററി ഞാൻ അജ്ഞനാണ്.

പാടുമോ?

അതേന്നും അല്ലെന്നുമായിരിക്കും അതിൻെറ മറുപടി. നിരവധി വർഷം ഞാൻ വയലിൻ വായിക്കാൻ പഠിച്ചതാണ്. ഒരു സുപ്രഭാതത്തിൽ ഞാനതു വേണ്ടെന്നു വച്ചു, എനിക്കത് പററിയതല്ലെന്ന തോന്നൽ കാരണം. എന്നാൽ കർണ്ണാടക സംഗീതം എനിക്കു ഭയങ്കര ഇഷ്ടമാണ്. അതിൽ ഞാൻ പ്രഗല്ഭനുമാണ്. ആധുനിക സംഗീതവുമായി ബന്ധപ്പെടുത്തി എനിക്കു ചിന്തിക്കാനേ വയ്യ. അതൊരു



തിന്മയായതുകൊണ്ടോ, അതുമായി ബന്ധപ്പെടുന്നത് നല്ലതല്ലാത്തതുകൊണ്ടോ അല്ല. ആധുനിക സംഗീതവും (അതിൽ ചലച്ചിത്ര സംഗീതവും ജാസ്പോലുള്ള പാശ്ചാത്യ സംഗീതവും എല്ലാം ഉൾപ്പെടും) ക്ളാസ്സിക്കൽ ഇന്ത്യൻ സംഗീതവും തമ്മിലുള്ള അന്തരം ഫിലോസഫിക്കലാണ്. ആത്മീയ സൗരഭ്യമുളവാക്കുമ്പോഴാണ് സംഗീതംകൊണ്ടുള്ള പ്രയോജനം.

എൻെറ നിലനില്പിൻെറ മൗലിക പ്രമാണം, എൻെറ അഭിപ്രായങ്ങൾ മററാരിലെങ്കിലും അടിച്ചേല്പിക്കരുതെന്നതാണ്. അതുപോലെ മററാരുടെയെങ്കിലും അഭിപ്രായം എന്നിൽ അടിച്ചേല്പിക്കാനും ഞാൻ സമ്മതിക്കില്ല. മൂല്യങ്ങളിൽ ഉറച്ചു നില്ക്കുക, അത് മററുള്ളവരുടെ മേൽ അടിച്ചേല്പിക്കാതിരിക്കുക. അതുപോലെതന്നെ കായികമായും മാനസികമായും സഹിഷ്ണുതയുടെ പരിധി കടക്കുമ്പോൾ മാത്രം പ്രതിഷേധിക്കുക–അതായിരിക്കണം ലക്ഷ്യം.

ഞാൻ സോപ്പുപയോഗിക്കാറേയില്ല. തലയണ ഉപയോഗിക്കാറില്ല. പ്രത്യേക കാരണമൊന്നുമില്ല ഇതിന്. കോഫിയോട് എനിക്ക് വല്ലാത്ത മമത ഉണ്ടായിരുന്നു. നാല്പതു വയസ്സുവരെ ഒരുദിവസം ഇരുപതു കപ്പ് കോഫി ഞാൻ കുടിച്ചിരുന്നു. എന്നാൽ കഴിഞ്ഞ ഇരുപതു കൊല്ലത്തിനിടയിൽ ഒരിക്കൽപ്പോലും കോഫിയോ കോഫിയുടെ രുചിയുള്ള ഐസ്ക്രീമോ ഞാൻ തൊട്ടിട്ടില്ല. ഒരുദിവസം രാവിലെ ഞാൻ തീരുമാനിച്ചു, ഒരു ശീലത്തിൻെറയും അടിമയാവാൻ തയാറല്ലെന്ന്. പാനിനോട് വിശേഷിച്ച് സുപാരിയോട് എനിക്കു വലിയ പ്രതിപത്തിയുണ്ടായിരുന്നു. അതും ഒരു ദിവസം ഞാനുപേക്ഷിച്ചു. ശരീരത്തെ നിയന്ത്രിക്കാൻ മനസ്സിനു കഴിയുമെന്നല്ലേ ഇതൊക്കെ കാണിക്കുന്നത്.

സംസാരത്തിനിടയിൽ ശ്രീ. ശേഷൻ യോഗാഭ്യാസത്തെപ്പററി പരാമർശിച്ചിരുന്നു. യോഗാഭ്യാസം നടത്തുന്നുണ്ടോ?

അതെ, ഇല്ല–ഇതാണ് എൻെറ ഉത്തരം. എന്നിലേക്ക് എന്നെ ഉൾക്കൊള്ളാൻ കഴിയും എന്ന അടിസ്ഥാനത്തിൽ ഞാൻ യോഗാഭ്യാസിയാണ്. വളയുകയോ തിരിയുകയോ ചെയ്യുന്നോ എന്നു ചോദിച്ചാൽ ഇല്ല. ആധികാരികരായ പണ്ഡിതന്മാരിൽനിന്നും യോഗാഭ്യാസം പഠിച്ചിട്ടുണ്ട്. പക്ഷേ, കൃത്യമായ അർത്ഥത്തിൽ ആസനങ്ങളൊന്നും ഞാൻ ചെയ്യാറില്ല. എങ്കിലും എല്ലാ ആസനങ്ങളും എനിക്കറിയാം.

## ജേർണലിസവും തരംതാണിരിക്കുന്നു

ഇന്ത്യയിലെ പത്രലോകത്തെപ്പററി താങ്കളുടെ അഭിപ്രായം?

മററ് ഏതൊരു തൊഴിലുമെന്നപോലെ ഇന്ത്യയിലെ പത്രപ്രവർത്തനവും അതിൻെറ താണ നിലയിലാണ്. എത്തിക്സ് നഷ്ടപ്പെട്ടിരിക്കുന്നു. ഒരു 'വെർബ്' (ക്രിയ) അങ്ങോട്ടോ ഇങ്ങോട്ടോ മാററിവച്ച് അർത്ഥം വികലമാക്കിയശേഷം അതിനെ ആധുനിക ജേർണലിസമെന്നു നാമകരണം ചെയ്യുന്നു. തീർച്ചയായും ജേർണലിസം മാത്രമല്ല, ഈ അവസ്ഥയിലെത്തിയിരിക്കുന്നത് എല്ലാ പ്രൊഫഷണലുകളും—എഞ്ചിനീയർമാർ, ഡോക്ടർമാർ, അഭിഭാഷകർ— ഈ വിധം ഖേദകരമായ പതനത്തിലാണ്. ധാർമ്മികതയാണ് എല്ലാ തൊഴിലുകൾക്കും നഷ്ടമായിരിക്കുന്നത്. ഏററവും മോശം ജേർണലിസമാണെന്നല്ല ഞാൻ പറയുന്നത്. അതേസമയം മെച്ചമാണോ? അല്ലേ, അല്ല.

അപ്പോൾ ഉദ്യോഗസ്ഥന്മാരോ?

''സിവിൽ സർവൻറ്സ്'' ഭംഗിയായി വേഷമണിഞ്ഞ 'കാൾഗേളു''കളാണ്. ജനങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കാൻ രാഷ്ട്രീയ നേതൃത്വത്തിനെതിരെ നില്ക്കാൻ ബാദ്ധ്യസ്ഥരാണ് ഉദ്യോഗസ്ഥന്മാർ. പക്ഷേ, അങ്ങനെ അവർ ചെയ്യുന്നേയില്ല. ഞങ്ങൾ എന്തിന് കുഴപ്പത്തിൽ ചാടുന്നു? നല്ല

റപ്പോർട്ടു നേടി പ്രമോഷൻെറ ഏണിപ്പടികളിലൂടെ മുകളിലേക്കു പോകുകയാണ് ഉത്തമമെന്ന് അവർ വിചാരിക്കുന്നു.

നെഹ്രുവിൻെറ കാലവുമായി താരതമ്യപ്പെടുത്തുമ്പോൾ നിലവിലുള്ള നേതൃത്വത്തിൻെറ ഗുണനിലവാരത്തെ എങ്ങനെയാണ് കാണുന്നത്?

ഹേയ്, അങ്ങനെയൊരു താരതമ്യത്തിൻെറ കാര്യമേ ഉദിക്കുന്നില്ല. ഭീമൻമാരൊന്നുമല്ല. കുള്ളൻമാർ മാത്രമേ ഉള്ളൂ. രാജ്യത്തിനുവേണ്ടി എന്തെങ്കിലും ചെയ്യാൻ ആഗ്രഹിക്കുന്ന ഒരു നേതൃത്വം, അതിനുവേണ്ടി വൻതോതിൽ ത്യാഗങ്ങൾ അനുഷ്ഠിക്കുന്ന നേതൃത്വം—വളരെ സുഖകരമായ ഒരു ജീവിതം അതിനുവേണ്ടി ത്യാഗം ചെയ്തവരായിരുന്നു ഗാന്ധിജിയും നെഹ്രുവും പട്ടേലും മൗലാനാ ആസാദുമൊക്കെ— ഇല്ലാതായിരിക്കുന്നു. അവരെല്ലാം ജീവിതത്തിൽ നിഷ്ഠ പുലർത്തിയിരുന്നു. പൊതുജീവിതത്തിൽ ധാർമ്മികതയുടെ മാതൃകകളായിരുന്നു അവർ. എന്നാൽ ഇന്ന് അതെല്ലാം അസത്യമായിരിക്കുന്നു. സ്വാർത്ഥലാഭത്തിനും പണത്തിനും വേണ്ടിയാണ് ഇന്നുള്ളവർ യത്നിക്കുന്നത്. രാജ്യത്തോട് മൊത്തത്തിൽ ഒരു ചോദ്യം ചോദിക്കാൻ ആഗ്രഹിക്കുന്നു. ''തെററു സംഭവിച്ചുകൊണ്ടിരിക്കുന്നു. അതിനെതിരെ ശബ്ദമുയർത്താമോ? അങ്ങനെ ചെയ്യാൻ കെല്പുള്ള ഒരു നേതാവിൻെറ പേരു പറയാമോ?'' ഒററയ്ക്കുള്ള തെററായാലും കൂട്ടായുള്ള തെററായാലും ആരും അതിനെതിരെ ശബ്ദിക്കുന്നില്ല. കുററങ്ങൾക്കെതിരെ പരാതിയുമായി സമീപിക്കാൻ കോടതിപോലുമില്ല. അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, ഭീമൻമാരുടെ കാലം കഴിഞ്ഞിരിക്കുന്നു; കുള്ളൻമാരുടെ കാലമാണ് എന്ന്. ഗുണനിലവാരമുള്ള നേതൃത്വമില്ലെന്ന ആക്ഷേപത്തോട് ആർക്കും വിയോജിക്കാൻ കഴിയാത്ത സ്ഥിതിയാണുള്ളത്. അടിസ്ഥാനമൂല്യങ്ങൾ അപ്രത്യക്ഷമായ ഈ സന്ദിഗ്ദ്ധ ഘട്ടത്തിൽ രാജ്യത്തിന് എങ്ങനെ പുരോഗമിക്കാൻ സാധിക്കുമെന്ന് എനിക്കറിഞ്ഞുകൂടാ.

## തിരഞ്ഞെടുപ്പു പ്രക്രിയ കുററമററതാവണം

ചീഫ് ഇലക്ഷൻ കമ്മിഷണർ എന്ന നിലയ്ക്ക് നിലവിലുള്ള തിരഞ്ഞെടുപ്പു പ്രക്രിയയിൽ തൃപ്തനാണോ?

തീർച്ചയായും അല്ല. ആ പ്രക്രിയയിലെ ചെറിയൊരു തുണ്ടുപോലും മെച്ചപ്പെടുത്തേണ്ടതായുണ്ട്. ഞാനൊണെങ്കിൽ നിയന്ത്രണങ്ങൾക്കു വിധേയനും. വേണ്ടത്ര നിയമങ്ങളില്ല; സംവിധാനം അപര്യാപ്തം. പബ്ളിക് സർവീസ് സമ്പ്രദായമാണെങ്കിൽ ജീർണ്ണിച്ചിരിക്കുന്നു. സമ്പൂർണ്ണനാകുക അല്ലെങ്കിൽ അപൂർണ്ണനാകുമെന്ന പേടി ഉണ്ടാവുക എന്നിവയെല്ലാം ജനമനസ്സിൽനിന്നും അപ്രത്യക്ഷമായിരിക്കുന്നു. അപ്പോൾ, എന്തെങ്കിലും നടപ്പാക്കാൻ മുതിരുമ്പോൾ എല്ലാം അയഞ്ഞു കിടക്കുകയാണെന്ന് അനുഭവപ്പെടും. രാഷ്ട്രീയപ്പാർട്ടികളിൽനിന്നും പ്രതീക്ഷിക്കുന്ന പെരുമാററം ഉണ്ടാകുന്നില്ല. തെററുകൾ നിരത്തിവയ്ക്കാൻ തുടങ്ങിയാൽ അത് അവസാനിക്കില്ല. എന്താണ് ഇതിനൊരു ചികിത്സ? കമ്മിഷൻ സജീവമായി നടപ്പാക്കേണ്ട നിരവധി കാര്യങ്ങൾ നടപ്പാക്കുന്നില്ല. അവ പ്രയോഗിക്കണമെന്ന് അഭിപ്രായപ്പെടുന്നതുകൊണ്ടാണ് ഞാൻ അൺപോപ്പുലറാകുന്നത്. മററാരും തന്നെ ഉപയോഗിക്കാൻ മെനക്കെടാതിരുന്നതും, നിലവിലുള്ളതുമായ അധികാരങ്ങളാണ് ഞാൻ പ്രയോഗത്തിൽ വരുത്തുന്നത്. എല്ലാ ദിശയിലും മെച്ചപ്പെടുത്തൽ അനിവാര്യമായിത്തീർന്നിരിക്കുകയാണ് തിരഞ്ഞെടുപ്പു പ്രക്രിയ.

തിരഞ്ഞെടുപ്പു പ്രക്രിയയിൽ സമൂല പരിഷ്ക്കാരം അനുപേക്ഷണീയമാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം തുടർന്നു:

കേന്ദ്ര ഗവൺമെൻറിൽ നിന്നുള്ള വ്യക്തമായ നിർദ്ദേശത്തിൻെറ അടിസ്ഥാനത്തിൽ തിരഞ്ഞെടുപ്പു പരിഷ്ക്കരിക്കുന്നതിനായി നൂററമ്പതു പേജുകളുള്ള ഒരു കുറിപ്പ് കഴിഞ്ഞ കൊല്ലം ഞാൻ സമർപ്പിച്ചു. ഇതുവരെ അതെപ്പററി ആരും ഒരക്ഷരം ഉരിയാടിയിട്ടില്ല. തിരഞ്ഞെടുപ്പു ചെലവു സംബന്ധിച്ച് നിലവിലുള്ള നിയമം നമ്മുടെ തിരഞ്ഞെടുപ്പു സമ്പ്രദായത്തെ അപഹാസ്യമാക്കുന്നതാണ്.

ഓരോ സമ്മതിദായകനും അയാളുടെ സമ്മതിദാനാവകാശം വിനിയോഗിക്കാൻ കഴിയുമ്പോൾ മാത്രമേ തിരഞ്ഞെടുപ്പിൻെറ ലക്ഷ്യം നിറവേററപ്പെടുകയുള്ളൂ. എന്നാൽ നിരവധി പേർക്ക് ആ അവകാശം നിഷേധിക്കാൻ പാകത്തിലുള്ള നിരവധി വകുപ്പുകളുണ്ട്. വോട്ടർ പട്ടിക കൃത്യതയോടെ തയാറാക്കുന്നില്ല. റിഗ്ഗിംഗും ബൂത്ത് പിടിച്ചെടുക്കലും തിരഞ്ഞെടുപ്പു പ്രക്രിയയെ നിഷേധിക്കലായിത്തീരുന്നു. ജാതി, മതം, ഭാഷ എന്നിവകളുടെ അടിസ്ഥാനത്തിലാണ് ഇപ്പോൾ തിരഞ്ഞെടുപ്പുകൾ നടക്കുന്നത്. ഇതിൻെറ ഫലമായി ചെറിയൊരു വിഭാഗത്തിൻെറ ഗുണത്തിനായി കുറച്ചുപേരുടെ ഒരു ഭരണകൂടമാണ് രാജ്യത്തിന് കൈവരുന്നത്. ഗാന്ധിജിയും മററു നേതാക്കളും പോരാടിയത് ഇതിനുവേണ്ടിയായിരുന്നോ? ഇത്തരത്തിലുള്ള ജനാധിപത്യ സംവിധാനത്തേക്കാൾ നല്ലതല്ലേ അടിമത്തം?

അവിടെനിന്നും സംഭാഷണം, ക്രമേണ ജനാധിപത്യ സമ്പ്രദായത്തിലേക്ക് നീണ്ടു. യുഗോസ്ളാവിയായേയും, ചെക്കോസ്ലൊവാക്യയേയുംപോലെ ഇന്ത്യ ശിഥിലമാകാതിരിക്കാൻ ജനാധിപത്യത്തിനു മാത്രമേ സഹായിക്കാനാവൂ. അതേസമയം ഇന്ത്യയ്ക്കകത്തുതന്നെ വലുതും ചെറുതുമായ ശക്തികൾ ശിഥിലീകരണത്തിനായി ശ്രമിക്കുന്നുണ്ട്. എണ്ണൂറു ഭാഷകൾ ഉള്ള ഒരു ബൃഹദ് രാഷ്ട്രമാണ് നമ്മുടേത്. ഇന്ത്യയിൽ എവിടെയെങ്കിലും ഒരിടത്ത് ആചരിക്കാത്ത ലോകത്തെ ഒരു മതവിശ്വാസവുമില്ല. ഈ സാഹചര്യത്തിൽ ജനാധിപത്യത്തിൻെറ അഭാവത്തിൽ ഇതൊരു രാഷ്ട്രമായി നിലനില്ക്കുകയില്ല. അക്കാര്യത്തിൽ സംശയമേ വേണ്ട.

ജനാധിപത്യം ഫലപ്രദമാക്കാൻ മൂന്നു അടിസ്ഥാനാവശ്യങ്ങൾ നിറവേറപ്പെടണം. നിയമവാഴ്ച, എല്ലാവർക്കും നീതി, അഴിമതിരഹിത സമൂഹം. പക്ഷെ യാഥാർത്ഥ്യങ്ങൾ അവയ്ക്ക് കടകവിരുദ്ധമായാണ് നില്ക്കുന്നത്. ഇതെങ്ങനെ സംഭവിച്ചുവെന്ന് ഇന്നത്തെ തലമുറ വിശദീകരിക്കാൻ ബാദ്ധ്യസ്ഥരാണ്.

അപ്പോൾ, ചെറുപ്പക്കാർക്ക് പങ്കൊന്നുമില്ലേ?

തീർച്ചയായും ഉണ്ട്. ചെറുപ്പക്കാരിൽ തൊട്ടു തുടങ്ങണം പരിഷ്ക്കരണ നടപടികൾ. വയസ്സൻ തലമുറയിൽ നിന്നും നിലവിലുള്ള സംവിധാനം ഏറെറടുക്കേണ്ടത് ചെറുപ്പക്കാരല്ലോ. അവർ അതിലെ എല്ലാ തിന്മകളും പരിഹരിക്കണം. തങ്ങൾ ചെയ്യുന്നത് എന്തുതന്നെയായാലും, അത് ശരിയായിരിക്കണമെന്നതിൽ ബദ്ധപ്രതിജ്ഞരാകണമെന്നാണ് എനിക്ക് ചെറുപ്പക്കാരെ ഉപദേശിക്കാനുള്ളത്. ആരെങ്കിലും അനീതി കാണിച്ചാൽ നിശ്ശബ്ദരായിരിക്കരുത്. ഇന്നിനെക്കുറിച്ച് വേപഥു കൊള്ളുന്നില്ലെങ്കിൽ ഭാവിയിൽ ദുഃഖിക്കേണ്ടിവരും. രാഷ്ട്രത്തെ വിഭജിക്കാൻ ശ്രമിക്കുന്നവരെ ചെറുപ്പക്കാർ ധീരമായി നേരിടണം. ഭാവിതലമുറയോടാണ് എൻെറ കടപ്പാട്. രാജ്യത്തിന് അനുയോജ്യമായ ഒരു ഭരണകൂടം ലഭ്യമാക്കാൻ സഹായിക്കുംവിധം തിരഞ്ഞെടുപ്പുകൾ മെച്ചപ്പെടുത്താനായിരിക്കും എൻെറ ശ്രമം.

ഇലക്ഷൻ കമ്മിഷൻ സ്വമേധയായാണോ അതോ ഗവൺമെൻറുമായി കൂടിയാലോചിച്ചാണോ തീരുമാനങ്ങളെടുക്കുന്നത്?

ഇല്ല ഗവൺമെൻറുമായി കൂടിയാലോചിക്കാൻ ഇലക്ഷൻ കമ്മിഷന് അനുമതി ഇല്ല. ഭരണഘടന അതിനു അനുവാദം നല്കുന്നില്ല. ഗവൺമെൻറിനെ സ്പർശിക്കുന്ന പ്രശ്നം വരുമ്പോൾ മാത്രമേ ഉള്ളൂ, ഗവൺമെൻറുമായുള്ള കൂടിയാലോചന. എനിക്ക് കുറേ പൊലീസുകാരെ വേണം. ഗവൺമെൻറു പറയുന്നു അത്രയും പൊലീസുകാരെ തരാൻ കഴിയില്ലെന്ന്. അതാണ് ഗവൺമെൻറിൻെറ തീരുമാനം. ഐ.എ.എഫ് വക ഹെലികോപ്ററുകൾ ദുരുപയോഗപ്പെടുത്തിയതു സംബന്ധിച്ച എൻെറ ഉത്തരവ് നിങ്ങൾ വായിച്ചിട്ടില്ലേ? അക്കാര്യത്തിൽ ഗവൺമെൻറിലുള്ള ആരുമായും ഞാൻ ആലോചിച്ചില്ല. എന്തെങ്കിലും പീനൽ നടപടിയെടുക്കുന്നതിനേക്കാൾ അതെപ്പററി പരിഹാസ്യമായി എഴുതുന്നതാണ് ഉത്തമമെന്നു എനിക്കു തോന്നുന്നു. പക്ഷെ അതൊന്നും എല്ലാവരും മനസ്സിലാക്കുന്നുണ്ടെന്നു തോന്നുന്നില്ല.

അന്യരാജ്യങ്ങളിലെ തിരഞ്ഞെടുപ്പു പ്രവർത്തനത്തെപ്പററി വ്യക്തിപരമായ പരിചയമുണ്ടോ?

ഇല്ല. മററു രാജ്യങ്ങളിൽ പോയിട്ടില്ലെങ്കിലും, ആ രാജ്യങ്ങളിലെ, 'വിശേഷിച്ച് ബ്രിട്ടൻ, അമേരിക്ക, ഫ്രാൻസ്, ജർമ്മനി, ജപ്പാൻ എന്നിവിടങ്ങളിലെ തിരഞ്ഞെടുപ്പു പ്രവർത്തനങ്ങൾ മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ട്. ഒരിടത്തും തിരഞ്ഞെടുപ്പു പ്രക്രിയ പക്വതയിലെത്തിയിട്ടില്ല. ചൈനയിൽ അത്തരമൊരു സമ്പ്രദായമേയില്ല. ആസ്ട്രേലിയ അത് അഭ്യസിച്ചുവരുന്നതേയുള്ളൂ. ഇന്ത്യയിലെ



തിരഞ്ഞെടുപ്പു സമ്പ്രദായം 'റോട്ടൺ' ആണെന്ന് ആരെങ്കിലും പറയുന്നത് എത്രമാത്രം അസത്യമാണോ അത്രമാത്രം അസത്യമാണ് തിരഞ്ഞെടുപ്പു സമ്പ്രദായം കുററമററതാണെന്ന് പറയുന്നതും. വികസിത രാജ്യങ്ങളിലുള്ളതിനേക്കാൾ മോശമല്ല നമ്മുടെ സമ്പ്രദായം. ഒരുവിധത്തിൽ അതിനേക്കാളൊക്കെ മുന്നിലുമാണ്. വീഴ്ചകൾ ഇല്ല എന്നല്ല ഞാൻ പറഞ്ഞുവരുന്നത്. അതിൽ നിന്നെല്ലാം തിരഞ്ഞെടുപ്പു സമ്പ്രദായത്തെ സ്വതന്ത്രമാക്കാൻ ഇനിയും വളരെയേറെ യാത്ര ചെയ്യേണ്ടിയിരിക്കുന്നു. തെററുകുററങ്ങൾ ഇല്ലാതെ, സമ്പൂർണ്ണമാക്കാനും സാദ്ധ്യമല്ല. എന്തെന്നാൽ മഴവില്ലിൻെറ അററത്ത് തേനാണുള്ളത്. എല്ലാവരും അധികാരവും പ്രതാപവും ദുരുപയോഗപ്പെടുത്തും. പഴയതിനേക്കാൾ കാര്യങ്ങൾ മെച്ചപ്പെടുമ്പോൾ ചെറിയ തോതിൽ സംതൃപ്തി തോന്നും. അക്രമം, റിഗ്ഗിംഗ്, ബൂത്ത് പിടിച്ചെടുക്കൽ ഇതെല്ലാം പൂർണ്ണമായി ഒഴിവാക്കാനാകുമെന്നൊന്നും ഞാൻ പറയില്ല. മുമ്പത്തേതിനേക്കാൾ അത് കുറഞ്ഞിട്ടുണ്ടെന്നുമാത്രം.

രാഷ്ട്രീയക്കാരെ സംബന്ധിച്ചിടത്തോളം ചില മാനദണ്ഡങ്ങൾ നിർണ്ണയിക്കുന്നത് ആശാസ്യമല്ലേ? അമേരിക്കയിലാണെങ്കിൽ പ്രസിഡൻറു സ്ഥാനത്തേക്ക് മത്സരിക്കുന്ന വ്യക്തിയുടെ റെക്കാർഡ് ശുദ്ധമായിരിക്കണമെന്ന് വ്യവസ്ഥ ഉണ്ടല്ലോ?

നിയമത്തിൻെറ അടിസ്ഥാനത്തിലുള്ളതല്ല അത്. അതൊരു കീഴ്വഴക്കത്തിൻെറ ഭാഗമാണ്. ഇന്ത്യയിലാണെങ്കിൽ, ഇന്ത്യൻ സൈക്ക് ഏതും എന്തും പൊറുക്കും. പൊതുജനമനസ്സാക്ഷി നിർജ്ജീവമാണ്. സമൂഹം ഒററക്കെട്ടായി ആലോചിച്ച് സ്ഥാനാർത്ഥിയോട് ചോദിക്കണം, എന്താണ് നിങ്ങളുടെ റെക്കാർഡ്.'' നിങ്ങൾ ജയിലിൽ കിടന്നിട്ടുണ്ടോ? സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങളിൽ പങ്കാളിയായിട്ടുണ്ടോ? അങ്ങനെയുള്ള ഒരാളിന് എങ്ങനെ വോട്ടു നൽകും. സിവിൽ സർവീസിൽ പ്രവേശനം കിട്ടിയാൽ പ്രവർത്തന പരിശീലനത്തിനായി ഡെറാഡൂണിലേക്ക് അയയ്ക്കുന്നു. രാഷ്ട്രീയക്കാർക്കും ഭരണകാര്യം സംബന്ധിച്ച് പരിശീലനം നൽകേണ്ടതല്ലേ?

## ഭരണപരിശീലനം നൽകണം

രാഷ്ട്രീയക്കാരിൽ എത്രപേരുണ്ടാവും, ഞങ്ങൾക്കു ഭരണകാര്യങ്ങൾ അറിഞ്ഞുകൂടെന്ന് സമ്മതിക്കുന്നവരായി. തിരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധിക്ക് ജനങ്ങളുടെ ആവശ്യങ്ങളെപ്പററി നിശ്ചയമുണ്ടെന്ന അടിസ്ഥാനത്തിലുള്ളതാണ് നമ്മുടെ സംവിധാനം. നിയമത്തിന് വിരുദ്ധമായി എന്തെങ്കിലും ചെയ്താൽ അത് ചോദ്യം ചെയ്യാൻ ഉദ്യോഗസ്ഥൻ ഒരുങ്ങണം. പക്ഷെ രാഷ്ട്രീയക്കാരനും ഉദ്യോഗസ്ഥനും അതൊന്നും ചെയ്യുന്നില്ല. കാമരാജിന് കഷ്ടിച്ച് വിദ്യാഭ്യാസമേ ഉണ്ടായിരുന്നുള്ളൂ. മാസ്റേറഴ്സ് ഡിഗ്രിയുള്ള മുഖ്യമന്ത്രിമാരേക്കാൾ മികച്ച മുഖ്യമന്ത്രിയായിരുന്നു അദ്ദേഹം. ഔപചാരികമായ വിദ്യാഭ്യാസമാണോ അതോ കഠിനമായ അദ്ധ്വാനമാണോ മാന്യതയ്ക്കുള്ള പാസ്പോർട്ട്.

സുദീർഘമായ ഔദ്യോഗിക ജീവിതത്തിനിടയിൽ ഏതെങ്കിലും പ്രധാനമന്ത്രി താങ്കളെ ആകർഷിച്ചിട്ടുണ്ടോ?

ഇല്ലേ, ഇല്ല. ഞാനത് വിശദമാക്കാം പണ്ഡിററ്ജി. അടുത്തൊന്നും പോകാൻ എനിക്കായിട്ടില്ല. അന്ന് എനിക്ക് നന്നേ ചെറുപ്പമായിരുന്നു. ഒരു ജൂനിയർ. പ്രധാനമന്ത്രിയുമായി ബന്ധം പുലർത്താനായി തിരഞ്ഞെടുക്കപ്പെടുന്നവരിൽ ഒരാളായിരുന്നില്ല ഞാൻ. ശ്രീമതി ഗാന്ധിക്ക് കുറേക്കൂടി അടുത്ത് എന്നെ അറിയാമായിരുന്നു. 1967 ലാണ് അവർ അധികാരത്തിൽ വന്നത്. അറേറാമിക് എനർജിയിലായിരുന്നു അന്നു ഞാൻ. ആ വകുപ്പുമന്ത്രിയായിരുന്നു ശ്രീമതി ഗാന്ധി. രാജീവ് ഗാന്ധിയുമായി പ്രത്യേക തരത്തിലൊരു ബന്ധം എനിക്കുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സെക്യൂരിററിയുടെ ചുമതല എനിക്കായിരുന്നതിനാൽ, പലവട്ടം ഞങ്ങൾക്ക് അടുത്തിടപഴകാൻ സാധിച്ചു. അതൊക്കെത്തന്നെ അസന്തുഷ്ടകരമായ ഇടപഴകലുകളുമായിരുന്നു. ഇന്നത് ചെയ്യരുത്, ഇന്നതിൽ ഇടപെടരുത് എന്നൊക്കെയുള്ള കാര്യങ്ങൾ. പക്ഷെ അതൊന്നുംതന്നെ അദ്ദേഹം വ്യക്തിപരമായി കണക്കിലെടുത്തേയില്ല.

ഗവൺമെൻറുമായി നടത്തുന്ന മല്ലിടലിനിടയിൽ പ്രധാനമന്ത്രി റാവുവിനോടുള്ള ബന്ധം?

പ്രധാനമന്ത്രിയുമായി എനിക്ക് വ്യക്തിപരമായ ബന്ധമില്ല. എല്ലാം ഔദ്യോഗികം. ഗവൺമെൻറ് ശത്രുതാപരമായാണ് പ്രവർത്തിക്കുന്നതെന്ന് രേഖാമൂലം ഞാൻ അറിയിച്ചിട്ടുണ്ട്. ഒരു കാര്യം വിശ്വസിക്കുക, അതിനെ വിരുദ്ധമായി പ്രവർത്തിക്കുക– അത്തരക്കാരനല്ല ഞാൻ. ഗവൺമെൻറിന് കീഴ്പ്പെട്ടു നിൽക്കാൻ ഇലക്ഷൻ കമ്മിഷൻ തയാറല്ല. ഗവൺമെൻറ് എങ്ങനെ കരുതുന്നു എന്നത് ഞാൻ ഗണിക്കുന്നേയില്ല. നിങ്ങൾക്ക് കൂട്ടുചേരാം, എതിരിടാം, സഹകരിക്കാം. ഞാൻ സഹകരിക്കാനൊരുക്കമാണ്. ഗവൺമെൻറു പറയുന്നു, തിങ്കളാഴ്ച നമുക്ക് തിരഞ്ഞെടുപ്പു നടത്താമെന്ന്. ഞാനതിനോട് യോജിക്കാതെ, ചൊവ്വാഴ്ചയാകാം തിരഞ്ഞെടുപ്പ് എന്നു പറയുന്നതാണ് എതിരിടൽ. രാഷ്ട്രീയലക്ഷ്യം മുൻനിറുത്തി ഒരു നിശ്ചിത തീയതിയും നിശ്ചിത സ്ഥലവും ഗവൺമെൻറു നിർണ്ണയിക്കുന്നതിനോട് യോജിക്കുകയെന്നുവച്ചാൽ അത് കൂട്ടുചേരലാവും. ഇതു രണ്ടിനും ഞാനില്ല. ഇന്ന വിധത്തിൽ പ്രവർത്തിക്കണം എന്ന് ആജ്ഞാപിക്കുന്നതിനെ ശത്രുതയായിത്തന്നെ ഞാൻ കാണുന്നു. എല്ലാവിധത്തിലും ഗവൺമെൻറ് എൻെറ ജീവിതത്തെ ദുഷ്ക്കരമാക്കിക്കൊണ്ടിരിക്കയാണ്.

ഗവൺമെൻറുമായുള്ള ഇടപെടലിൽനിന്നും അദ്ദേഹത്തിൻെറ സംഭാഷണം സ്വന്തം കുടുംബത്തിലേക്കും ഭാര്യയിലേക്കും നീണ്ടുപോയി. ഭാര്യയെക്കുറിച്ചു പറയുമ്പോൾ നിർവികാരമായ ആ മുഖത്ത് അനുതാപത്തിൻെറയും സ്നേഹത്തിൻെറയും പ്രകാശം നിറഞ്ഞു.

## എൻെറ പോരാട്ടം തുടരും

വീട്ടിലെ കാര്യങ്ങൾ ഒരുവിധത്തിലും എന്നെ ശല്യപ്പെടുത്തുന്നേയില്ല. എല്ലാത്തിലും എൻെറ ഭാര്യ ശ്രദ്ധിക്കും. ജീവിതത്തിൽ വളരെ തുച്ഛമായ ആവശ്യങ്ങളേ എനിക്കുള്ളൂ. ഭാര്യയുമൊത്ത് രാജ്യം മുഴുവൻ ചുറ്റിക്കറങ്ങുക. പല സ്ഥലങ്ങളും കാണുക. സത്യത്തിൽ ഞങ്ങൾ ഒരുമിച്ച് ഒരു വിശ്രമത്തിനുപോലും പോയിട്ടില്ല. ഏതെങ്കിലും തരത്തിലുള്ള അനിഷ്ടമല്ല, ജോലിയോടുള്ള ബാദ്ധ്യതയാണ് അതിനു കാരണമെന്ന് അവർക്കറിയാം. അവർ എല്ലാം ഈശ്വരനിൽ അർപ്പിച്ചാണ് ജീവിക്കുന്നത്. ഭക്തിമാർഗ്ഗമാണ് അവരുടേത്. എൻേറത് ജ്ഞാനമാർഗ്ഗവും. എൻെറ ഭാര്യ ഭജൻ ആലപിക്കും. അത് പഠിപ്പിക്കുകയും ചെയ്യുന്നു. പത്തുമുപ്പതു സ്ത്രീകളെ അവർ സ്ഥിരമായി ഭജനാലാപനം അഭ്യസിപ്പിക്കുന്നുണ്ട്. നാരായണീയവും, സൗന്ദര്യലഹരിയുമൊക്കെ.

ഈശ്വരവിശ്വാസിയാണ് ശ്രീ.ശേഷൻ. കൃഷ്ണഭക്തനാണ് അദ്ദേഹം. ക്ഷേത്രദർശനത്തിന് പോകാറുണ്ടോ?

ആഴ്ചയിൽ രണ്ടുമൂന്നു പ്രാവശ്യം ഭാര്യ ക്ഷേത്രത്തിൽ പോകും. ക്ഷേത്രത്തിൽ പോകുന്നതിന് എനിക്ക് അങ്ങനെ പ്രത്യേക നിശ്ചിത സമയമൊന്നുമില്ല. ഞാൻ എവിടെയായാലും, എനിക്ക് എൻെറ ഈശ്വരനെ കാണാനാവും.

ഹരേകൃഷ്ണപോലുള്ള ഏതെങ്കിലും പ്രസ്ഥാനത്തിൽ അംഗമാണോ?

ഹേയ്, അങ്ങനെയൊന്നുമില്ല. അതിൻെറ പേരിൽ ആരെയും ഞാൻ അപഹസിക്കുന്നേയില്ല. സത്യസായിബാബയായാലും, ശങ്കരാചാര്യരായാലും എല്ലാം സ്വകാര്യവിശ്വാസമാണ്. ഓരോരുത്തർക്കും അവരുടേതായ വിശ്വാസമില്ലേ. അതൊന്നും കളിയാക്കപ്പെടേണ്ടതല്ല.

ശ്രീ.ശേഷൻ പ്രഗല്ഭനായൊരു ജ്യോത്സ്യൻ കൂടിയാണ്. എങ്ങനെ ആ ശാസ്ത്രം അഭ്യസിച്ചു?

തെക്കേയിന്ത്യയിലെ ഒരു ബ്രാഹ്മണ കുടുംബം. വിവാഹം കഴിച്ചുകൊടുക്കേണ്ട നാലു സഹോദരിമാർ. അങ്ങനെ ഞാൻ പതുക്കെപ്പതുക്കെ ജ്യോത്സ്യം പഠിച്ചു. ക്രമേണ അതിലെനിക്ക് കൗതുകം തോന്നി. ആരെങ്കിലും ജാതകം കൊണ്ടുതന്നാൽ, അത് നോക്കിക്കൊടുക്കുമെന്നേയുള്ളൂ.

ഇന്നത്തെ നിലയിൽ മൂന്നുകൊല്ലം കൂടി ഈ ജോലിയിൽ ഞാൻ തുടരും. ഒരുപാട് ജോലി ചെയ്തുതീർക്കാനുണ്ട്. ഗവർണർ പദവിയും അമ്പാസഡർ പദവിയുമെല്ലാം ഞാൻ വേണ്ടെന്നു വച്ചതാണ്. ഒരു പദവിയല്ല, ജോലിയാണ് എനിക്കു വേണ്ടത്. മൂന്നല്ല, ഇരുപതോ മുപ്പതോ കമ്മിഷണർമാരെ നിയമിച്ചാലും ഞാനെൻെറ പോരാട്ടം തുടരും. ഭാവി തലമുറയോടാണ് ഞാൻ ഉത്തരം പറയേണ്ടത്.

# ഒരാളുടെ വിപ്ലവം



എം.പി. നാരായണപിള്ള

മാവോയുടെ നൂറാം പിറന്നാളിന് എഴുതുന്നതാണിത്. ബെയ്ജിംഗിലെ പുതിയ ഭരണാധികാരികളുടെ അഭിപ്രായത്തിൽ മാവോയുടെ ജീവിതം 70 ശതമാനം ശരിയായ കാര്യങ്ങളും 30 ശതമാനം തെററായ കാര്യങ്ങളുമായിരുന്നു. ചൈനയിലെ ജനങ്ങളെ സംബന്ധിച്ചിടത്തോളം ചന്ദനത്തിരി കത്തിച്ചുവയ്ക്കാൻ പോന്ന ദൈവമായിട്ട് അദ്ദേഹം ഇപ്പോൾ മാറിയിരിക്കുന്നു.

അദ്ദേഹത്തിൻെറ തെററുകൾ 'ഗ്രേററ് ലീപ് ഫോർവേർഡ്', സാംസ്കാരിക വിപ്ളവം തുടങ്ങിയവയായിരുന്നു. 'ശരികൾ' ഒരു ശതാബ്ദത്തിലേറെ നീണ്ടുനിന്ന അരാജകത്വത്തിൽനിന്നും ആഭ്യന്തര സംഘർഷങ്ങളിൽനിന്നും ചൈനയെ മോചിപ്പിച്ചതും; അദ്ദേഹം കമ്മ്യൂണിസത്തിനൊരു ചൈനീസ് മാതൃകയുണ്ടാക്കി. ലോകത്തിലെ ഏററവും വലിയ രാജ്യത്തെ മുഴുവൻ ജനങ്ങൾക്കും ഒരു ലക്ഷ്യബോധം കൊടുത്തു. തൽഫലമായി അടുത്ത നൂററാണ്ടിലെ സൂപ്പർ പവറായിരിക്കും ചൈന. അമേരിക്കയടക്കം എല്ലാവരെയും ചൈന പിന്നിലാക്കുമെന്ന കാര്യത്തിൽ സംശയം വേണ്ട.

അദ്ദേഹത്തിൻെറ തെററുകൾ എളുപ്പത്തിൽ മനസ്സിലാകും. ഗ്രേററ് ലീപ് ഫോർവേർഡിൻെറ പേരിൽ (അതായത് ഒററച്ചാട്ടത്തിന് വ്യവസായ വികസനം നടത്താനുള്ള ശ്രമം) അദ്ദേഹം വയ്ക്കോലും വിറകും കത്തിച്ച് സ്ററീലുണ്ടാക്കാൻ നോക്കി. പൊളിഞ്ഞു. തുടർന്നുണ്ടായ ക്ഷാമത്തിൽ ലക്ഷക്കണക്കിനാളുകൾ ചത്തു. അതോടെ മാവോ ദൈനംദിന ഭരണത്തിൽനിന്ന് വിടവാങ്ങി. സാംസ്കാരിക വിപ്ളവത്തിലൂടെ അദ്ദേഹം അവിശ്വസനീയമായ അരാജകത്വം സൃഷ്ടിച്ചു. സ്ക്കൂൾ കുട്ടികളെ മാതാപിതാക്കൾക്കെതിരെ തിരിച്ചു. വിദ്യാഭ്യാസം സ്തംഭിച്ചു. ലക്ഷക്കണക്കിനാളുകൾ ഈ ഉന്മാദത്തിൻെറ ഫലമായി കൊല്ലപ്പെട്ടു.

നമുക്കു നോക്കേണ്ടത് ഈ തെററുകൾക്കകത്തെ ശരികളെയാണ്.

മാവോ സെതുങ്ങിൻെറ ജീവിതം ശ്രദ്ധാപൂർവ്വം പഠിക്കുന്നവർക്ക് ഒരുകാര്യം മനസ്സിലാകും. ഈ നൂററാണ്ടിലെ ഏററവും വലിയ മൗലിക പ്രതിഭകളിലൊന്നായിരുന്നു അദ്ദേഹം. നൂറു കോടി ജനങ്ങളെ കീഴ്പെടുത്താൻ കഴിഞ്ഞ മറെറാരു നേതാവില്ല. അതിൻെറാപ്പം വരാൻ പററുന്ന മറെറാരാൾ ഒരുപക്ഷേ, മഹാത്മാഗാന്ധി മാത്രമായിരിക്കും.

ചൈനയുടെ ശാപമായ അരാജകത്വത്തിൽനിന്ന് നൂറുകോടി ചീനന്മാർക്ക് മോചനം കൊടുത്ത മനുഷ്യൻതന്നെ എന്തുകൊണ്ടാണ് അവരെ സാംസ്കാരിക വിപ്ളവത്തിൻെറ അരാജകത്വത്തിലേക്കു നയിച്ചത്? ഇന്ത്യൻ നാഷനൽ കോൺഗ്രസ് പിരിച്ചുവിടണമെന്ന് മഹാത്മാഗാന്ധി പറഞ്ഞതിൽ നമ്മൾ അദ്ഭുതപ്പെടാറില്ലേ? ഗാന്ധിജിയെപ്പോലെതന്നെ മാവോയ്ക്കും ആനുകാലിക രാഷ്ട്രീയത്തിനതീതമായ ചില മൂല്യങ്ങളുണ്ടായിരുന്നു. സാംസ്കാരിക വിപ്ളവം മനസ്സിലാക്കാൻ ആ മൂല്യങ്ങൾ അറിയണം.

റഷ്യൻ കമ്മ്യൂണിസത്തിൽനിന്ന് എങ്ങനെ വ്യത്യാസപ്പെട്ടിരിക്കും ചൈനീസ് കമ്മ്യൂണിസമെന്ന കാര്യത്തിൽ മാവോയ്ക്ക് വ്യക്തമായ അഭിപ്രായങ്ങളുണ്ടായിരുന്നു. അതിലൊന്ന് ''എലീററസത്തി''നെതിരെയുള്ള നിരന്തരമായ സമരമായിരുന്നു. ചൈനീസ് വിപ്ളവത്തിനു ശേഷമുള്ള തൻെറ ആദ്യത്തെ റഷ്യൻ സന്ദർശനത്തിൽത്തന്നെ മാവോയ്ക്ക് ഒരു കാര്യം ബോദ്ധ്യമായി—ഭരണാധികാരം കൈയിൽ കിട്ടുന്ന കമ്മ്യൂണിസ്ററു പാർട്ടികൾക്ക് വരുന്ന മാററം മെംബറന്മാരുടെ ''എലീററിസമാണ്.'' സാധാരണ മനുഷ്യരെക്കാൾ മുമ്പിലാകുന്നു. ബൂർഷ്വാ പാർട്ടികളിൽ അധികാരത്തോടൊപ്പം സ്വാഭാവികമായി വരുന്ന ഈ രോഗത്തിൽനിന്ന് ചൈനീസ് കമ്മ്യൂണിസത്തെ രക്ഷപ്പെടുത്തുക എന്ന ഒരു ലക്ഷ്യമായിരുന്നു സാംസ്കാരിക വിപ്ളവമടക്കം ഓരോ പരിപാടികൾ ആസൂത്രണം ചെയ്യുമ്പോഴും അദ്ദേഹത്തിൻെറ മനസ്സിൽ.

സമൂഹത്തെ നിയന്ത്രിക്കുന്നവരുടെ ജീവിത നിലവാരം ശരാശരി മനുഷ്യരുടെ ജീവിത നിലവാരത്തെക്കാൾ അധികമാകരുതെന്ന മാവോയുടെ നിർബ്ബന്ധം പാർട്ടി മെംബറന്മാരുടെ കാര്യത്തിൽ മാത്രമായിരുന്നില്ല. ഡോക്ടറന്മാരുടെ ജീവിത നിലവാരം അവർ ചികിത്സിക്കുന്ന രോഗികളെക്കാൾ താഴെയായിരിക്കണമെന്ന് ആദ്യം പറഞ്ഞത് മാവോയായിരുന്നു. അതു നടപ്പിലാക്കാൻ അദ്ദേഹം അലോപ്പതിയെ പൊളിച്ചു. (മഹാത്മാഗാന്ധിയുടെ ലൈനും ഇതായിരുന്നില്ലേ? പ്രകൃതിചികിത്സയെപ്പററിയുള്ള ഗാന്ധിജിയുടെ ലഘുലേഖയുടെ ആദ്യവാചകംതന്നെ ''എല്ലാ ഡോക്ടറന്മാരും മുറിവൈദ്യന്മാരാണ്'' എന്നല്ലേ?) അതുപോലെതന്നെ ഉദ്യോഗസ്ഥന്മാരുടെ കാര്യവും. അതായത് റിപ്പയറിനു വരുന്ന മെക്കാനിക്കിനെക്കാളും ഓടിക്കുന്ന ഡ്രൈവറെക്കാളും വിലപ്പെട്ടത് കാറാണെന്ന ബോധം. ചൈനയിലെ ശരാശരി മനുഷ്യരാണ് അവരെ സേവിക്കാനിറങ്ങിയവരെക്കാൾ വലുതെന്ന വിശ്വാസം.

അധികാരം ഭരണാധികാരികളെ മാത്രമല്ല; ഭരണത്തിലിരിക്കുന്ന പാർട്ടിയെയും ദുഷിപ്പിക്കും. അതറിയാൻ നമുക്ക് അധികം പോകണ്ട. നമുക്കു ചുററുമുള്ള ''വി.ഐ.പി-കൾട്'' മാത്രം കണ്ടാൽ പോരേ? കരിമ്പൂച്ചകൾ സ്ററാററസ് സിംബലായി മാറുന്ന അവസ്ഥ. വിമാനത്തിലും തീവണ്ടിയിലും മാത്രമല്ല; പൊലീസ് സ്റേറഷനിലും റേഷൻകടയിലും ജയിലിലും ഭരണത്തിലിരിക്കുന്നവർക്ക് കിട്ടുന്ന പ്രത്യേക പരിഗണനകൾ.

ഇതു ഭരിക്കുന്നവരെ ഭരിക്കപ്പെടുന്നവരിൽനിന്ന് അകററുന്നു. പുതിയ മനുഷ്യജീവികളെ സൃഷ്ടിക്കാൻ ഇറങ്ങിയിരിക്കുന്ന ചൈനീസ് കമ്മ്യൂണിസ്ററു പാർട്ടിപോലൊരു സ്ഥാപനത്തെ സംബന്ധിച്ചിടത്തോളം ആത്മഹത്യാപരമായിരിക്കും ഈ എലീററിസമെന്ന് മാവോ മനസ്സിലാക്കി. അതിന് അദ്ദേഹം കണ്ട മറുമരുന്ന് അധികാരത്തിലിരിക്കുന്നവർക്കെതിരെ കുട്ടികളെ രംഗത്തിറക്കുകയായിരുന്നു. ആരും പ്രതീക്ഷിച്ചില്ല ഇത്ര ഭീകരമായ ഒരു രണ്ടാം വിപ്ളവത്തിനു മാവോ മുതിരുമെന്ന്.

മാവോ സെതുങ്ങിനു മാത്രമേ അതു പററൂ. കാരണം, രാഷ്ട്രീയത്തിനും ഭരണത്തിനും അതീതമായ ചില മൂല്യങ്ങളിലായിരുന്നു അദ്ദേഹത്തിൻെറ വിപ്ളവം.

കാലം മാറി.

ചൈനയിലെ കമ്മ്യൂണിസ്ററ് പാർട്ടി ഇന്ന് ലോകത്തിലെ ഏററവും വലിയ മുതലാളിത്ത വ്യവസ്ഥിതി കെട്ടിപ്പടുക്കുകയാണ്. അവർ അതിൽ വിജയിക്കുകയും ചെയ്യും. ഇപ്പോഴത്തെ പോക്കിന് മുന്നോട്ടു പോയാൽ ഇരുപതു വർഷത്തിനകം അമേരിക്കയുടെ മുന്നിൽ കടക്കും.

അന്ന് മാവോയെ അവർ കാണുന്നതെങ്ങനെയായിരിക്കും?



# ഭ്രാന്തതയുടെ ഇരുപതുകൾ



അനൂപ്

ഡിസംബർ 23. സായാഹ്നം. ക്രിസ്മസ് തിരക്കിൻെറ നഗരം. തിരുവനന്തപുരം ചന്ദ്രശേഖരൻനായർ സ്റേറഡിയത്തിലേക്ക് ഇരുപതുകാരുടെ പ്രവാഹം. വിവിധ ദിശകളിൽനിന്നും മോസ്ററ് മോഡേൺ വസ്ത്രധാരികളായവർ ഉല്ലാസഭരിതരായി സ്റേറഡിയത്തിലേക്ക് കയറിപ്പോകുന്നു. മുഖമാകെ ലിപ്സ്ററിക്കും റൂഷും വാരിത്തേച്ച് നടന്നു വരുന്ന 'പെൺകുട്ടികൾ'. മുടിയുടെ ഇടതും വലതും നിറംപൂശിയ സുന്ദരന്മാർ. ഈ തിരക്കിൻെറ കാരണമേന്വേഷിച്ചു. നഗരത്തിൽ നടക്കാറുള്ള മേളകളിലൊന്നും ഇത്തരക്കാരുടെ തിരക്കോ തിടുക്കമോ മുൻപ് കാണാനായിട്ടില്ല. സംഘാടകരിലൊരാൾ പ്രോഗ്രാം നോട്ടീസ് തന്നു—റോക്ക് സംഗീത സംഘമായ ഇൻഡസ് ക്രീഡിൻെറ ആലാപനമാണ് നടക്കാൻ പോകുന്നതെന്നു മനസ്സിലായി. ജൂഹി ചൗളമാരുടെയും സഞ്ജയ് ദത്തമാരുടെയും ഭ്രാന്തതയുടെ കാരണം മറെറാന്നുമായിരുന്നില്ല.

നഗരത്തിലെ ഹോസ്ററലുകളിൽനിന്നും വീട്ടകങ്ങളിൽനിന്നും ഖൽനായിക് കാണാനും പരിഹസിക്കാനും ചൗള-ദത്തമാർ ഉത്സാഹിതരാണ്. നമുക്കു സ്റേറഡിയക്കാഴ്ചകളിലേക്കു തിരിച്ചു വരാം. നഗരത്തിൻെറ പുറമെ കാണുന്ന ഒററപ്പെട്ട കാഴ്ചകളുടെ സംഘക്കാഴ്ചയാണ് ഇവിടെ കാണാനായത്. പാഞ്ഞെത്തുന്ന വാഹനങ്ങളിൽനിന്നും ഇറങ്ങിവരുന്നവരും നടന്നെത്തുന്നവരുമെല്ലാം ചിക്പുക് ചിക്പുക് റയ്ലേ, ചോളി കേ നീച്ചേ ക്യാ ഹേ എന്നും മററും പാടിത്തിമിർത്താണ് അകത്തെത്തുന്നത്. വേഷത്തിലും ഭാഷണത്തിലും ചലനത്തിലുമെല്ലാം ഒരുതരം കോമാളിത്തരം ഇവർ പ്രകടിപ്പിക്കുന്നെങ്കിൽ അതിനു കാരണം അന്വേഷിച്ച് നാം മറെറങ്ങും പോകേണ്ടതില്ല. ഇവർ കാണുന്ന സിനിമയും, കേൾക്കുന്ന സംഗീതവും, വായിക്കുന്നതുമെല്ലാം അനുകരിച്ച് ജീവിക്കാൻ ശ്രമിക്കുന്നവരാണിവർ. നമ്മുടെ രീതികളുടെ ഗതി മാറി മാറി നടന്ന് മററുള്ളവരുടെ ശ്രദ്ധ പിടിച്ചുപററാൻ ശ്രമിക്കുന്നവർ മാത്രം. ഈ അനുകരണഭ്രാന്തിനെ പ്രോത്സാഹിപ്പിച്ച് രക്ഷകർത്താക്കൾ ലോഭമില്ലാതെ പണം നല്കുന്നുമുണ്ട്. അവർ അതിനു ലഹരി കലർന്ന ഐസ്ക്രീം പാർലറുകളിലും മററും പിന്നെ ഇത്തരം സന്ദർഭങ്ങളിലുമാണ് ഈ സന്തതികൾ പുറത്തിറങ്ങുക. മറെറല്ലായ്പോഴും അവരുടെ ഞരമ്പുകളിൽ ത്രസിച്ചു നില്ക്കുന്ന വികാരം നാം കരുതുന്നതിനുമപ്പുറം മറെറന്തൊക്കെയോ ആവണം. സമൂഹത്തിൽ മാറിവരുന്ന തിരിച്ചറിവുകളൊന്നും ഇവർ ശ്രദ്ധിക്കാറില്ല. തികച്ചും സ്വകാര്യവല്കൃതമായ ഒരു ലോകം തീർത്ത്, പൂർണ്ണമായും അരാഷ്ട്രീയവൽക്കരിച്ച് അവർ തങ്ങളുടെ സ്വപ്നലോകം തീർക്കുകയാണ്. പുറംകലുഷതകൾ അവരെ തെല്ലും അലട്ടാറില്ല.

കലാലയങ്ങളിൽനിന്നും തീക്ഷ്ണതയുററ സാഹിത്യ-രാഷ്ട്രീയ ചർച്ചകൾ അകന്നു പോയിരിക്കുന്നു. പകരം ജൂഹി ചൗളയുടെ നഗ്നസൗന്ദര്യവും സഞ്ജയ് ദത്തിൻെറ ഗാത്രസൗന്ദര്യവുമാണ് ഇന്ന് കലാലയങ്ങളുടെ ഇടനാഴികളിൽ ചർച്ചചെയ്യുന്ന പ്രമുഖ വിഷയങ്ങൾ. ഇതിനു വിരുദ്ധമായി നടന്നു പോകുന്നവരെ കാലംതെററി പിറന്നവരെന്നു സങ്കേതം കണ്ടെത്തുന്നെന്നു മാത്രം.

റോക്ക് സംഗീതമാരംഭിച്ചു. പെട്ടെന്നാണ് രക്തം ചടലുമായ ഒരുകൂട്ടം ഇരുപതുകാർ റോക്ക് സംഗീതത്തിൻെറ ഭ്രാന്തതയിലേക്ക് കുതിച്ചിറങ്ങിയത്. ഞരമ്പുകളെ ത്രസിപ്പിക്കുന്ന ഉപകരണമേളത്തിനിടയിൽ ഉദയ് ബനഗലിൻെറ ആലാപനം തുടങ്ങി. പിന്നെ ഒന്നരമണിക്കൂർ സ്റേറഡിയത്തിനകം ലജ്ജിപ്പിക്കുന്ന കാഴ്ചകൾകൊണ്ട് നിറഞ്ഞു. പംഖുകളും ബോബുകളും കെട്ടിപ്പുണർന്ന് ഇളകിമറിഞ്ഞു. വളരെ കുറച്ചു മാത്രം വസ്ത്രം ധരിച്ചിരുന്ന ജൂഹി ചൗളമാർ പൂർണ്ണമായും നഗ്നരാകുമെന്നായപ്പോൾ ചില പൊലീസുകാർ ഇടപെട്ടു. കെട്ടിപ്പുണർന്ന് ലഹരിപൂണ്ടവരെ പിടിച്ചകററിയ പൊലീസുകാരോട് എന്തൊക്കെയോ പറഞ്ഞുകൊണ്ട് ഒരിരുപതുകാരി കയർത്തു സംസാരിക്കുന്നുമുണ്ടായിരുന്നു. പംഖ് സ്റൈറലുകാരനായ ഒരുവൻെറ ടീഷർട്ടുയർത്തുന്നതിനിടയിൽ ഒരുവൾ കാണിച്ച കോപ്രായങ്ങൾ കണ്ട് ഒരു പൊലീസുകാരൻ ഇളകിച്ചിരിച്ചു നില്ക്കുന്നുണ്ടായിരുന്നു. വിദേശ ടി.വി ചാനലുകളും സിനിമകളും നല്കുന്ന ഒരുതരം വിദേശ രീതികളോടുള്ള അമിതാവേശം ഈ ഇരുപതുകാർ പ്രകടിപ്പിക്കുന്നതു വഴി നമുക്കു നഷ്ടം വരുന്നത് ക്രിയാത്മകമായ യുവതയുടെ ഇച്ഛാശക്തിയാണ്. ഈ രീതികൾ നല്ലതല്ലെന്നു പറയുന്നവർ പരിഷ്കാരരഹിതരാണെന്ന് ഇവർ പറഞ്ഞെന്നിരിക്കാം. ഉടുവസ്ത്രമുരിഞ്ഞെറിഞ്ഞ് നൃത്തം ചവിട്ടുന്നതും ചുണ്ടുകൾ നുണയുന്നതുമാണ് പുതു പ്രവണതയെങ്കിൽ നമുക്ക് അങ്ങനെയൊരു കാലത്തെ തിരസ്കരിക്കുന്നതല്ലേ നല്ലത്? എന്തുമേതും തിരിച്ചറിയാനാവാത്ത ഇരുപതിലെത്തുന്നവർ കാട്ടുന്ന ഈ കോമാളിവേഷങ്ങളെ പരമാവധി പ്രോത്സാഹിപ്പിക്കാനാണ് നമ്മുടെ പ്രമുഖ മാധ്യമങ്ങൾ മത്സരബുദ്ധിയോടെ പലപ്പോഴും ശ്രമിക്കുന്നത്.

ഈ ഭ്രാന്തതയ്ക്കു കാരണമെന്താണ്? റോക്ക് സംഗീതമെന്നല്ല എന്തും ആസ്വദിക്കുന്നതിനുള്ള സ്വാതന്ത്ര്യം ഏവർക്കുമുണ്ട്. കഴിഞ്ഞമാസം എറണാകുളത്ത് അപ്പാച്ചിയുടെ സംഗീതവേളയിൽ നടന്ന കാഴ്ചകൾ നാം കേട്ടതല്ലേ? സംഗീതത്തിൻെറ ലഹരിയിൽ വസ്ത്രമഴിച്ചെറിഞ്ഞു നൃത്തം ചെയ്യുകയാണ് ഏററവും പുതിയ ട്രെൻെറങ്കിൽ നാം ആ ട്രെൻറിൽനിന്നും അകന്നു നില്ക്കുകയല്ലേ വേണ്ടത്?



ഇൻഡസ് ക്രീഡ് എന്ന റോക്ക് സംഘത്തിൻെറ സംഗീതമേള തിരുവനന്തപുരം ചന്ദ്രശേഖരൻ നായർ സ്റ്റേഡിയത്തിൽ അരങ്ങേറിയപ്പോൾ.



ഉണ്ണികൃഷ്ണൻ

**റ**ഷ്യൻ ജനത ലെനിനടക്കമുള്ള കമ്മ്യൂണിസ്റ്റാചാര്യൻമാരുടെ പ്രതിമകൾ തല്ലിത്തകർക്കുകയായിരുന്നെങ്കിൽ, അങ്ങനെയൊരു വിഡ്ഢിത്തം കാട്ടുന്നതിനു പകരം ചൈന വിപണനത്തിൻെറ മുതലാളിത്തതന്ത്രം കമ്മ്യൂണിസ്റ്റാചാര്യൻമാർക്കുമേൽ പ്രയോഗിക്കുകമാത്രമാണു ചെയ്തത്. ഒന്ന് നാശോൻമുഖവും മറ്റൊന്ന് പുനരുല്പാദനപരവുമാണെന്നത് തിരിച്ചറിഞ്ഞ മംഗോളിയൻ ബുദ്ധി എന്തുകൊണ്ടും ശ്ളാഘനീയമാണ്.



അന്ത്യവിശ്രമം കൊള്ളുന്ന മാവോ

# മാവോയെ വാണിഭച്ചരക്കാക്കുന്ന ചൈന

**ഞ**ങ്ങളുടെ നാട്ടിൽ അല്പനായ ഒരു സത്യക്രിസ്ത്യാനി ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ മകൻ ഗൾഫിൽനിന്നു വന്നപ്പോൾ പരിശുദ്ധ പിതാവിന് സസന്തോഷം സമ്മാനമായി നല്കിയത് ഏതാനും ജോടി വിദേശ അടിവസ്ത്രങ്ങളായിരുന്നു. അടിവസ്ത്രങ്ങൾ—അവ വിദേശനിർമ്മിതികളാണെങ്കിൽക്കൂടി—പ്രദർശിപ്പിച്ചു നടക്കുക നാട്ടുമര്യാദയല്ല എന്നതും, സൗകര്യപൂർവ്വം അവ പ്രദർശിപ്പിക്കാൻ കഴിയുന്ന സാംസ്കാരികാവസ്ഥ നിയമസഭയിലൊഴിച്ച് മററെങ്ങും നിലവിലില്ല എന്നതും മഹത്തായ ഒരു പ്രതിസന്ധിയായി നമ്മുടെ സത്യക്രിസ്ത്യാനിയെ പിടികൂടി. മഹത്തും ബൃഹത്തുമായ ഈ പ്രതിസന്ധിയെ തന്ത്രപരമായി അതിജീവിക്കാൻ പരിശുദ്ധ പിതാവ് ഒരു വഴി കണ്ടെത്തി. നേരം സന്ധ്യയാകുമ്പോൾ തൊട്ടടുത്ത ചാരായഷാപ്പിൽനിന്നും അല്പം മദ്യം അകത്താക്കിയശേഷം ഉടുമുണ്ടഴിച്ച് അതിയാൻ തലയിൽ കെട്ടും. മാർഗ്ഗം അല്പം അശ്ലീലമാണെങ്കിൽക്കൂടി അടിവസ്ത്രം പ്രദർശിപ്പിക്കുക എന്ന ലക്ഷ്യം സ്തുത്യർഹമായി സാധൂകരിക്കപ്പെട്ടു പോരുന്ന കാലത്ത് പരിശുദ്ധ പിതാവിന് ഒരബദ്ധം പിണഞ്ഞു. കാര്യപരിപാടിയുടെ വിജയകരമായ നടത്തിപ്പിനിടയിൽ ഒരുദിവസം അടിവസ്ത്രം ധരിക്കാൻ പിതാവ് മറന്നുപോയി. മുൻപെന്നത്തേക്കാളുമുപരി ജനശ്രദ്ധ പിടിച്ചുപററിയ പ്രദർശനമായിരുന്നു ഇതെന്ന് പ്രാദേശിക വാർത്ത. ലോക കമ്മ്യൂണിസ്ററ് രാജ്യങ്ങളുടെ വർത്തമാനാവസ്ഥ ഏറെക്കുറെ അല്പനായ സത്യക്രിസ്ത്യാനിയുടെ അനുഭവംപോലെയാണെന്നു പറഞ്ഞാൽ അതൊരു അമിതലളിതവൽക്കരണമാവില്ല. ഉടുമുണ്ടഴിച്ച് തലയിൽ കെട്ടിയും പോയി, അടിവസ്ത്രം ധരിക്കാൻ മറന്നുംപോയി എന്നത് ലോക കമ്മ്യൂണിസത്തിനു മാത്രമല്ല, കേരളത്തിലെ ചില കമ്മ്യൂണിസ്ററ് നേതാക്കൾക്കും ചേരുന്ന ഉപമയാണ്.

ഇത്തരത്തിൽ ചില കാര്യങ്ങൾ ചിന്തിക്കുവാൻ നമ്മെ നിർബന്ധിക്കുന്നത് ചൈനയിലെ പുതിയ രാഷ്ട്രീയ സംഭവവികാസങ്ങളാണ്. വിദേശികളായ ടൂറിസ്ററുകളെ ആകർഷിച്ച് ദേശീയ നാണ്യനിധി വർദ്ധിപ്പിക്കാൻ സ്ത്രീകളെ നഗ്നകളാക്കി പ്രദർശിപ്പിക്കുന്ന മൂന്നാംലോകത്തെ സെക്സ് പാർലറുകളെക്കുറിച്ച് നാം വായിച്ചറിഞ്ഞിട്ടുണ്ട്. ചൈനയിൽ ടൂറിസ്ററുകളെ ആകർഷിക്കാൻ തുണിയഴിച്ചു നിർത്തിയിരിക്കുന്നത് സ്ത്രീകളെയല്ല, മറിച്ച് ചൈനയുടെ രാഷ്ട്രപിതാവായ മാവോ സെതുങ്ങിനെത്തന്നെയാകുന്നു. മാവോ ബാഡ്ജും മാവോ ജാക്കററുമെല്ലാം ചൈനീസ് മാർക്കററുകളിൽ വിദേശികൾക്കായി വില്പനയ്ക്കു വച്ചിരിക്കുന്നു. 1993 മാവോയുടെ ജന്മശതാബ്ദി വർഷമാണ്. മാവോയുടെ ജന്മശതാബ്ദി ചൈന വിപുലമായി ആഘോഷിക്കാൻ തീരുമാനിച്ചിരിക്കുന്നതു തന്നെ വിദേശ ടൂറിസ്ററുകളെ ചൈനയിലേക്ക് ആകർഷിക്കാനാകുന്നു. ചൈന മുതലാളിത്തപാത സ്വീകരിച്ചിരിക്കുന്നുവെന്നത് ബൂർഷ്വാ മാധ്യമങ്ങളുടെ നുണപ്രചരണമാണെന്നും, ടിയാനൻ-മെൻ-സ്ക്വയറിൽ നാലുവർഷം മുമ്പു നടന്ന കലാപം ബൂർഷ്വാ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള പ്രതിവിപ്ളവമായിരുന്നെന്നും വിലയിരുത്തി, ചൈനയെ കമ്മ്യൂണിസ്ററ് മാനിഫെസ്റേറായുടെ പുറംചട്ടകൊണ്ട് അലങ്കരിക്കാൻ വാതുവച്ച് മത്സരിക്കുന്ന യാഥാസ്ഥിതിക മാർക്സിസ്ററുകൾക്ക് ഏററവുമൊടുവിൽ കിട്ടിയ ഇരുട്ടടിയാണ് ഈ പുതിയ സംഭവം.

ശേഷം 65-ാം പേജിൽ





വിജു. വി. നായർ

**ആ**ണ്ടുപിറപ്പുവേളയിലെ കണക്കെടുപ്പുകൾക്ക് പൊതുവെ ഔപചാരികതയുടെ പ്രസക്തിയേയുള്ളൂ. എന്നാൽ പതിവിനു വിപരീതമായി 1993 ൻെറ നാൾവഴി നമുക്കു മുന്നിലേക്ക് കാതലായ ചില ചോദ്യങ്ങളാണെറിയുന്നത്. പഥ്യമല്ലാത്ത കുറെ ഉത്തരങ്ങളും. എല്ലാത്തിനുമിടയിലൂടെ അന്തര്യാമിയായ ഒരു പുത്തൻ നേരിൻെറ സ്പന്ദിക്കുന്ന ജീവരേഖയും.

ശ്രദ്ധിച്ചു നോക്കൂ, നമ്മുടെ കാലിടറുകയല്ലേ?

പ്രവൃത്തികളിലും അനുഭവങ്ങളിലും ഒരു ഉറപ്പില്ലായ്മ കൂടുതൽ ഉറപ്പോടെ പ്രകടമാക്കിയ വർഷല്ലേ കടന്നുപോയത്? സർവ്വന്തര്യാമിയായ ഒരു നൈരന്തര്യരാഹിത്യം—അതല്ലേ ഇന്ന് എല്ലാ സമൂഹങ്ങളുടെയും അടിസ്ഥാനപരമായ അലോസരത? ചില ആളുകൾ മററുള്ളവരെക്കാൾ 'കൂടുതൽ തുല്യ'രായി കണക്കാക്കപ്പെടുന്ന സന്ദർഭങ്ങളാണ് ചുററിലും. ബസ് സ്ററാൻഡിലെ പോക്കററടിയുടെ 'ഗൗരവം' സമൂഹം ഓഹരികുംഭകോണംപോലുള്ള ദേശീയ തട്ടിപ്പിനു നല്കുന്നില്ല. പിടികൂടപ്പെടുന്ന പോക്കററടിക്കാരൻെറ പുറത്ത് ഒരു കൈവയ്ക്കാൻ എല്ലാവർക്കും ആവേശം. പക്ഷേ, ഏതെങ്കിലും ഓഹരിദല്ലാളിനെ ആരെങ്കിലും കൈവച്ച ചരിത്രമുണ്ടോ? നമ്മുടെ വിധിതീർപ്പുകളെ വ്യക്തികളുടെ രൂപഭാവങ്ങളും കുടുംബപശ്ചാത്തലവും സാമൂഹികാവസ്ഥയും പോലുള്ള ഉപരിതലാംശങ്ങൾ ഗണ്യമായി സ്വാധീനിക്കുന്നു എന്നർത്ഥം. ഇത്തരം പ്രകടമായ അസമത്വങ്ങൾ അവയുടെ തിക്തഫലമനുഭവിക്കുന്ന ജനവിഭാഗങ്ങൾ സഹിക്കുകയാണു പതിവ്. അജ്ഞതയോ, ശക്തിരാഹിത്യമോ അലംഭാവമോ ആയിരിക്കാം കാരണം. പോക്കററടിക്കാരനെ തല്ലുന്ന വൈററ് കോളർജീവി സ്വന്തം ഇൻകം ടാക്സ് റിട്ടേൺസിൽ കൃത്രിമം കാട്ടുന്നത് ജീവിതസാഹചര്യങ്ങളുടെ പേരിൽ ന്യായീകരിച്ചുകളയും. നമ്മുടെ സമൂഹത്തിൻെറ പ്രകടമായ ഈ വൈരുദ്ധ്യവും അസന്തുലിതത്വവും അതിൻെറ ആന്തരികഘടനയെ കൂടുതൽ ദുർബ്ബലമാക്കി വരികയാണ്.

ബോസ്നിയ മുതൽ കാശ്മീർവരെ ലോകവേദിയിൽ ഐഡൻറിററിയുടെ ഉണർവ്വു നമ്മൾ കാണുന്നു—ഏറെക്കുറെ നാടകീയമായ ഉണർവ്. ഇതൊരു ദുരന്ത നാടകമാണ്. ആർക്കെങ്കിലും ആത്മാവിഷ്കാരം നടത്തണമെങ്കിൽ മററാരുടെയെങ്കിലും ആത്മാവിഷ്കാരം നിഷേധിച്ചേ പററൂ എന്ന ദയനീയ സ്ഥിതി. മനുഷ്യരാശി ഇത്രനാളും ശ്രമിച്ചു വന്നത് പരസ്പരമുള്ള അകലം കുറയ്ക്കാനായിരുന്നെങ്കിൽ, ഇന്നത് പൊടുന്നനെ വിപരീതഫലം ചെയ്യുന്നു. മനുഷ്യൻ, മനുഷ്യനെ ആക്രമിക്കുന്ന ചിത്രമാണു ചുററിലും. സ്വാതന്ത്ര്യം ലഭിച്ചില്ലെങ്കിലോ എന്നോർത്തുണ്ടായിരുന്ന ഭയം മാറി. ഇന്ന് സ്വാതന്ത്ര്യത്തെത്തന്നെ നാം ഭയപ്പെടുന്നു. ഈ സ്വാതന്ത്ര്യപ്പേടിയുടെ കാരണമെന്താവാം? സ്ഥാപിത താല്പര്യങ്ങളെന്നും വ്യവസ്ഥിതിയുടെ വൈകല്യമെന്നുമൊക്കെയുള്ള മറുപടികൾ ഉപരിപ്ളവങ്ങളാണ്. വെള്ളം കുടിക്കാൻ പാത്രമുണ്ടായിട്ടും, നിലത്തൊഴിച്ചു നക്കിക്കുടിക്കുന്നത് വ്യവസ്ഥിതിയുടെ പ്രശ്നമല്ല. ശീലത്തിൻേറതാണ്. സ്വ-ഭാവത്തിൻേറതും. ഈ ഭാവമൂലമെന്തെന്നാണ് 1993 നമ്മെ ബോദ്ധ്യപ്പെടുത്തുന്നത്. അതൊരു നീറുന്ന ബോദ്ധ്യമാണ്.

ആധുനിക മനുഷ്യൻെറ ചിന്തകളെല്ലാം രേഖീയമാനമുള്ളതാണ്. ഒന്നോടു തൊടുത്ത് മറെറാന്ന് എന്ന ക്രമാനുഗതമായ മട്ട്. കാര്യത്തിനൊരു കാരണമുണ്ടെന്നും, അവ രണ്ടും പൂരിപ്പിച്ചു കഴിഞ്ഞാൽ പരിണതഫലം അനുമാനിക്കാമെന്നും ശഠിക്കുന്ന ഈ രേഖീയതയാണ് നമ്മുടെ സമസ്ത ബോദ്ധ്യങ്ങളുടെയും ജീവിതവീക്ഷണങ്ങളുടെയും തായ്‌വേര്. ധർമ്മമായാലും അധർമ്മമായാലും ഈ രേഖീയചിന്തയിൽ അധിഷ്ഠിതമായിട്ടാണു നമ്മൾ പ്രവർത്തിക്കാറുള്ളത്. പാശ്ചാത്യ സംസ്കാരത്തിൻെറ അടിസ്ഥാന ഉല്പന്ന

**ആ**ധുനിക മനുഷ്യൻെറ ചിന്തകളെല്ലാം രേഖീയമാനമുള്ളതാണ്. ഒന്നോടു തൊടുത്ത് മറ്റൊന്ന് എന്ന ക്രമാനുഗതമായ മട്ട്. കാര്യത്തിനൊരു കാരണമുണ്ടെന്നും, അവ രണ്ടും പൂരിപ്പിച്ചു കഴിഞ്ഞാൽ പരിണിതഫലം അനുമാനിക്കാമെന്നും ശഠിക്കുന്ന ഈ രേഖീയതയാണ് നമ്മുടെ സമസ്ത ബോധ്യങ്ങളുടെയും ജീവിതവീക്ഷണങ്ങളുടെയും തായ്‌വേര്.

# നമുക്കു വിനയാന്വിതരാകാം



പിക്കാസോയുടെ ഒരപൂർവ ശില്പം

മാണ് ഈ ചിന്താഗതി. അത് ഇന്ന് ലോകജ്ജനതയുടെ മനോധർമ്മമായി വളർന്നിരിക്കുന്നു.

ആൽഫബററിക് സംസ്കാരങ്ങൾ മാത്രമേ സംയോജ്ജിതമായ രേഖീയ ഘടകങ്ങളെ സാമൂഹികവും മാനസികവുമായ ഘടനയുടെ അപഭ്രംശങ്ങളായി കണ്ട്, കീഴ്പ്പെടുത്തിയിട്ടുള്ളൂ. എല്ലാ അനുഭവങ്ങളെയും യൂണിഫോം യൂണിററുകളായി വിഘടിക്കുന്നതും അവർതന്നെ.

പ്രവൃത്തികളുടെ വേഗം കൂട്ടാനും അതിവേഗം രൂപമാററം കൈവരുത്താനുംവേണ്ടിയാണ് ഈ വിഘടനം. അതു സാധിച്ചതാണ് മനുഷ്യരെയും പ്രകൃതിയെയും എല്ലായ്പോഴും അടക്കി ഭരിക്കാൻ പാശ്ചാത്യ ശക്തികൾക്കു കഴിയുന്നതിൻെറ രഹസ്യം. ഇനീവയിൽ നടന്ന ഗാട്ട് ഉച്ചകോടിയിൽ അതു നാം ആവർത്തിച്ചു മനസ്സിലാക്കി.

പൗരസ്ത്യചിന്തയിൽ ഇത്തരം വിഘടനങ്ങളല്ല. അനുഭവങ്ങളെ അപഗ്രഥിച്ച് ഒററയൊററ യൂണിററായി വിഭജ്ജിക്കുകയല്ല ഇവിടത്തെ രീതി. ഒററയ്ക്കു നില്ക്കുന്ന ഘടകങ്ങളെക്കൂടി ഒരു സംയോജ്ജിത അനുഭവസത്യത്തിൽ ലയിപ്പിക്കുന്ന വിശാല മാനസികാവസ്ഥയാണ് പൗരസ്ത്യരുടേത്. അതുകൊണ്ട് അവരുടെ ജ്ജീവിതപ്രവൃത്തികൾക്കു വേഗമില്ല. സമൂഹരൂപങ്ങൾ അതിവേഗം മാറുന്നില്ല. ആൽഫബററിക്കലെല്ലാത്ത സംസ്കാരമാണ് അവരുടേത്. അതുകൊണ്ടുതന്നെ ജ്ജീവിതാവേഗവും കൊളോണിയലിസവും പൗരസ്ത്യരെക്കൊണ്ട് പററില്ല. പിന്നെ പററുന്നത്, പാശ്ചാത്യ സംസ്കാരത്തിൻെറ ആളിപ്പിടിത്തത്തിൽ പെട്ടുപോവുമ്പോഴുള്ള ഒത്തുതീർപ്പുകളും അനുകരണങ്ങളുമാണ്. സന്ധിചെയ്യലും അനുകരണവുമാണ് വലിയ കുഴപ്പം. പാശ്ചാത്യ മട്ടു വരികയുമില്ല, പൗരസ്ത്യവേരു പോവുകയും ചെയ്യുന്നു. ഈ വേരില്ലാ സംസ്കാരത്തിലേക്കാണ് നമ്മുടെ സമൂഹത്തിൻെറ ഇപ്പോഴത്തെ പോക്ക്. '93 അതിനു അടിവരയിടുന്നു.

'മണി'യാണിവിടെ പ്രശ്നം. എന്നുവച്ചാൽ, പണവും ഘടികാരവും. പണം ഒരു ഭാഷയാണ്. എല്ലാ ഭാഷകളെയുംപോലെ അതു സംസാരിക്കും. അത് മനുഷ്യൻെറ വിനിമയങ്ങൾക്കു വേഗം കൂട്ടും. സമയവും ഇതുപോലെയാണ്. ഉന്നത സാക്ഷരതയുള്ള വിഘടിതമായ സമൂഹങ്ങളിൽ സമയംതന്നെയാണ് 'പണം'. ഇക്കാലത്തെ ക്ളോക്കുതന്നെ നോക്കുക. യൂണിഫോം സെക്കൻഡുകളും മിനിട്ടുകളും മണിക്കൂറുകളും രേഖീയമായ ഒരു ശൃംഖലയാക്കി വച്ചിരിക്കുന്ന യന്ത്രമാണത്. യൂണിഫോമായ യൂണിററുകൾ ഈ രേഖീയ സമയത്തെ അവയുടെ കാലാവധിയായി കല്പിച്ച് പ്രയോഗിച്ചതുകൊണ്ടാണ് പാശ്ചാത്യ സമൂഹങ്ങളിൽ വലിയ സാംസ്കാരിക മാററങ്ങൾ സംഭവിച്ചത്. സംഭവിക്കുന്നതും. ക്ളോക്കിലെ രണ്ടു നിശ്ചിത പോയിൻറുകൾക്കിടയിൽ എന്തു സംഭവിക്കുന്നു എന്നതാണ് അവിടുത്തെ നോട്ടം. സോവിയററ് യൂണിയനിൽ കമ്മ്യൂണിസ്ററു ഭരണകൂടം ഭരിച്ച 75 കൊല്ലത്തിനിടയ്ക്ക് എന്തു സംഭവിച്ചു എന്നതാണല്ലോ മുഖ്യ ചോദ്യംതന്നെ. അതിനു മുമ്പോ പിമ്പോ നടന്ന സംഭവങ്ങളുമായി ഈ 75-നെ ബന്ധിപ്പിച്ചു കാണാൻ പാശ്ചാത്യ മനസ്സിനു പററുന്നില്ല. ഇവ്വിധം ചിന്താമൗനമായ ഒരു ഭാഷയാണ് പണവും സമയവും സൃഷ്ടിക്കുന്നത്. ആ ഭാഷയിൽനിന്നു വിരിയുന്ന പ്രപഞ്ചം അക്കങ്ങളുടെ തോതുവാരിയാൽ അളക്കപ്പെടുന്നു. യാന്ത്രികമായി നയിക്കപ്പെടുന്നു. ഭാഷ തേജ്ജോപ്രപഞ്ചം സൃഷ്ടിക്കും എന്ന പൗരസ്ത്യകല്പന സർവ്വാശ്ളേഷിയായ ദർശനത്തിൽനിന്നു പിറന്നതാണെങ്കിൽ പാശ്ചാത്യൻെറ ഭാഷ മേല്പറഞ്ഞ വിപരീത ലോകമാണു സൃഷ്ടിക്കുന്നത്. വിഘടിതവും സ്വാർത്ഥവും ഒററയ്ക്കൊററയ്ക്കുള്ളതുമായ സ്വത്വങ്ങളുടെ



മട്ടീസിയുടെ ഒരു ശില്പം

പ്രപഞ്ചം. ഈ യന്ത്രവൽക്കൃത കാലഗണന ക്രമേണ മനുഷ്യൻെറ വൈകാരികജ്ജീവിതത്തിലും പടർന്ന്, സ്വകാര്യാനുഭവങ്ങളുടെ ഗുണഗണങ്ങൾകൂടി വേർപെടുത്തുന്നു. മനുഷ്യന് സ്വകാര്യത നഷ്ടമാവുന്നു എന്നർത്ഥം. ഇതിൻെറ തിക്താവസ്ഥ ബ്രിട്ടീഷ് രാജ്ജകുടുംബവും അമേരിക്കൻ പ്രസിഡൻറുമൊക്കെ പറയും. ഡയാനയ്ക്ക് ഇനി മറച്ചുവയ്ക്കാനൊന്നുമില്ലെങ്കിൽ ക്ളിൻറൻെറ അമ്മയുടെ ഭൂതകാല സ്വകാര്യതയാണ് ഭഞ്ജിക്കപ്പെട്ടിരിക്കുന്നത്. വൈകാരികത പോകട്ടെ, ഊണും ഉറക്കവുംവരെ സമയബന്ധിതമായിരിക്കുകയല്ലേ? മനുഷ്യശരീരത്തിൻെറ ആവശ്യാനുസരണമല്ല, ക്ളോക്കിൻെറ ആവശ്യാനുസരണമാണ് നമ്മുടെ തീനും കുടിയും ഉറക്കവും വിശ്രമവുമെന്നായിരിക്കുന്നു. ഒടുവിൽ, ക്ളോക്കുകൾ മനുഷ്യജ്ജീവിതത്തെ സമന്വയിപ്പിക്കുകയും വേഗത്തിലാക്കുകയും ചെയ്യുന്നു. പ്രകൃതിയുടെ സ്വാഭാവിക ചിത്രങ്ങളിൽനിന്ന് അത് മനുഷ്യനെ വലിച്ചു പുറത്തെടുക്കുന്നു—ഉച്ചരിക്കുന്ന ശബ്ദത്തിൻെറ മായികധ്വനികളിൽനിന്ന് പണ്ട് അക്ഷരമാല എങ്ങനെ മനുഷ്യനെ മോചിപ്പിച്ചുവോ അതേവിധമാണ് ക്ളോക്കിൻെറ ഈ ചെയ്തിയും.

ഏതാണ്ട് ഇതേ ധർമ്മമാണ് യന്ത്രാധിഷ്ഠിത സാങ്കേതികത്വവും അനുഷ്ഠിച്ചുവരുന്നത്. അച്ചടിയന്ത്രവും ക്യാമറയും സിനിമയും വാഹനങ്ങളുമെല്ലാംതന്നെ. ഇവയുടെയെല്ലാം പ്രവർത്തന തത്ത്വങ്ങൾ നൈരന്തര്യവും യൂണിഫോമിററിയും ആവർത്തനതയുമാണ്. പാശ്ചാത്യ സംസ്കാരത്തിൻെറ ആധാരശിലയാണിത്. ആദ്യമായി മനുഷ്യൻെറ കൈത്തൊഴിലിനെയും കൈവിരുതിനെയും പൂർണ്ണമായി യന്ത്രവൽക്കരിച്ചത് അച്ചടിയന്ത്രമാണ്. മനുഷ്യൻെറ കരചലനങ്ങൾ കണിശമായ ആവർത്തനചക്രമാക്കി മാററുകയായിരുന്നു ഇവിടെ. ഈ വികസനത്തിന് മേമ്പൊടിയായി ഫോട്ടോഗ്രാഫി വന്നു. അക്ഷരങ്ങൾക്ക് വഴങ്ങാത്ത ആംഗ്യങ്ങൾകൂടി ഇതുൾക്കൊള്ളുമല്ലോ. അതിനു പിന്നാലെ 'ചലച്ചിത്ര'ങ്ങൾ വന്ന് ലോകത്തെ അപ്പാടെ ഒരു വട്ടിയിൽ പകർത്തി ഒതുക്കിവച്ചു തുടങ്ങി. ഇവിടെയും രേഖീയമായ യൂണിററുകളായി യാഥാർത്ഥ്യത്തെ അംശീകരിക്കുന്ന തത്ത്വമാണ്, അന്തര്യാമി. ഇപ്പോഴും വാഹനങ്ങളുടെ 'നിര'കളാണല്ലോ യന്ത്രസാങ്കേതികത്വത്തിൻെറ സമ്പന്നതയായി പരസ്യങ്ങളിൽ ചിത്രീകരിക്കാറ്.

തനിക്കു സംഭവിച്ചുകൊണ്ടിരിക്കുന്നത് എന്തെന്ന് പക്ഷേ, ആധുനിക മനുഷ്യൻ അറിയുന്നില്ല. ഈ അറിവില്ലായ്മ എന്ന അനുഗ്രഹത്തിൻെറ ബലത്തിലാണ് അവൻ വളർന്നതത്രയും. താൻ വികസനമാധ്യമങ്ങളായി കാണുന്ന യന്ത്രങ്ങളത്രയും തൻെറ മനസ്സിനെ എങ്ങനെ രൂപപ്പെടുത്തുന്നു എന്നും കാഴ്ചപ്പാടുകളെ മാററിമറിക്കുന്നു എന്നും ബുദ്ധിയിൽ സ്വന്തം പ്രതിച്ഛായപോലും എങ്ങനെ തെററായി അവതരിപ്പിക്കുന്നു എന്നും മനുഷ്യനറിയുന്നില്ല. എല്ലാത്തിനും ഒരു നൈരന്തര്യമുണ്ടെന്നും കാര്യകാരണബന്ധമുണ്ടെന്നും മനുഷ്യൻ ധരിക്കുന്നത് ഈ യന്ത്രവൽക്കൃത മനോനിലകൊണ്ടാണ്. ഈ കാഴ്ചപ്പാടിനു നിരക്കാത്തത് എന്തെങ്കിലും വന്നുപെട്ടാൽ അതിനെ തൻെറ നിഗമനപരിധിയിലേക്ക് ആക്രമിച്ചോ അല്ലാതെയോ ഒതുക്കിയെടുക്കാൻ അവൻ തുനിയുന്നതും ഇതുകൊണ്ടുതന്നെ. ഇവ്വിധം യന്ത്രവൽക്കൃതമാകുന്ന അറിവ് എത്രമാത്രം വികലവും ക്ഷുദ്രവുമാണെന്നു പറയേണ്ടല്ലോ. ഈ ജ്ഞാനക്ഷുദ്രതയാണ് ആധുനിക മനുഷ്യൻെറ സർവ്വപ്രതിസന്ധികൾക്കും മൂലകാരണം. അണുശക്തിയുടെ ഗുണദോഷങ്ങളെപ്പററി നാമിപ്പോഴും തർക്കിച്ചുകൊണ്ടിരിക്കുന്നു. ശാസ്ത്രത്തിൻെറ കാര്യത്തിലും ചിന്ത ഈ രണ്ടുവഴിക്കുതന്നെ. യഥാവിധി



ഉപയോഗിച്ചാൽ ഗുണകരവും മറിച്ചായാൽ വിനാശകരവും എന്നൊക്കെയുള്ള പറച്ചിൽതന്നെ ക്ഷുദ്രമാണെന്ന 'മൂന്നാം അറിവ്' നമ്മെ ഒഴിഞ്ഞുപോകുന്നു. ഒന്നുകിൽ ഒററക്കണ്ണൻ കാഴ്ച അല്ലെങ്കിൽ ഇരട്ടക്കണ്ണൻ കാഴ്ച. ഈ രണ്ടു മാർഗ്ഗങ്ങളേ മനുഷ്യനു ശീലമുള്ളൂ. ഇവിടെയാണ് മൂന്നാംകണ്ണിൻെറ പ്രസക്തിയും അനിവാര്യതയും.

സമൂഹത്തിലെ ദൃശ്യപരവും ചിന്താപരവുമായ വളർച്ചയൊക്കെ, വ്യക്തികളെ ഉള്ളാലെ അംശീകരിക്കാനുള്ള അപഗ്രഥന തത്ത്വങ്ങളിൽ അധിഷ്ഠിതമായിരുന്നെന്ന് മനുഷ്യൻ തിരിച്ചറിഞ്ഞില്ല.

ജ്ജോലിയുടെയും ജ്ജോലിസ്ഥലത്തിൻെറയും ദൃശ്യപരം മാത്രമായ ആസൂത്രണമൊക്കെ അമിതമായ തുറന്നുകാട്ടലിനും, കേന്ദ്രീകൃതാവസ്ഥയ്ക്കും, സ്പെഷലൈസേഷനും വഴിവയ്ക്കുമെന്നും മനസ്സിലാക്കിയില്ല. ഈ മൂന്നു കാരണങ്ങളാൽ ജ്ജീവിതം കൂടുതൽ ദരിദ്രവും വിലയില്ലാത്തതുമായി. വിശേഷിച്ചും, വ്യക്തിബന്ധങ്ങളുടെ കാര്യത്തിൽ. ഭൗതികതയിൽ ചിന്ത കേന്ദ്രീകരിച്ചപ്പോൾ സ്വകാര്യത ദരിദ്രമായി. സ്വകാര്യസ്വത്തിലാണു കമ്മ്യൂണിസ്ററുകൾ ഉൾപ്പെടെയുള്ള പുരോഗമനവാദികൾ ശ്രദ്ധിച്ചത്. അതു നല്ലതുതന്നെ. പക്ഷേ, വ്യക്തിയുടെ സ്വകാര്യത എന്ന അനിവാര്യതയെ അവരും അവഗണിച്ചു. എല്ലാ ഇന്ദ്രിയങ്ങളുടെയും ഉപയോഗം ഒരേപോലെ സംശുദ്ധവും ശക്തിമത്തുമാക്കണമെന്ന തോന്നൽ അവഗണിച്ചപ്പോൾ, ക്രമേണ ഐന്ദ്രികമായ കഴിവുകളേ ഇല്ലാതായി. ഇന്ദ്രിയങ്ങളെ ഉല്ലംഘിക്കാനുള്ള ഉപദേശങ്ങൾക്കു പൗരസ്ത്യൻ ഊന്നൽ കൊടുത്തപ്പോൾ സംഭവിച്ചതും ഇതുതന്നെ. ഇന്ദ്രിയത ഒഴിവാക്കാൻ ഒരു ഋഷിയും ഉപദേശിച്ചിട്ടില്ല. അതിനപ്പുറത്തെ ദർശനങ്ങളുടെ സാദ്ധ്യതയെപ്പററി ഓർമ്മിപ്പിച്ചതേയുള്ളൂ. ആധുനിക പൗരസ്ത്യൻ പക്ഷേ, ഇന്ദ്രിയലോലുപനായിരിക്കെ, അതീന്ദ്രിയതയെ അന്ധമായി വിശ്വസിക്കുക മാത്രമാണു ചെയ്യുന്നത്. പാശ്ചാത്യനാകട്ടെ, അതീന്ദ്രിയതയെ പാടെ നിരാകരിക്കുകയും ഇന്ദ്രിയതയുടെ ചില അംശങ്ങൾക്കു മാത്രം പ്രാധാന്യം കല്പിക്കുകയും ചെയ്യുന്നു. ഇമ്മട്ടിൽ പ്രവർത്തിച്ചതിനാൽ ഈ രണ്ടുകൂട്ടരും ഒരുപോലെ സ്വയം ക്ഷുദ്രമായിക്കൊണ്ടിരിക്കുകയാണെന്ന പരമാർത്ഥം തിരിച്ചറിയുന്നില്ല.

പാശ്ചാത്യൻെറ നിലപാട്, ഒരേസമയം ഗുണവും ശാപവുമാകുന്നു. പ്രതികരിക്കാതെ പ്രവർത്തിക്കാനുള്ള ശേഷി അവന് ഈ ഐന്ദ്രിക നിരാകരണംവഴി കൈവരുന്നു. അതിനെ 'സ്പൊണ്ടേനിയസ്' എന്ന് തെററായി നാം വിശേഷിപ്പിക്കുന്നു. സത്യത്തിൽ ഇതു സ്വാഭാവിക പ്രതികരണമല്ല. പ്രതികരണശേഷി ഒരു പ്രത്യേക ചാലിൽ മാത്രമായിട്ട് ഒതുക്കിയ മനസ്സിൻെറ അവസ്ഥ മാത്രമാണ്. ഈ അവസ്ഥകൊണ്ടുള്ള ശാപം വ്യക്തികളുടെ നിസ്സംഗതയാണ്. ഈ നിസ്സംഗത നിഷ്കാമകർമ്മിയുടെ നിസ്സംഗതയല്ല. നിരാശയിൽനിന്നുടലെടുത്ത വിരക്തിയാണ്. അതു ജ്ജീവൻമുക്തിക്കായുള്ള ത്വരയല്ല. മുന്തിയ ജ്ജീവിതാസക്തിയുടെ വലിയാണ്. മനുഷ്യർ കൂടുതൽ കൂടുതൽ ഒററപ്പെട്ടവരും സ്വാർത്ഥലോലുപരുമാവുകയാണ് ഇവിടെ. ഇതിൻെറയൊക്കെ പ്രാരംഭം എന്താണെന്ന് ആലോചിച്ചിട്ടുണ്ടോ? നിഷ്കളങ്കവും ദീപ്തവുമെന്നു നാം കരുതുന്ന അക്ഷരമാലയും.

അക്ഷരമാല രേഖീയവും യൂണിഫോമുമാണല്ലോ. ഒററപ്പെട്ട ഏകകങ്ങളുടെ വ്യക്തമായ ശൃംഖലയാണത്. 'ഫൊനെററിക് ലിററസി' സൃഷ്ടിക്കുന്നത് യുക്തിപൂർവ്വജ്ജീവിതമാണ്. അതിൻെറ ഘടനയാകട്ടെ, അക്ഷരമാലപോലെ ക്രമപൂർവ്വവുംരേഖീയമാനമുള്ളതും. ഈ ക്രമമാണ് നമ്മുടെ ജ്ജീവിതത്തിനും കാഴ്ചപ്പാടിനും എല്ലായ്പോഴും ക്രമനിഷ്ഠത ആവശ്യപ്പെടുന്നത്. അടുക്കും ചിട്ടയുമില്ലാത്ത ജ്ജീവിതം നമുക്കു ഭീതിയേകുമല്ലോ. മുടി

വാചികമായ നിഗമനങ്ങളെ നാം കണക്കാക്കി വന്നു. ഇപ്പോഴും പാശ്ചാത്യ തത്ത്വചിന്തയിൽ, ഒരു കാര്യവും കാരണവും കണ്ടുകഴിഞ്ഞാൽ ഉടനടി അതിൽനിന്നു മറെറാരു വസ്തുത 'ഉരുത്തിരിഞ്ഞു' വരുന്നതായിട്ടല്ലോ നിരൂപിക്കുന്നത്. ഈ വരുന്ന സംഗതിക്ക് 'ഉരു'വൊന്നുമില്ലതന്നെ. എങ്കിലും അതുണ്ടെന്നു നാം നിരൂപിക്കുന്നു—കേവലം വാചികമായ ഒരു അനുമാനമായിട്ട്. രേഖീയ ചിന്താഗതിയുടെ ഉത്തമലക്ഷണമാണിത്. 18-ാം നൂററാണ്ടിൽത്തന്നെ ഡേവിഡ് ഹ്യൂം ഇതിൻെറ പൊള്ളത്തരം കാട്ടിത്തന്നിരുന്നു—പ്രപഞ്ചത്തിലെ ഒരു സീക്വൻസിനും—സ്വാഭാവികമായാലും ലോജ്ജിക്കലായാലും—കാര്യകാരണബന്ധമില്ലെന്ന സത്യം. സീക്വൻസ് ഒരു അനുമാനം മാത്രമാണ്. അത് കാര്യമോ കാരണമോ അല്ല, പിന്നീടുള്ള ഏച്ചുവയ്പു മാത്രമാണ്.



ദാലിയുടെ പെയിൻറിംഗ്

വെട്ടാത്തവനും താടി നീട്ടുന്നവനും നമ്മുടെ പൊതു കാഴ്ചപ്പാടിൽ ഭ്രാന്തനാണ്. എന്നുവച്ചാൽ മുഖ്യധാരയിൽനിന്നും തെററിപ്പിരിഞ്ഞവൻ. മുടിയും താടിയും ചിട്ടയോടെ വെട്ടിതിട്ടപ്പെടുത്തി നടക്കുന്നവനാണു 'മനുഷ്യൻ'. അടുക്കിനോടും ചിട്ടയോടും നമുക്കുള്ള പ്രതിപത്തി എന്നതിനുപരിയായി, മേല്പറഞ്ഞ രേഖീയക്രമത്തിൻെറ സ്വാധീനമാണ് ഇവിടെ കാണുന്നത്.

ബോധം എന്നാൽ, യുക്തിചിന്തയുള്ള ജ്ജീവിയുടെ മാത്രം മുഖമുദ്രയാണത്രേ. എന്നാൽ ഇപ്പറയുന്ന ബോധത്തിനുതന്നെ യുക്തിപരതയുടെ അടിസ്ഥാന പ്രകൃതങ്ങളായ നൈരന്തര്യവും രേഖീയമാനവും പലപ്പോഴും ഇല്ലെന്നതും നമുക്കറിയാം. ബോധം ഒരു വാചിക പ്രക്രിയയല്ല. എന്നിട്ടും പക്ഷേ, നമ്മുടെ അക്ഷരസാക്ഷരതയുടെ വികസനകാലത്തുടനീളം ലോജ്ജിക്കിൻെറയും യുക്തിന്യായങ്ങളുടെയും മഖുമുദ്രയായി തൻെറ 'ഡോഗ്മാററിക് സ്ളംബറി'ൽനിന്ന് തട്ടിയുണർത്തിയ അടിയായിരുന്നു, ഹ്യൂമിൻെറ ഈ വാദഗതിയെന്ന് കാൻറ് സമ്മതിച്ചിട്ടുണ്ട്. എന്നാൽ പ്രബുദ്ധരായ ഹ്യൂമോ കാൻേറാ പോലും പാശ്ചാത്യമനസ്സിന് സീക്വൻസിനോടും ലോജ്ജിക്കിനോടുമുള്ള അമിതമായ പക്ഷപാതത്തിൻെറ രഹസ്യം അക്ഷരമാലയുടെ സാങ്കേതികത്വത്തിലാണെന്നു പറഞ്ഞുതന്നില്ല.

രേഖീയ ചിന്താഗതിയുടെ കുഴപ്പം ഒററ വാക്കിൽ പറഞ്ഞാൽ ഗോത്ര നിരാകരണമാണ്. അതായത് മനുഷ്യൻെറ കൂട്ടായ്മയെ അതു നിരാകരിക്കുന്നു. സാമൂഹികവും വൈയക്തികവുമായ കൂട്ടായ്മയുണ്ട്. വ്യക്തി അഥവാ individual എന്ന പദത്തിൻെറ അർത്ഥംതന്നെ that cannot be divided in itself എന്നാണല്ലോ. എന്നാൽ ഒരേ വ്യക്തി തന്നെ ഉള്ളാലെ പല കഷണങ്ങളായി വിഭജ്ജിക്കപ്പെട്ടിരിക്കുകയല്ലേ? ഇവ്വിധം ഉള്ളാലെ

സമഗ്രത നഷ്ടപ്പെട്ട വ്യക്തികളുടെ കൂട്ടത്തിന് എങ്ങനെയാണ് ഐക്യം വരിക? ഈ ഒററപ്പെടലിന് അനുരൂപമായ യുക്തി പകരുന്ന ധർമ്മമാണ് നമ്മുടെ ലോജിക്കൽ തിങ്കിംഗ് അനുഷ്ഠിക്കുന്നത്. ഇതുമൂലം വൈകാരിക ജീവിതം മനുഷ്യന് നഷ്ടമാവുന്നു. അമ്മയും മകനും തമ്മിലുള്ളതു തൊട്ട് ദാമ്പത്യംവരെയുള്ള സർവ്വ ബന്ധങ്ങളും ഇന്ന് അസ്വസ്ഥമായിരിക്കുന്നതിൻെറ പൊരുൾ ഇതാണ്. വ്യക്തികൾക്കിടയിലെ ഈ അസ്വസ്ഥതയുടെ വിപുലീകരണമാണ് വംശീയവും ജാതീയവും മതപരവും രാഷ്ട്രാന്തരവുമൊക്കെയായ സംഘർഷങ്ങളായി വിപലുമാവുന്നത്. ലോജിക്കൽ തിങ്കിംഗ് യുദ്ധത്തിൻെറയും അണുബോംബിൻെറയുമൊക്കെ അടിസ്ഥാന ലോജിക്കായി ഇവിടെ മാറുന്നു. പ്രശ്നം ലോജിക്കിൻേറതല്ല. അത് പ്രയോഗിക്കപ്പെടുന്ന രേഖീയ ചിന്തയുടേതാണ്.

അതു തിരിച്ചറിയാൻ ഇലക്ട്രിക് ടെക്നോളജിയാണു വഴിവയ്ക്കുന്നത്. മനുഷ്യമനസ്സിനുമേൽ യന്ത്രസാങ്കേതികത്വത്തിനുള്ള സാധീനത്തിൻെറ വിപരീത ധ്രുവമാണ് ഇലക്ട്രിക് ടെക്നോളജിയുടെ ഉല്പന്നങ്ങളായ ടെലിഫോണും ടെലിഗ്രാഫും റേഡിയോയും ടെലിവിഷനുമൊക്കെ സൃഷ്ടിക്കുന്നത്. ആദ്യത്തേത് നിസ്സംഗവും കേന്ദ്രീകൃതവും വിഘടിതശ്രേണികളാൽ ചമയ്ക്കപ്പെട്ടതുമാണെങ്കിൽ, രണ്ടാമത്തേത് വികേന്ദ്രീകൃതവും പൊടുന്നനെ സംഭവിക്കുന്നതുമാണ്. ആദ്യത്തേതിൻെറ ശ്രദ്ധ മുഴുവൻ അർത്ഥത്തിലും പ്രക്രിയയിലും ആത്യന്തിക ഇഫക്ടിലുമാണ്. അഥവാ ആദ്യത്തേത് ബഹിർസ്ഫോടനം നടത്തുമ്പോൾ രണ്ടാമത്തേതുണ്ടാക്കുന്ന സ്ഫോടനം ഉള്ളിലേക്കാണ്. യന്ത്രയുഗവും വിഗ്രഹയുഗവും എന്നിങ്ങനെ പരസ്പരവിരുദ്ധമായ രണ്ടു അവസ്ഥകളാണ് ഇവ സൃഷ്ടിച്ചത്.

ദൃശ്യവിഭാവന ചെയ്യാനാവാത്ത ബന്ധങ്ങൾ അതിവേഗത്തിൽ എല്ലാത്തിനുമേലും ചുമത്തുക വഴി, വിദ്യുത്സാങ്കേതികത്വം ഒരു ഇന്ദ്രിയത്തെയല്ല മസ്തിഷ്കം, ഉൾപ്പെടെയുള്ള നാഡീവ്യൂഹത്തെ അപ്പാടെ ഒററയടിക്കു കൈവശപ്പെടുത്തുകയായിരുന്നു. വൈദ്യുതി, സന്ദർഭവശാൽ കാണാമെന്നേയുള്ളൂ. ചിലപ്പോൾ ശബ്ദം കേട്ടെന്നുമിരിക്കും. അടിസ്ഥാനപരമായി അത് ഓർഗാനിക്കാണ്. അതു പകർന്നു കിട്ടുന്ന വസ്തുക്കൾ ഏകോപിത ശൃംഖലയാക്കി പ്രവർത്തിപ്പിക്കും. ചുരുക്കത്തിൽ മനുഷ്യൻെറ ഇന്ദ്രിയങ്ങളെ പഴയ മട്ടിൽ ഏകോപിപ്പിക്കാൻ അതിനു കഴിയുന്നു. ബോധതലം പ്രത്യേക വാചിക പ്രക്രിയകളൊന്നുമില്ലാതെ ഒററയടിക്ക് ആഗോളവൽക്കരിക്കുന്നു.

വൈദ്യുത വിപ്ളവത്തിൽ റേഡിയോയ്ക്കും ടെലിവിഷനും ടെലിഫോണിനുമൊക്കെ പങ്കുണ്ട്. അവ നമ്മുടെ ഇന്ദ്രിയങ്ങളെ പുനഃസംഘടിപ്പിച്ചിരിക്കുന്നു. യന്ത്രയുഗം സൃഷ്ടിച്ചത് ഭരണവർഗ്ഗങ്ങളും അവരുടെ ആജ്ഞാവാഹകരും അതനുസരിക്കുന്നവരും എന്നിങ്ങനെ ഒരുത്തമ സാമൂഹിക പിരമിഡായിരുന്നു. വൈദ്യുതി വിപ്ളവമാകട്ടെ, ഈ പിരമിഡിനെ നേരെ കീഴ്മേലാക്കി മാററുന്നു. ഈ തകിടംമറിക്കൽ പൊടുന്നനെ വ്യാപകമാക്കുന്നത് ടെലിവിഷനാണ്. മുർദോക്ക് മുതൽ അയലത്തെ കേബിൾ ടി.വി.ക്കാരൻവരെയുള്ളവർ നമ്മുടെ ബോധധാരയിൽ വരുത്തുന്ന സത്വര പരിവർത്തനത്തിൻെറ വിസ്ഫോടന വർഷമായിരുന്നു 1993. എങ്ങനെയെന്നോ?

ടെലിവിഷൻ പ്രതിച്ഛായ ഓരോ നിമിഷവും നമ്മളും അതിലെ ദൃശ്യവുമായുള്ള അകലം അടച്ചുകൊണ്ടിരിക്കുന്നു. അതിദ്രുതവും വലിച്ചുനീട്ടാവുന്നതുമായ ഒരു ഇന്ദ്രിയ പങ്കാളിത്തമാണ് അതു നമ്മിലുണ്ടാക്കുക. ഒരു പശ്ചാത്തലമായിട്ടല്ല ടെലിവിഷൻ പ്രവർത്തിക്കുന്നത്. മറിച്ച്, അതു കാഴ്ചക്കാരനെയും പങ്കാളിയാക്കുന്നു. ദ്രഷ്ടാവാണു സ്ക്രീൻ. പ്രകാശപ്രേരകങ്ങളാൽ അയാൾ നിരന്തരം ആക്രമിക്കപ്പെടുകയാണ്. ടി.വിയിലെ ഛായകൾ സത്യത്തിൽ ദൃശ്യപരമായി എണ്ണത്തിൽ കുറവാണ്. എങ്കിലും അവ ഫോട്ടോയിൽനിന്നു വ്യത്യസ്തമായ പ്രതികരണമാണ് ഉളവാക്കുന്നത്. അവ പ്രകാശത്തിലൂടെ പ്രത്യക്ഷമാകുന്നതുകൊണ്ടാണിത്. പ്രകാശം ചിത്രത്തിനുമേൽ പതിക്കുകയാണെന്ന ധാരണ അടിസ്ഥാനപരമായി തെററാണ്. ഇവ്വിധം പ്രകാശത്തിലൂടെ വെളിവാകുന്ന വസ്തുക്കൾക്ക് ഫോട്ടോയുടെ കാളിററിയല്ല, ശില്പത്തിൻെറയും വിഗ്രഹങ്ങളുടെയും കാളിററിയാണുള്ളത്. ഇതാണ് ടെലിവിഷനിൽ പ്രത്യക്ഷപ്പെടുന്നവർ ഭൂരിപക്ഷജനതയുടെ മനസ്സിൽ 'താര'ങ്ങളും ആരാധനാവിഗ്രഹങ്ങളുമാകുന്നതിൻെറ കാരണം. നമ്മുടെ കുട്ടികളുടെ മനസ്സിൽ പുസ്തകങ്ങളുടെ സ്ഥാനം ടി.വി അപഹരിച്ചതിൻെറ അടിസ്ഥാന ഹേതുവും ഇതുതന്നെ. തങ്ങളുടെ ഇന്ദ്രിയങ്ങളെല്ലാം കുട്ടികൾ ടി.വിയിൽ കേന്ദ്രീകരിക്കുന്നു. ടി.വി സർവ്വാശ്ളേഷിയായ പ്രതികരണം നല്കുന്നു. പുസ്തകമാകട്ടെ, ഇത്തരമൊരു പ്രതികരണം സത്വരമായി നല്കുന്നില്ല. കുട്ടി, പുസ്തകം വിട്ട് ടി.വിക്കു മുമ്പിലായിപ്പോകുന്നതു വെറുതെയാണോ?

ഇതിൻെറ ഫലമായി കുട്ടിക്കാലംതൊട്ടു തുടങ്ങുന്ന ഒരു കാതലായ ബോധമാററം സംഭവിക്കുന്നു. അന്തിമഫലത്തെക്കുറിച്ച് ഒന്നും ആലോചിക്കുകയോ ഉൽക്കണ്ഠപ്പെടുകയോ ചെയ്യേണ്ടാത്തതും നടപ്പുപ്രക്രിയകളെ മാത്രം ശ്രദ്ധിക്കേണ്ടതുമായ ഒരു ബോധരീതിയാണ് ഇവിടെ പിറക്കുന്നത്. അക്ഷരസാക്ഷരതയ്ക്കു വിപരീതമായ ഒരു സാക്ഷരതയാണിത്. അക്ഷരസാക്ഷരർ സങ്കല്പിച്ച സംസ്കാരവും മൂല്യങ്ങളുമൊക്കെ ഈ നവസാക്ഷരർക്ക് അയഥാർത്ഥവും അപ്രസക്തവും അതുകൊണ്ടുതന്നെ അലോസരവുമാകുന്നു. ടി.വി സാക്ഷരനു വേണ്ടത് പങ്കാളിത്തമാണ്. ടി.വിയിലെ ചില പരിപാടികളാണ് വ്യക്തികളുടെ സ്വഭാവത്തെയും കാഴ്ചപ്പാടിനെയും ബാധിക്കുന്നതെന്ന ബുദ്ധിജീവി പ്രചരണംതന്നെ മേല്പറഞ്ഞ പുസ്തകസാക്ഷരതയുടെ ഫലമായ വിഡ്ഢിത്തമാണ്. രൂപവും ഉള്ളടക്കവും തമ്മിലുള്ള സൂക്ഷ്മമായ വിടവിൻെറ ഫലം.

എന്നാൽ, ഇതുകൊണ്ടൊക്കെ ടെലിവിഷൻ നമ്മളെ ഗോത്രകാല മനുഷ്യരാക്കും എന്നു കരുതുന്നതു മൗഢ്യമാണ്. മനുഷ്യൻ നൂററാണ്ടുകളായി അവഗണിച്ചിട്ടിരുന്ന സെൻസ്-ലൈഫിനെ ടി.വി വീണ്ടും തട്ടിയുണർത്തുകതന്നെ ചെയ്യും. അതിൻെറ ഫലമായി ചിന്തിച്ചു പ്രവർത്തിക്കാത്ത തലമുറകളുണ്ടാവും. പ്രവർത്തിച്ചിട്ട് ചിന്തിക്കുന്നവരുടെ എണ്ണം പെരുകും. ഇതു രണ്ടും സ്വാഭാവികതയിലേക്കു നമ്മെ നയിക്കുകയുമില്ല. നൃശംസകമായ മറെറാരു പോക്കിലാണ് ഈ സാങ്കേതികത്വവും.

ഇൻറലിജൻസ് എന്ന സങ്കല്പം കൂടിയാണ് ഈ ആവേഗത്തിൽ തകിടം മറിയുന്നത്. ബുദ്ധിയും പ്രതിഭയുമൊക്കെ അളക്കാൻ നമ്മൾ ഇപ്പോഴും ഉപയോഗിക്കുന്നത് ആ പാശ്ചാത്യ രേഖീയ ലോജിക്കല്ലേ? സാക്ഷരതയെ യുക്തിയുമായി കൂട്ടിക്കുഴച്ചു; റാഷനലിസത്തെ സാങ്കേതികത്വവുമായും. വിവരങ്ങളും വിവരണങ്ങളും ശേഖരിച്ചു വയ്ക്കുന്നതിനെ ബുദ്ധിയായും അതിൻെറ പ്രയോഗസാങ്കേതികത്വമറിയാവുന്നവരെ പ്രതിഭാശാലികളായും നാം തെററിദ്ധരിക്കുന്നു. എന്താണിതിൻെറ അനന്തരഫലം?

ടെലിവിഷനിൽ പ്രഭാതസംപ്രേഷണം കണ്ട് മതിയാവാതെ കണ്ണും തിരുമ്മി സ്കൂളിലെത്തുന്ന കുട്ടിയോട്, കൃഷ്ണഗാഥ കാണാപ്പാഠം ചൊല്ലാൻ പറഞ്ഞാലത്തെ സ്ഥിതിയെന്താണ്? ജ്യോമട്രിയുടെ സമസ്ത സൗന്ദര്യങ്ങളും അംഗീകരിച്ചുതന്നെ പഠിപ്പിക്കുന്ന മാഷ് ബ്ളാക് ബോർഡിൽ കോറുന്ന തിയറങ്ങൾ 'സുരഭി'യുടെ പ്രതികരണം കുട്ടികളിൽ ഉളവാക്കില്ല. നരേഷനും ഇമേജും തമ്മിലുള്ള വ്യത്യാസമാണ് ഇതിനു കാരണം.

ഇതിനൊന്നും ലളിതമായ പോംവഴികളില്ല. അതുണ്ടെന്നു ധരിക്കുന്ന നമ്മുടെ സാമ്പ്രദായിക ചിന്താരീതിയാണ് ഇപ്പോൾ അസ്ഥാനത്തായിരിക്കുന്നത്. എല്ലാത്തിനും കാര്യകാരണബന്ധം കാണാൻ പ്രേരിപ്പിക്കുന്ന ആ ചിന്താഗതി കാലഹരണപ്പെടുന്ന കാഴ്ചയുമായാണ് 1993 കടന്നുപോവുന്നത്. ചിന്താഗതികൾ അപ്പാടെ രേഖീയമാനമുള്ള ഭാഗിക വീക്ഷണങ്ങൾ മാത്രമാണ്. നമുക്കു വേണ്ടത് കാഴ്ചപ്പാടുകളല്ല, പാടില്ലാത്ത കാഴ്ചയാണ് അഥവാ സമഗ്രദർശനം. ആ വഴിക്കാണ് ഇനി മനുഷ്യൻ ഉദ്യമിക്കേണ്ടതെന്ന് ചരിത്രവും ചുററുപാടുകളും നമ്മോടു പറയുന്നു. ചരിത്രത്തിൽ നമുക്കുള്ള പ്രസക്തി ചിന്താഗതികളുടെയും വിപ്ളവങ്ങളുടെയും പേരിലല്ല. ഗോത്രനിരാകരണത്തിൻെറയും പിന്നീടുള്ള ഗോത്രവൽക്കരണത്തിൻെറയും യുഗങ്ങൾക്കിടയിൽ നില്ക്കുന്ന സമൂഹമെന്ന നിലയിലാണ്. നമ്മുടെ ഉത്തരംമുട്ടലുകൾക്കു പരിഹാരം കണ്ടെത്തുക നമ്മളാവില്ല, വരാനിരിക്കുന്ന യുഗത്തിലെ മനുഷ്യരാവും. കാരണം പണ്ട് ഇററാലിയൻ ശില്പിയായ ബോസിയോനി പറഞ്ഞപോലെ, 'We are Primitives of an unknown culture'.

# ഉത്തരരാമായണം – 10

ഉണ്ണി

പ്രശ്നമായല്ലോ. മിനിസ്റ്ററുടെ അപ്പൂപ്പന ഹാർട്ട് അറ്റാക്ക്!

പത്രക്കാർ ഒന്ന ഒതുങ്ങി വരുവാ. അതിനിടയ്ക്ക് കിളവൻ അങ്ങു കിടന്നു ചത്താൽ അതുമതി അവററക്ക്!

വിട്ടാൽ മതി.

ALL INDIA INSTITUTE OF MEDICAL SCIENCES

AMBULANCE

മേനോൻ സാറേ, സംഗതി സീരിയസ്സാ.

INTENSIVE CARDIAC CARE UNIT



# ദുഃഖിതന്റെ കല

ബി.മഞ്ജുള

> വിരലുകളിൽ ഒതുങ്ങുന്ന ചലച്ചിത്രങ്ങളെ തർക്കോവ്സ്ക്കിയുടെ വകയായുള്ളൂവെങ്കിലും ആ ചിത്രങ്ങൾ ലോകസിനിമയുടെ ശിരോരേഖ തിരുത്തിക്കുറിച്ചവയാണ്.

കാലത്തിന്റെ സ്ഥലരാശിയിൽ സ്നേഹത്തിന്റെ ശാന്തിഗീതങ്ങൾ കൊത്തിവച്ച ശില്പിയായിരുന്നു ആന്ദ്രേ തർക്കോവ്സ്ക്കി. പുൽതലപ്പു തഴുകി ഒഴുകുന്ന ഒരു തുണ്ടുകാററും, വെള്ളത്തിന്റെ വില്ലീസുപടവുകൾക്കിടയിൽ ചാഞ്ചാടുന്ന പായൽ ദളങ്ങളും തിമിർത്തു പെയ്യുന്ന മഴയുടെ സുതാര്യതയും, തീക്കനലിന്റെ തൊലിയായി മാറുന്ന ചാരപ്പൊട്ടുകളും, മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത സൗന്ദര്യ ചേതനയോടെ, ആത്മീയ സാന്ദ്രതയോടെ തർക്കോവ്സ്ക്കി ചിത്രങ്ങളിൽ തുടിച്ചുനില്ക്കുന്നു. വെറും ഏഴു ചിത്രങ്ങളിലൂടെ കലയുടെ ഏഴു വർണ്ണങ്ങളും വിരിയിച്ച തർക്കോവ്സ്ക്കിയുടെ ജീവിതം പക്ഷേ സ്വയം, വേദനയുടെ, അപമാനത്തിന്റെ, ദാരിദ്ര്യത്തിന്റെ മാനസിക പീഡനത്തിന്റെ ഘോഷയാത്രയായിരുന്നു. അറിഞ്ഞ വേദനകളിൽ ഏററവും നിസ്സാരമായത് കാൻസർ.

എഴുതപ്പെടാതെപോയ ഒട്ടേറെ മഹാത്ഭുതങ്ങളും മനസ്സിൽ നിറച്ച് 1986 ഡിസംബർ 9–ന് തർക്കോവ്സ്കി അന്തരിച്ചു.

പന്ത്രണ്ടുകാരനായ ഇവാൻ എന്ന 'മുതുക്കന്റെ' കഥ പറയുന്ന 'ഇവാൻസ് ചൈൽഡ്ഹുഡ്' ആണ് തർക്കോവ്സ്ക്കിയുടെ ആദ്യത്തെ മുഴുനീള ചലച്ചിത്രം. രണ്ടാംലോകമഹായുദ്ധം ഇവാന് നഷ്ടപ്പെടുത്തിയത് അവന്റെ വീടും കുടുംബവും മാത്രമായിരുന്നില്ല, അവന്റെ ചെറുബാല്യവും കുട്ടിത്തവുമായിരുന്നു. വെറുപ്പും, വിദ്വേഷവും, പകയും കൂടിയ ഭ്രാന്ത് ഇവാനെ എത്തിച്ചത് പട്ടാളക്യാമ്പിലാണ്. ദുഃഖത്തിലല്ല, ദുഃഖം മറക്കാൻ കഴിയാത്തതിലാണ് ഇവാന്റെ ചുററുമുള്ളവർ ദുഃഖിച്ചത്. എല്ലാം മറക്കാനാണ് എല്ലാവരും ആഗ്രഹിച്ചത്. എന്നാൽ ഇവാൻ മാത്രം കൂട്ടത്തിൽ താളംതെററിനിന്നു. ഉറങ്ങി, ഭക്ഷണം കഴിച്ച്, റിപ്പയറും മെയിൻറനൻസും നടത്തി അവൻ ശരീരത്തെ തയ്യാറാക്കിയത്, മരണത്തോടുള്ള ഭ്രാന്തമായ ആവേശം കൊണ്ടുമാത്രമായിരുന്നു. ക്യാമ്പ് മുഴുവൻ സഹതാപം കാട്ടിയിട്ടും, കടന്നുപോയവരെല്ലാം സഹായത്തിനെത്തിയിട്ടും, സ്വയം ബഹിഷ്കൃതനായി ആരുടെയോ പാപത്തിന്റെ ഓർമ്മപോലെ, ജീവിക്കുന്ന തെററിന്റെ കുററവുമായി, മരണത്തിന്റെ നിയോഗവുമായി ഇവാൻ കാത്തുനിന്നു. ഇവാനെ സ്നേഹിച്ച പട്ടാളക്കാരുടെ സ്നേഹത്തിന്, അവന് ഒരിക്കലും മറെറാരു ജീവിതം നല്കാൻ കഴിഞ്ഞില്ല. വളരെ സാഹസികമായ യാത്രയിൽ, ശത്രുപാളയത്തിലേക്ക് ഒരു കൊച്ചുവള്ളത്തിൽ തനിയെ തുഴഞ്ഞുപോയ ഇവാൻ പിന്നെ മടങ്ങിവന്നില്ല. ജീവിതത്തെ വെറുത്ത്, മരണത്തെ ആവശ്യപ്പെട്ട ഒരു 'കിഴവൻ പയ്യന്റെ' അവസാനമായിരുന്നു അത്. പിന്നീടെപ്പോഴുമുള്ള ആഹ്ളാദങ്ങളുടെ ആരവങ്ങൾക്കിടയിൽനിന്ന് ക്യാമ്പിലുള്ള പട്ടാളക്കാർക്ക് ശത്രുപാളയത്തിൽ നിന്ന് കിട്ടിയ കടലാസുതുണ്ടിൽ ഇങ്ങനെ എഴുതിയിരുന്നു. ഇവാൻ–വയസ്സ് 12 തൂക്കിക്കൊന്നു.



ഐവാൻസ് ചൈൽഡ്ഹുഡിൽ നിന്ന്

## ദുരന്തമാകുന്ന ചരിത്രം

ഇവാൻ ഇവാനായിത്തീരുന്നത് അവന്റെ മരണത്തിലൂടെയാണ്. ആ കടലാസുതുണ്ട് അവന്റെ മരണസർട്ടിഫിക്കററും. ഇവാന്റെ ഇളംമനസ്സിൽ തോന്നിയ മരണത്തോടുള്ള ഒബ്സഷന് ഉത്തരം തേടുമ്പോൾ, നമ്മൾ എത്തുന്നത് ദുഃഖകരമായ സത്യങ്ങളിലേക്കാണ്. വിജയാട്ടഹാസങ്ങളുടെ ക്രൂരതകളിൽ ഇല്ലാതാകുന്ന ഇത്തരം ബാല്യങ്ങളെ നാം അറിയാറില്ല, അറിഞ്ഞാലും നാം ഓർക്കാറില്ല. അതുകൊണ്ടുതന്നെയാണ് വെനീസിലെ ഫിലിം ഫെസ്ററിവലിൽ ഗോൾഡ് ലയൺ പുരസ്ക്കാരം ലഭിച്ച ഈ ചലച്ചിത്രത്തെക്കുറിച്ച് സാർത്ര് ഇങ്ങനെ എഴുതിയത്: "സമൂഹം അതിന്റെ ലക്ഷ്യങ്ങളിലേക്ക് പുരോഗമിക്കുമ്പോഴും, ഈ കുഞ്ഞ് ഇവാന്റെ മരണം ഒരു ഉത്തരമില്ലാത്ത ചോദ്യമായി അവശേഷിക്കുന്നു. ഈ മരണം നമ്മെ ഒന്നു ബോദ്ധ്യപ്പെടുത്തുന്നു. ചരിത്രം ദുരന്തമാണ്."

ഉള്ളിൽ പകയും വെറുപ്പും മരണത്തോടുള്ള അഭിനിവേശവുമായി നടന്ന ഇവാനെ നനവൂറുന്ന മിഴികളുമായി കാണുമ്പോൾ നാം ഒന്ന് മനസ്സിലാക്കുന്നു. "ഈ കൊച്ചു മോൺസ്റ്ററെ നമുക്ക് സ്നേഹിക്കാതെ വയ്യ." നാമറിയാതെ നമ്മെ ഹോൺട് ചെയ്യുന്ന ഈ ഇവാൻ തന്നെയാണ് തർക്കോവ്സ്ക്കിയുടെ ആദ്യ മുഴുനീള ചലച്ചിത്രത്തിന്റെ വിജയസാക്ഷിപത്രവും. ചലച്ചിത്രത്തിൽ വന്നുപോകുന്ന ക്യാപ്ററൻ കൊലേനിയും, നഴ്സ് മാഷയുമെല്ലാം ഇവാനോടൊപ്പമല്ലെങ്കിലും നാം ഇഷ്ടപ്പെട്ടുപോകുന്നവരാണ്. ഈ ചിത്രത്തിന്റെ വിജയത്തിന്റെ പ്രധാന ശില്പികളിലൊരാൾ ഇവാനായി നടിച്ച കോളിയ സുബക്കാവ് ആണെന്ന് തർക്കോവ്സ്കി തന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഒരു കലാകാരന് സമൂഹത്തോടും, സമൂഹത്തിന് കലാകാരനോടുമുള്ള പ്രതിബദ്ധതയാണ് തർക്കോവ്സ്ക്കിയുടെ രണ്ടാം ചലച്ചിത്രമായ ആന്ദ്രേ റുബലയോവ് പറയുന്നത്.

സെൻറ് സെർജീവ് മോണാസ്റ്ററിയിൽ ജനിച്ചുവളർന്ന റുബലയോവ്, ജീവിതത്തിൽ അറിഞ്ഞത് അതിന്റെ നല്ല മുഖങ്ങളെയായിരുന്നു. അവയെക്കുറിച്ചുമാത്രമായിരുന്നു. ടാർബാസ് കൈയടക്കിയ രാജ്യത്തിനുള്ളിലെ ഉൾപ്പോരും, ചേരിത്തിരിവും, നിത്യേനയുള്ള തമ്മിൽക്കൊലയും റുബലയോവിനെ അസ്വസ്ഥനാക്കിയത് തികച്ചും സ്വാഭാവികം. ഏകത്വം, സാഹോദര്യം, സമത്വം, മോണാസ്റ്ററിയിൽ റുബലയോവ് അനുഭവിച്ചറിഞ്ഞതാണ് ഈ വാക്കുകൾ. അർത്ഥം ഇനിയും നഷ്ടപ്പെടാത്ത ഇവയുടെ അർത്ഥങ്ങൾ ജനങ്ങളോട് പറയാനാണ് റുബലയോവ് മഠത്തിന്റെ പുറംവാതിൽ കടന്ന് അവരുടെ അടുത്തേക്ക് ചെന്നത്. പക്ഷേ, മലംവൃത്തിയാക്കുന്ന തോട്ടിയുടെ നേരെ മുഖം തിരിക്കുകയും അത് കുമിച്ചുകൂട്ടുന്നവരുടെ ചവിട്ടുന്ന ബൂട്ട്സുകൾ അമർത്തി ചുംബിക്കുകയും ചെയ്യുന്ന പുറംലോകത്തിന് റുബലയോവിനെ മനസ്സിലായില്ല. പാപങ്ങളുടെ ചോരക്കറയിൽ മണംപിടിച്ച്, അത് ഉച്ഛ്വസിച്ച്, നിശ്വസിച്ച് അതിൽ ആശ്വാസം കൊള്ളുന്ന അവർക്ക് റുബലയോവിന്റെ നന്മ നിറഞ്ഞ മനസ്സ് ഒരു ഭാരമായിരുന്നു. അതുകൊണ്ടുതന്നെ അത് ഉൾക്കൊള്ളാനോ, അത് മനസ്സിലാക്കുവാനോ അവർക്ക് കഴിഞ്ഞില്ല. യാഥാർത്ഥ്യങ്ങളുടെ ദുരന്തങ്ങൾ ഏററുവാങ്ങുമ്പോഴും, റുബലയോവിന്റെ മനസ്സിൽ താൻ അറിഞ്ഞ വാക്കുകൾ പച്ചപിടിച്ചു നിന്നിരുന്നു. കലാകാരന് സമൂഹത്തോടുള്ള പ്രതിബദ്ധതയുടെ സാക്ഷാത്ക്കാരം കലയുടെ പൂർണ്ണ സത്യത്തിലൂടെ യാണെന്ന് അറിഞ്ഞതിന്റെ പരിണാമമായിരുന്നു ട്രിനിററി.

എന്തിനാണ് കല നിലനില്ക്കുന്നത്? ആർക്കാണ് അതിന്റെ ആവശ്യം? യഥാർത്ഥത്തിൽ ആർക്കെങ്കിലും അത് ആവശ്യമുണ്ടോ? പലപ്പോഴായി തർക്കോവ്സ്ക്കിയോട് പലരും ചോദിച്ചിട്ടുള്ള ഈ ചോദ്യങ്ങൾക്ക് വ്യക്തതയാർന്ന മറുപടിയാണ് ആന്ദ്രേ റുബലയോവ്. ശാസ്ത്രംപോലെ തന്നെ കലയും പരമസത്യം തേടിയുള്ള മനുഷ്യന്റെ അനന്ത യാത്രയെ അറിയാൻ ഉതകുന്നതാണ്. ശാസ്ത്രം, ശാസ്ത്രീയമായി ഇതിനെ അപഗ്രഥിക്കുമ്പോൾ, കല സൗന്ദര്യപരമായി അതിനെക്കാണുന്നു എന്ന വ്യത്യാസം മാത്രം. ഭൗതിക അർത്ഥത്തെക്കാളേറെ, ആത്മീയ സത്തയിലേക്ക് ഒരു കലാകാരൻ ഇറങ്ങുമ്പോഴാണ് കലയ്ക്ക് പരിപൂർണ്ണത ലഭിക്കുക എന്ന് തർക്കോവ്സ്ക്കി വിശ്വസിച്ചിരുന്നു. റഷ്യയിൽത്തന്നെ ശാരീരികമായും, മാനസികമായും പീഡനങ്ങൾക്ക് വിധേയനാവുമ്പോഴും, തന്റെ ചലച്ചിത്രങ്ങളുടെ സൗന്ദര്യത്തിലൂടെ സമൂഹത്തോടുള്ള പ്രതിബദ്ധത കാട്ടുന്ന തർക്കോവ്സ്ക്കിയെ നമുക്ക് പലപ്പോഴും റുബലയോവിലൂടെ കാണാം.

## നിരാകരിച്ച മൊണ്ടാഷ്

ഈ ചിത്രത്തിന്റെ ഒരു സവിശേഷത ഇത് ബ്ളാക്ക് വൈറ്റിൽ തുടങ്ങി കളറിൽ മാറുന്നു എന്നതാണ്. യാഥാർത്ഥ്യങ്ങളുടെ കറുപ്പും, വെളുപ്പും കലയുടെ നിറങ്ങളായി മാറുന്ന ഈ ചലച്ചിത്രത്തിൽ ട്രിനിറ്റി എന്ന റുബലയോവിന്റെ സൃഷ്ടി മാത്രം കളറിലാണ് തർക്കോവ്സ്ക്കി കാട്ടുന്നത്. ഏത് തത്വശാസ്ത്രത്തിന്റെയും, സത്യാന്വേഷണത്തിന്റെയും അടിസ്ഥാന ഘടകം ആശയാണെന്ന് വിശ്വസിച്ച തർക്കോവ്സ്ക്കിയുടെ ആശയാണ് ട്രിനിററിയുടെ വർണ്ണങ്ങൾ. വളരെ നീണ്ട



സ്ററാക്കറിൽനിന്ന്

ടേക്കുകളാണ് ഈ ചലച്ചിത്രത്തിൽ തർക്കോവ്സ്ക്കി ഉപയോഗിക്കുന്നത്. കൃത്രിമത്വവും, ചടുലതയുടെ താളവും ഒഴിവാക്കാനാണ് നീണ്ട ടേക്കുകൾ ഈ ചലച്ചിത്രത്തിന് തിരഞ്ഞെടുത്തത് എന്നതായിരുന്നു ഇതിന് തർക്കോവ്സ്ക്കിയുടെ മറുപടി. സ്വാഭാവികതയാർന്ന ചലനങ്ങൾ നീണ്ട ടേക്കുകളിലൂടെയാണ് യാഥാർത്ഥ്യവൽക്കരിക്കുക എന്ന് തർക്കോവ്സ്ക്കി വിശ്വസിച്ചിരുന്നു. അതുകൊണ്ടുതന്നെയാണ് ചടുലതയാർന്ന ഐസൻസ്റ്റീനിന്റെ മൊണ്ടാഷ് സിദ്ധാന്തങ്ങളെ തർക്കോവ്സ്കി നഖശിഖാന്തം എതിർത്തത്. രണ്ടു ആശയങ്ങളെ എഡിററിങ്ങിലൂടെ ഒന്നിച്ച് മൂന്നാമതൊരു ആശയം കൊണ്ടുവരുന്ന മൊണ്ടാഷ് ചലച്ചിത്രത്തെ ഒരിക്കലും സ്ക്രീനിന്റെ അതിർത്തികൾക്ക് അപ്പുറത്ത് പ്രേക്ഷകരെ കൊണ്ടുപോകില്ല എന്ന് തർക്കോവ്സ്ക്കി വിശ്വസിച്ചിരുന്നു. വളരെ ദൈർഘ്യം കുറഞ്ഞ ഐസൻസ്ററീൻ ഷോട്ടുകൾ സിനിമയുടെ പ്രകൃതത്തിന് ചേർന്നതല്ലെന്നും, ആസ്വാദകരെ യാന്ത്രികത്വത്തിനപ്പുറമുള്ള ഒരനുഭൂതിയിൽ എത്തിക്കാൻ അവയ്ക്കാവില്ലെന്നും തർക്കോവ്സ്കി തറപ്പിച്ചു പറഞ്ഞിട്ടുണ്ട്. അതുകൊണ്ടുതന്നെയാണ് ആന്ദ്രേ റുബലയോവിൽ താൻ ഉപയോഗിച്ച നീണ്ട ടേക്കുകൾ ആവശ്യമാണെന്ന് തർക്കോവ്സ്കി അഭിപ്രായപ്പെട്ടത്.

ശാസ്ത്രത്തിന്റെ അറിവിലൂടെ കിട്ടുന്ന ഭൗതിക നേട്ടങ്ങളുടെ കൊടുമുടികളിലും, ഉത്തരംകിട്ടാതെ തെന്നിമാറുന്ന മനുഷ്യമനസ്സുകളുടെ ആത്മീയ സംഘട്ടനമാണ് സോളാരിസിലെ മൂലകഥാതന്തു.

സോളാരിസ് എന്ന മിസ്ററീരിയസ് ഗ്രഹത്തെ ചുററിപ്പററിയാണ് ഈ ചലച്ചിത്രം. ശാസ്ത്രജ്ഞർ പരീക്ഷണം നടത്തുന്ന ഈ ഗ്രഹത്തിന്റെ പ്രവർത്തനം തുടരണമോ എന്ന് തീരുമാനിക്കാനുള്ള ദൗത്യവുമായാണ് മനശാസ്ത്രജ്ഞനായ ക്രിസ് സോളാരിസിലെത്തുന്നത്. എന്നാൽ ദുർഗ്രാഹ്യവും, വിചിത്രവുമായ അനുഭവങ്ങളാണ് അവിടെ ക്രിസിനെ എതിരേററത്. ക്രിസിന്റെ വരവിനുമുമ്പ് ഒരു കുറിപ്പ് ക്രിസിന് എഴുതിവച്ചിട്ട് ശാസ്ത്രജ്ഞരിലൊരാൾ ആത്മഹത്യ ചെയ്യുന്നു. ബോധാവസ്ഥയുടെ സീമകൾ ലംഘിച്ച് ഭ്രാന്തിന്റെ വക്കോളം എത്തുന്ന തായിരുന്നു, പലപ്പോഴും മററു രണ്ടു ശാസ്ത്രജ്ഞരുടെയും പെരുമാററം. മനസ്സിന്റെ അഗാധതലങ്ങളിലേക്ക് നൂർന്നിറങ്ങുന്ന ക്രിസിനും അവിടത്തെ അനുഭവങ്ങൾ നല്കിയത് മാനസിക സംഘർഷങ്ങളാണ്. സ്വപ്നങ്ങൾ യാഥാർത്ഥ്യമായി, ചിന്തകളും ആഗ്രഹങ്ങളും സാക്ഷാത്കരിക്കപ്പെട്ടു. യാഥാർത്ഥ്യത്തിന്റെയും, മിഥ്യയുടെയും വേർതിരിവ് അവിടെ അലിഞ്ഞില്ലാതായി. ചിന്തകൾ പലതും രൂപവൽക്കരിക്കപ്പെട്ടപ്പോൾ ക്രിസ് കണ്ടത് തന്റെ കിടക്കയിൽ തന്റെ തൊട്ടടുത്ത് കിടന്നുറങ്ങുന്ന ഭാര്യയെയായിരുന്നു. വർഷങ്ങൾക്കുമുമ്പ്, ശൂന്യാകാശവനത്തിലെ അപകടത്തിൽ കൊല്ലപ്പെട്ട ക്രിസിന്റെ ഭാര്യ ഹാരി, ഒരു സ്വപ്നത്തിന്റെ മങ്ങലൂറുന്ന അവ്യക്തതയിലൂടെയല്ല ക്രിസിനെ സ്പർശിച്ചത്. മറിച്ച് മജ്ജയും മാംസവും ഉള്ള സ്ത്രീയായി. ഹാരി അവനെ തൊട്ട് ഉമ്മവച്ച് കിടക്കയിലേക്ക് കൊണ്ടുപോകുമ്പോൾ ക്രിസ് അവിശ്വസിച്ചത് ഹാരിയെപ്പററിയായിരുന്നില്ല, തന്നെത്തന്നെയായിരുന്നു. എന്നാൽ ഹാരിയുടെ ദുഃഖം മറെറാന്നായിരുന്നു. ക്രിസിന്റെ ചിന്തകളിലൂടെ അവൾ പുനർജ്ജനിച്ചപ്പോൾ, അവൾക്ക് കിട്ടിയത് മജ്ജയും, മാംസവുമുള്ള ശരീരം മാത്രമല്ല, മറിച്ച് സ്നേഹിക്കാനും, സ്നേഹിക്കപ്പെടാനും കൊതിക്കുന്ന ഒരു മനസ്സും, കൂടെയാണ്. അവളുടെ ചിന്തകളിൽ ഹാരി ഒരു സത്യമായിരുന്നു. അവൾക്ക് അവളുടെ സാന്നിദ്ധ്യം തികച്ചും യാഥാർത്ഥ്യമായിരുന്നു. എന്നാൽ അവൾ ക്രിസിനെ സ്നേഹിക്കുമ്പോഴും, ഹാരിയെന്ന സത്യത്തെ ഉൾക്കൊള്ളുവാൻ ക്രിസിന് കഴിഞ്ഞിരുന്നില്ല.

''ഞാൻ നിന്നെ സ്നേഹിക്കുന്നു, ക്രിസ് നീ എന്നെ സ്നേഹിക്കുന്നില്ലേ? അംഗീകരിക്കുന്നില്ലേ'' എന്ന് ചോദിക്കുന്ന ഹാരിയുടെ വിശ്വാസം തകർക്കുന്നതായിരുന്നു ക്രിസിന്റെ മൗനം. താൻ ഏററവും അധികം സ്നേഹിക്കുന്ന ഭർത്താവിനുപോലും ഉൾക്കൊള്ളാൻ കഴിയാത്തതാണ്, താനെന്ന സത്യം എന്ന് മനസ്സിലാക്കിയ ഹാരി ആത്മഹത്യ ചെയ്യുന്നു. ദുരൂഹതയാർന്ന ചോദ്യമായി ഈ മരണം മാറുന്നു.

## ആത്മാവിലേക്കുള്ള യാത്ര

ശാസ്ത്രജ്ഞരുടെ ഭാഷയിൽ, തലച്ചോറിന്റെ ബിംബങ്ങളെയും ദർശനത്തെയും സോളാരിസ് എന്ന കടൽ അവരുടെ മുന്നിൽ സാക്ഷാത്കരിക്കുന്നു. ഒരു സയൻസ് ഫിലിം ആയിട്ടാണ് ലെമ്മിന്റെ നോവലിനെ ആസ്പദമാക്കിയിട്ടുള്ള ഈ ചലച്ചിത്രത്തിനെ പല നിരൂപകരും കണ്ടത്. സാങ്കേതികവിദ്യകൾ വ്യക്തമാക്കുന്ന പല സീക്വൻസുകളുമാണ്, ഈ ചലച്ചിത്രത്തിന് ഇത്തരം ഒരു ഭാഷ്യം നല്കിയത്. എന്നാൽ തർക്കോവ്സ്ക്കിക്ക് ഈ ചിത്രത്തെക്കുറിച്ച്, തീർത്തും വ്യത്യസ്തമായ കാഴ്ചപ്പാടാണ് ഉണ്ടായിരുന്നത്. എവറസ്ററ് കീഴടക്കുമ്പോഴും, അതിനുമേലുള്ള കൊടുമുടികൾ തേടുന്ന മനുഷ്യന്റെ വാഞ്ഛയും, ഉള്ളിലുണ്ടെങ്കിലും അവൻ അറിയാൻ മറന്നുപോകുന്ന ആത്മീയ സത്തയും തമ്മിലുള്ള സംഘർഷമാണ് തർക്കോവ്സ്ക്കിക്ക് സോളാരിസ്. ക്രിസും ഹാരിയും തമ്മിലുള്ള ബന്ധം, ചുരുക്കത്തിൽ മനുഷ്യനും അവന്റെ മനസ്സാക്ഷിയും തമ്മിലുള്ള ബന്ധമല്ലാതെ മറെറാന്നുമല്ല. മനുഷ്യന് ഏററവും പ്രിയപ്പെട്ട അവന്റെ ബന്ധങ്ങളെക്കുറിച്ചുള്ള ദർശനം നല്കിക്കൊണ്ട് സോളാരിസ് അവസാനിക്കുന്നു. എല്ലാത്തിൽനിന്നും സ്വാതന്ത്ര്യവും, മോചനവും കാംക്ഷിക്കുന്ന മനുഷ്യന് പയ്യെ വ്യക്തമാവുന്ന ഒരു സത്യമുണ്ട്. മനുഷ്യൻ ഭൂമിയിൽ എന്നും ബന്ധിതനാണ്. സോളാരിസ് എന്ന കടൽ ക്രിസിന് നല്കിയത്, അവന് ഏററവും പ്രിയട്ടെ ഈ ബന്ധങ്ങളെയാണ്. ഭൂമിയുമായുള്ള ഈ ചരടിനെയാണ്. യന്ത്രവൽക്കരണത്തിന്റെ പാതയിൽ ഏറെ ദൂരം പിന്നിട്ട ക്രിസിന് തന്റെ സ്വത്വം തിരിച്ചറിയാനുള്ള തന്നിലേക്കുതന്നെയുള്ള തന്റെ മടക്കയാത്രയുടെ സാക്ഷാത്ക്കാരമായിത്തീരുകയാണ് സോളാരിസ്. ആ യാത്രയുടെ ദർശനം അങ്ങനെ അവന്റെ മോക്ഷയാത്രയാകുന്നു. തിരിച്ചുനല്കാൻ കഴിയാതെപോയ സ്നേഹം എന്നും മനസ്സിന്റെ വിങ്ങലാണ്. ചെയ്തുതീർക്കാൻ കഴിയാതെപോയ കടമകൾ എന്നും മനസ്സിന്റെ ഭാരമാണ്. ഈ വിങ്ങലിന്റെ ഭാരത്തിന്റെ ഓർമ്മകളുടെ തുണ്ടുകളാണ് മിറർ. തർക്കോവ്സ്ക്കിയുടെ ആത്മകഥാപരമായ ആദ്യത്തെ ചലച്ചിത്രവും മിറർ തന്നെയാണ്. തനിക്ക് പ്രിയപ്പെട്ട തന്റെ ഓർമ്മകൾ താൻ ജനിച്ചുവളർന്ന വീട്, കുടുംബം, കുട്ടിക്കാലം–എല്ലാം സ്വപ്നങ്ങൾ



ആന്ദ്രേ റുബലേയിൽനിന്ന്

മാത്രമാണിന്ന് തർക്കോവ്സ്ക്കിക്ക്. എന്നോ നഷ്ടപ്പെട്ട ഇനി ഒരിക്കലും തിരിച്ചുകിട്ടാത്ത നനവൂറുന്ന ഓർമ്മകൾ മാത്രമാണ് ആ സ്വപ്നങ്ങളെന്ന അറിവ്, അവയെ നമുക്ക് കൂടുതൽ പ്രിയപ്പെട്ടതാക്കുന്നു. അതുകൊണ്ടു തന്നെയാകണം മിററിന്റെ തിരക്കഥാരൂപമായ ബ്രൈറ്റ് ഡേയെ തർക്കോവ്സ്ക്കി തന്റെ ഡയറിക്കുറിപ്പുകളിൽ ഇത്രയധികം താലോലിച്ചത്. ഹിപ്നോട്ടിസത്താൽ വിക്ക് മാററാൻ ശ്രമിക്കുന്ന ഒരു പയ്യനിലൂടെ തുടങ്ങുന്ന മിറർ, യഥാർത്ഥത്തിൽ തന്റെ സ്വകാര്യ നിമിഷങ്ങൾ ചലച്ചിത്രാവിഷ്ക്കരിക്കുമ്പോൾ തർക്കോവ്സ്ക്കിക്ക് ഉണ്ടാകുന്ന ആശയവിനിമയത്തിന്റെ വൈക്ളബ്യം തന്നെയാണ്. തർക്കോവ്സ്ക്കിയുടെ ചലച്ചിത്രങ്ങളിൽ ഏറ്റവും ദുർഗ്രാഹ്യം എന്ന് കാണികളും, നിരൂപകരും ഒരുപോലെ പറഞ്ഞതും മിറർ തന്നെയാണ്. ''നമ്മോട് ഏറ്റവും അടുത്തവയാണ് സിനിമാവിഷ്ക്കരണത്തിൽ നമുക്ക് ഏറ്റവും അപരിചിതമായിത്തോന്നുന്നത്. പലപ്പോഴും ജീവിതത്തിന്റെ തുടർച്ചയാണ് സിനിമ. എന്നാൽ ഓർമ്മകളിൽ നൈരന്തര്യം ഇല്ലാതെ മിന്നിമായുന്ന കഴിഞ്ഞ കാലങ്ങളുടെ തുണ്ടുകൾ, അതുപോലെ ചേർത്തുവയ്ക്കുകയാണ് ഞാൻ മിററിൽ. അതുകൊണ്ടുതന്നെയാകണം ഏററവും പരിചിതമായിട്ടും ഇവ ദുർഗ്രാഹ്യമെന്ന് നിങ്ങൾക്ക് അനുഭവപ്പെടുന്നത്. മിററിന്റെ പണികൾ പൂർത്തിയായി വരുമ്പോൾ എനിക്ക് ഒന്ന് മനസ്സിലാവുന്നു. എനിക്ക് പ്രിയപ്പെട്ടവരുടെ ഓർമ്മകൾ, സിനിമയെന്ന മാദ്ധ്യമത്തിലൂടെ പുനരാവിഷ്ക്കരിക്കുകയാണ് ഞാൻ ഇതിൽ. എന്നാൽ ഇത് എന്നെക്കുറിച്ചുമാത്രം പറയാനുള്ള ശ്രമമല്ല. മറിച്ച് ഇത് എന്റെ പ്രിയപ്പെട്ടവരോടുള്ള എന്റെ വികാരങ്ങളാണ്; ഇത് അവരോടുള്ള എന്റെ കടപ്പാടുകളുടെ ബാക്കി പത്രമാണ്.'' (തർക്കോവ്സ്ക്കി ടൈം വിദിൻ ടൈം)

തർക്കോവ്സ്ക്കിയുടെ ഈ തേങ്ങൽ നമ്മൾ കേൾക്കുകയാണെങ്കിൽ മിറർ നമ്മോട് പലതും പറയും. നമ്മെക്കുറിച്ച്, നമ്മുടെ ഓർമ്മകളെക്കുറിച്ച്, നമുക്ക് ശേഷം വരുന്ന നമ്മുടെ തലമുറയെക്കുറിച്ച്. അതുകൊണ്ടു തന്നെയാണ് ഓർമ്മകളുടെയും, യാഥാർത്ഥ്യങ്ങളുടെയും വേർതിരിവ് ഇല്ലാതെയുള്ള ഈ ചലച്ചിത്രം ഒരു ഭാവഗീതംപോലെ സുന്ദരമായ ഒരനുഭൂതിയായി മാറുന്നത്.

ഉള്ളിലൂറുന്ന സ്നേഹം തന്നെയാണ് ഏതു തത്വശാസ്ത്രത്തിന്റെയും, ഏത് മോക്ഷയാത്രയുടെയും അവസാന ഉത്തരം എന്ന് വളരെ ലളിതമായി പ്രതിപാദിക്കുന്ന ചലച്ചിത്രമാണ് സ്ററാക്കർ. സമാധാനത്തിനും, ശാന്തിക്കുംവേണ്ടി, കസ്തൂരി തിരയുന്ന കസ്തൂരിമാനിനെപ്പോലെയുള്ള മനുഷ്യന്റെ നീണ്ട യാത്രകളുടെ കഥയും സ്ററാക്കർ പറയുന്നു. സ്ററാക്ക (വഴികാട്ടി) റോടൊപ്പം, ശാസ്ത്രജ്ഞനും, എഴുത്തുകാരനും സോണിലേക്ക് യാത്ര തിരിക്കുമ്പോൾ, ഈ ചലച്ചിത്രത്തിന്റെ കഥ തുടങ്ങുന്നു. ഉള്ളിന്റെയുള്ളിലെ രഹസ്യാഭിലാഷത്തെ യാഥാർത്ഥ്യവൽക്കരിക്കുന്നതാണ് സോണിലെ ഒരു മുറി. എന്നാൽ വളരെയേറെ യാതനകൾ സഹിച്ച് വിചിത്ര സ്വഭാവങ്ങളുള്ള സോണിലെ മുറിയുടെ മുന്നിലെത്തിയപ്പോൾ, അതിന്റെയുള്ളിലേക്ക് കടക്കാനുള്ള ശാസ്ത്രജ്ഞന്റെയും എഴുത്തുകാരന്റെയും മനസ്സിന് തടയണ കെട്ടിയത് വഴിയിലെങ്ങോ വച്ച് വഴികാട്ടിയിൽനിന്ന് അവർ കേട്ട പോർക്യൂപൈനിന്റെ ദുരന്തമായിരുന്നു. പണ്ടെന്നോ പോർക്യൂപൈനെന്ന വഴികാട്ടി തന്റെ തെററുകൊണ്ട് കൊല്ലപ്പെട്ട പ്രിയ സഹോദരന്റെ ജീവനുവേണ്ടി സോണിലെ ഈ മുറിയിൽ കയറി. എന്നാൽ തിരിച്ചുചെന്ന ആ വഴികാട്ടിയെ എതിരേററത് സഹോദരനായിരുന്നില്ല, മറിച്ച് അളവററ സ്വത്തും പണവുമായിരുന്നു. തനിക്കുപോലും അപരിചിതമായ തന്റെ മനസ്സിന്റെ ഹിപ്പോക്രസി പോർക്യൂപൈനിനെ എത്തിച്ചത് ആത്മഹത്യയിലായിരുന്നു. തന്നിൽനിന്നും തന്നെയുള്ള ആ വഴികാട്ടിയുടെ രക്ഷപ്പെടലിന്റെ ഓർമ്മയിലൂടെ ശാസ്ത്രജ്ഞനും എഴുത്തുകാരനും നഷ്ടപ്പെട്ടത് അവർക്ക് അവരോടുള്ള വിശ്വാസം തന്നെയായിരുന്നു. കുററബോധവും അവിശ്വാസവും ഞരമ്പുകളിലൂടെ മെല്ലെ അരിച്ചിറങ്ങുമ്പോൾ അവർ അറിഞ്ഞത് അവരുടെ ദൗർബല്യത്തിന്റെ ആഴമായിരുന്നു. അവരുടെ ആത്മാവിന്റെ ശോഷണമായിരുന്നു. പരിഹാസ്യത നിസ്സഹായതയെക്കാൾ ദൗർഭാഗ്യകരമാണ്. അത് ആത്മപരിഹാസം കൂടിയാകുമ്പോൾ ദൗർഭാഗ്യത്തിന്റെ തട്ട് വീണ്ടും താഴുന്നു. ഈ ഒരു അവസ്ഥയിലാണ് വഴികാട്ടിയുടെ ഭാര്യയെ അവർ കാണുന്നത്. ദുഃഖങ്ങളും ക്രൂരതകളും അല്ലാതെ മറെറാന്നും നല്കാത്ത ഭർത്താവിനോടുള്ള അവളുടെ വിശ്വാസം അവർ കാണുന്നത്. നിസ്വാർത്ഥമായ സ്നേഹത്തിലൂടെ തന്നെയും മററുള്ളവരെയും വിശ്വസിക്കുന്ന അവളുടെ സ്നേഹം അവർ കാണുന്നത്. വിശ്വാസത്തിന്റെയും സ്നേഹത്തിന്റെയും ഈ പുതിയ അറിവുകളുടെ വെളിപാടിൽ നിരർത്ഥകമെന്ന് പുറമെ തോന്നുന്ന ആ യാത്ര സാർത്ഥകമാകുന്നു. തർക്കോവ്സ്ക്കിയുടെ പ്രിയപ്പെട്ട ചലച്ചിത്രമാണ് പരിശുദ്ധ സ്നേഹത്തിന്റെ വില പറയുന്ന സ്റേറാക്കർ. മനുഷ്യനിലുള്ള ദൈവത്തിന്റെ കഥയാണ് സ്റേറാക്കർ. തെററായ അറിവിലൂടെ അവനിൽ മരിക്കുന്ന ആത്മീയതയുടെ കഥയാണ്, സ്റേറാക്കർ എന്നാണ് തർക്കോവ്സ്ക്കി അഭിപ്രായപ്പെട്ടത്. കേരളത്തിൽ ഇതുവരെ സ്ക്രീൻ ചെയ്തിട്ടില്ലാത്ത നൊസ്ററാൾജിയയെക്കുറിച്ച് അദ്ദേഹത്തിന്റെ തന്നെ ഡയറിക്കുറിപ്പുകളിൽനിന്നും, മററു ബുക്കുകളിൽനിന്നും കിട്ടിയ അറിവു മാത്രമാണ് കേരളത്തിലെ തർക്കോവ്സ്ക്കിയുടെ ആസ്വാദകർക്കുള്ളത്. ഗോർച്ചക്കോവ് എന്ന കവിയാണ് ഇതിലെ നായകൻ. റഷ്യൻ കമ്പോസറായ ബർയോവ്സ്ക്കിയുടെ ജീവിതത്തെക്കുറിച്ച് പഠിക്കാനാണ് ഗോർച്ചക്കോവ് ഇററലിയിലെത്തുന്നത്. ഇതിനെ ആസ്പദമാക്കി ലിബർട്ടോ തന്ന ഓപ്റ നിർമ്മിക്കുകയാണ് നായകൻ. സംഗീതത്തിൽ അതീവ താല്പര്യം കാട്ടിയ തർക്കോവ്സ്ക്കി കൂടുതൽ പഠിക്കുവാനായാണ് ഇററലിയിൽ എത്തുന്നത്. അവിടെ വളരെയധികം വർഷങ്ങൾ താമസിച്ച്, കൺസേർട്ട് നടത്തി ഇദ്ദേഹം പ്രശസ്തനാകുന്നു. എന്നാൽ വിടാതെ പിന്തുടരുന്ന ഗൃഹാതുരത്വം അയാളെ വീണ്ടും റഷ്യയിലെത്തിക്കുന്നു.

വരാൻപോകുന്ന ലോകനാശത്തിന് കലാകാരന്റെ മുന്നറിയിപ്പ് എന്നോണം റഷ്യയിൽ വച്ച് അയാൾ ആത്മഹത്യ ചെയ്യുന്നു. പലപ്പോഴും ബർയോവ്സ്ക്കിയിലൂടെ, ഗോർക്കച്ചേവിനെയും, ഗോർക്കച്ചേവിലൂടെ തർക്കോവ്സ്ക്കിയേയും നാം കാണുന്നു. റഷ്യയുടെ പുറത്ത് ഇററലിയിൽവച്ച് തർക്കോവ്സ്ക്കി ആദ്യം സംവിധാനം ചെയ്ത ചിത്രമെന്ന സവിശേഷത ഇതിനുണ്ട്. ആയിടയ്ക്കുള്ള ഡയറിക്കുറിപ്പുകളിൽ അദ്ദേഹത്തിന്റെ വേദന നാം ഇങ്ങനെ അറിയുന്നു.





ഹൃദയത്തെ ഗാഢമായി മഥിക്കുന്നവയാണ് തർക്കോവ്സ്ക്കിയൻ ചിത്രങ്ങൾ. കാഴ്ചക്കാരോട് നേരിൽ സംവദിക്കുന്ന ആ ചലച്ചിത്രങ്ങൾ ചലച്ചിത്രാഖ്യാനത്തിന് പുതിയൊരു സൗന്ദര്യബോധവും വ്യാകരണവും പ്രദാനം ചെയ്യുകയുണ്ടായി.

തർക്കോവ്സ്ക്കി

''ഇന്ന് ഒരു ചീത്ത ദിവസമാണ്. ഭയാനകമായ ചിന്തകൾ. എനിക്ക് പേടിയാകുന്നു. എനിക്ക് എന്നെ നഷ്ടപ്പെടുന്നു. എനിക്ക് റഷ്യയിൽ ജീവിക്കാൻ കഴിയില്ല. ഈ ഇററലിയും എനിക്ക് സമാധാനം നല്കുന്നില്ല.'' (മേയ് 23, 1983.)

## വിശ്വാസത്തിന്റെ സാക്ഷിപത്രം

പ്രപഞ്ചസത്യത്തിന്റെ തിരച്ചിലിലൂടെയാണ് കല അതിന്റെ പൂർണ്ണത തേടുന്നത്. ഈ തിരച്ചിലിന്റെ സാക്ഷാത്ക്കാര നിദർശനമാണ് നിസ്വാർത്ഥ ത്യാഗം. നിസ്വാർത്ഥവും പരിശുദ്ധവുമായ ത്യാഗത്തിലൂടെ തനിക്ക് പ്രിയപ്പെട്ടതെല്ലാം ത്യജിക്കാൻ ഒരുവനെ തയ്യാറാക്കുകയാണ് ഏത് കലയുടെയും ലക്ഷ്യമെന്ന് കണ്ട തർക്കോവ്സ്ക്കിയുടെ വിശ്വാസത്തിന്റെ സാക്ഷിപത്രമാണ് സാക്രിഫൈസ്. മരിക്കുന്നതിന്റെ രണ്ടു ദിവസം മുമ്പുള്ള അഭിമുഖത്തിൽ തർക്കോവ്സ്ക്കി ഇങ്ങനെ പറഞ്ഞു. ''ഭൂമിയിൽ ജീവിക്കുന്ന ഏതൊരു കലാകാരനും അവൻ മരിക്കുന്നതിനു മുമ്പ് സംസ്ക്കാരത്തെക്കുറിച്ചും മനുഷ്യത്വത്തെക്കുറിച്ചും ഒരു നെൽമണിയോളം സത്യമെങ്കിലും കണ്ടെത്തും. മരിക്കുമ്പോൾ അവൻ അത് മററുള്ളവർക്കായി നല്കുകയും ചെയ്യും. ഈ ദർശനത്തിന്റെ സാക്ഷാത്കാരം കൂടിയാണ് തർക്കോവ്സ്ക്കിയുടെ ഹംസഗീതമായ സാക്രിഫൈസ്.

അലക്സാണ്ടർ ലിററിൽമാൻ എന്ന മകനോടൊപ്പം വീട്ടുവളപ്പിൽ മരംനടുന്നതോടെ സാക്രിഫൈസ് തുടങ്ങുന്നു. ഏത് പ്രവൃത്തിയും മുടങ്ങാതെ കൃത്യസമയത്ത് ചെയ്താൽ അതിനു അർത്ഥം ഉണ്ടാകുമെന്നാണ് അലക്സാണ്ടറുടെ മതം. ഭാര്യയും മകളും മകനും സുഹൃത്തും കുടുംബഡോക്ടറും ചേർന്നുള്ള അലക്സാണ്ടറുടെ ജന്മദിനാഘോഷങ്ങൾക്കിടയിൽ ന്യൂക്ളിയർ യുദ്ധം ഉണ്ടായേക്കാമെന്ന റേഡിയോ സന്ദേശം എല്ലാവരുടെയും താളം തെററിക്കുന്നു. ഏത് നിമിഷവും ബോംബാക്രമണത്തിൽ ആ പ്രദേശം തകർന്നു നുറുങ്ങിയേക്കാം. മറെറങ്ങും മാറാനുമില്ല. കാരണം ഇതുപോലെതന്നെ ആപത്ത് നിറഞ്ഞതാണ് എവിടെയും. മരണത്തെക്കാൾ ഭീതിദമാണ് മരണഭയം. മരണത്തിന്റെ ശ്വാസം മുഖത്ത് തട്ടുവോളം അടുത്ത് എത്തുമ്പോൾ മനുഷ്യന്റെ ഭൂതവും വർത്തമാനവും ഭാവിയും ഒരു ബിന്ദുവിലേക്ക് ഒതുങ്ങുവാൻ തുടങ്ങുന്നു. സത്യത്തിനു മുമ്പുള്ള ആ മുഹൂർത്തത്തിൽ അവരുടെ ഉള്ളിൽനിന്നു പുറത്ത് വരുന്ന ഒന്നോ രണ്ടോ വാക്കുകളിൽ അവരുടെ ജീവിത ദുരന്തത്തിന്റെ വേരുകൾ നാം കാണുന്നു. വെട്ടി വൃത്തിയാക്കി മോടിപിടിപ്പിച്ച തോട്ടത്തിൽ നിന്ന് അപ്രത്യക്ഷമാകുന്ന സൗന്ദര്യമാണ് അലക്സാണ്ടറുടെ ദുഃഖം. മുറിഞ്ഞ ചെടികളിലൂടെ കണ്ട ഹിംസയാണ് അലക്സാണ്ടറുടെ ദർശനം. സ്നേഹിച്ചത് ഒരാളെ. വരിച്ചത് മറെറാരാളെ എന്ന് അലക്സാണ്ടറുടെ ഭാര്യ അഡലെഡ പറയുന്നതിന് സ്നേഹിച്ചയാളെ വിവാഹം കഴിച്ചില്ലെന്ന് മാത്രമല്ല. വിവാഹം കഴിച്ചയാളെ സ്നേഹിച്ചില്ല എന്നും അർത്ഥം ഉണ്ട്. അഡലെഡയുടെ ദുഃഖം അതായിരുന്നു. എല്ലാവരും ഭീതിയുടെ മയക്കത്തിലമർന്നു വീഴുമ്പോൾ രാത്രിയിൽ ഏകനായി അലക്സാണ്ടർ ദൈവത്തോട് സംസാരിക്കുന്നു. ''അടുത്ത ദിവസം രാവിലെ ഉറക്കമുണരുമ്പോൾ, അന്നു രാവിലത്തെ അവസ്ഥയിലേക്ക് തന്റെ കുടുംബത്തെ തിരിച്ചെത്തിക്കാമെങ്കിൽ തനിക്കുള്ളതെല്ലാം ദൈവത്തിന് ബലി നല്കാം.'' ന്യൂക്ളിയർ യുദ്ധമുണ്ടായേക്കാം എന്ന റേഡിയോ സന്ദേശമാണ് പ്രത്യക്ഷത്തിൽ അലക്സാണ്ടറുടെയും, കുടുംബത്തിന്റെയും താളം തെററിച്ചത്. പക്ഷേ അലക്സാണ്ടറുടെ മനസ്സ് അതിനുമുൻപു

തന്നെ വളരെ വ്യത്യസ്തമായ രീതിയിൽ സഞ്ചരിച്ചുതുടങ്ങിയിരുന്നു. ഒരു മികച്ച അഭിനേതാവായിരുന്ന അലക്സാണ്ടർ, സ്റേറജിൽ അവതരിപ്പിക്കുന്ന കഥാപാത്രങ്ങളുടെ ഈഗോയിലേക്ക് സ്വന്തം ഈഗോ അലിഞ്ഞുചേരുന്നു എന്നു തോന്നിയതുകൊണ്ടും, സ്റേറജിൽവച്ചുപോലും സ്വന്തം വികാരങ്ങളോട് സത്യസന്ധത കാട്ടാതിരിക്കുവാൻ കഴിയാതിരുന്നതുകൊണ്ടും അഭിനയം നിർത്തുകയാണു ചെയ്യുന്നത്. നാടകരംഗം വിടുന്നതോടെ അലക്സാണ്ടറിലെ സഞ്ചാരി ആദ്യത്തെ നാല്ക്കവല പിന്നിട്ടു. അലക്സാണ്ടറിലെ കലാകാരൻ കലാരംഗത്തോട് വിട പറയുന്നിടത്താണ്, അയാളിലെ ദാർശനികൻ കലയ്ക്കുമപ്പുറത്തുള്ള യഥാർത്ഥ ജീവിതത്തിലൂടെ മറെറാരാത്മ പരിശോധന തുടങ്ങുന്നത്. ദൈവത്തോടു ചെയ്ത ശപഥത്തിൻെറ പിറേറ പ്രഭാതത്തിൽ ഉറക്കമുണർന്ന അലക്സാണ്ടർ ചുററും എല്ലാം പഴയതുപോലെ തന്നെ കണ്ടു. ഭാര്യയും, കുടുംബസുഹൃത്തും, മകളും, വീടിനു പുറത്ത് ഒരു മേശയ്ക്കിരുവശവും ഇരുന്ന് സംസാരിക്കുന്നത് അലക്സാണ്ടർ കാണുന്നു. അവരുടെ കണ്ണുവെട്ടിച്ച്, വീടിനുള്ളിലേക്ക് കടക്കുന്നു. വളരെ ശ്രദ്ധയോടെ, കസേരകളും മററും ഒന്നിനു മുകളിൽ ഒന്നായി അടുക്കിവച്ച് മേശവിരിപ്പുകൊണ്ട് മൂടി അലക്സാണ്ടർ അതിന് തീകൊളുത്തുന്നു. പുറത്തു കടക്കുന്നു. ദൂരെനിന്ന് ഓടിയെത്തിയ വിക്ടറോട് അലക്സാണ്ടർ എല്ലാം പറയാൻ തുടങ്ങിയതാണ്. പക്ഷേ 'പ്രധാന...' എന്നു പറഞ്ഞശേഷം, തലേന്നാൾ ദൈവത്തിനു കൊടുത്ത വാക്ക് ഓർത്ത് അയാൾ നിശ്ശബ്ദനാകുന്നു. വരാനിരിക്കുന്ന നാശത്തെക്കുറിച്ച് ലോകത്തിന് മുന്നറിയിപ്പ് നല്കാനായി ആത്മബലി ചെയ്യുന്ന നൊസ്റ്റാൾജിയയിലെ തത്വചിന്തകൻെറ തുടർച്ചയാണ് സാക്രിഫൈസിലെ അലക്സാണ്ടർ. ആത്മബലിക്കും ഒരു പടികൂടി മുന്നിലാണ് സ്വന്തമായി നേടിയതെല്ലാം സംസാരശേഷിപോലും ത്യജിച്ചിട്ട്, മാറിനിന്ന് മറെറാരു മനുഷ്യനായി അത് നോക്കിക്കാണുന്നത്. വീടിന് തീകൊളുത്തി, വീട്ടുകാരുടെ ചോദ്യത്തിനു മുന്നിൽ ബലികൊടുത്ത സംസാരശേഷിയുടെ വേദനയും ഉള്ളിലൊതുക്കി, വിങ്ങിപ്പൊട്ടലോടെ തൊഴുകൈയോടെ നില്ക്കുന്ന അലക്സാണ്ടർ, അങ്ങനെ ത്യാഗത്തിന് മറുവാക്കായി മാറുന്നു. സാധാരണ മനസ്സിന് ഉൾക്കൊള്ളാൻ കഴിയാത്തതെന്തും ഭ്രാന്തായി കാണുന്ന സമൂഹത്തിൻെറ കാഴ്ചപ്പാട്, അലക്സാണ്ടറുടെ സ്വയംത്യജിക്കലിൻെറ ഈ വിങ്ങിപ്പൊട്ടലിനെയും ഭ്രാന്തായി വ്യാഖ്യാനിക്കുന്നു. അലക്സാണ്ടർ വീടിന് തീകൊളുത്തുന്നത് നൈമഷിക വിഭ്രാന്തിയാലല്ല. മരണഭീതിയിൽ നിന്ന് മോചനം തന്നാൽ പകരം തനിക്കുള്ളതെല്ലാം ദൈവത്തിന് ബലി തരുമെന്ന് തലേരാത്രി ചെയ്ത ശപഥം, ശ്രാദ്ധത്തിൻെറ ശ്രദ്ധയോടും ആത്മാർത്ഥതയോടുകൂടി അലക്സാണ്ടർ ചെയ്യുകയായിരുന്നു.

അലക്സാണ്ടറെ ചികിത്സയ്ക്കു കയററിക്കൊണ്ടുപോയ ആംബുലൻസ് കണ്ണിൽനിന്ന്



മിററിൽ



സൊളാരിസിൽ

മറഞ്ഞശേഷം, അതൊന്നുമറിയാതെ ചിത്രത്തിൻെറ തുടക്കത്തിൽ അവനും, അച്ഛനും കൂടി നട്ട മരത്തിന് വെള്ളമൊഴിച്ചുകൊണ്ടിരിക്കുകയാണ് ലിററിൽ മാൻ. ഏതു പ്രവൃത്തിയും മുടങ്ങാതെ കൃത്യസമയത്ത് ചെയ്താൽ അതിന് അർത്ഥമുണ്ടാകുമെന്ന അലക്സാണ്ടറുടെ മതത്തിൻെറ അനന്തരാവകാശിയാകുകയാണ് ലിററിൽമാൻ ഇവിടെ. ''ആദിയിൽ വചനമായിരുന്നു. അതെന്താണ് അച്ഛാ.'' മരച്ചുവട്ടിൽ ആകാശം നോക്കി, കിടന്നുകൊണ്ട് ലിററിൽ മാൻ ചോദിക്കുന്നു. ചിത്രത്തിൽ ലിററിൽ പറയുന്ന ആദ്യത്തെ വാചകമാണത്. ആദിക്കും അപ്പുറത്തുള്ള അപാരതയിലെ അർത്ഥം തേടിയവനാണ് അലക്സാണ്ടർ. ആ അലക്സാണ്ടറുടെ തുടർച്ചയാണ് ലിററിൽ മാൻ. ഏഴു ചലച്ചിത്രങ്ങളിലൂടെ സിനിമയ്ക്ക് പുതിയ മാനങ്ങൾ രചിച്ച ആന്ദ്രേ തർക്കോവ്സ്ക്കിക്ക്, ഈ മാദ്ധ്യമത്തെക്കുറിച്ച് വ്യക്തവും, വ്യത്യസ്തവുമായ കാഴ്ചപ്പാടാണ് ഉണ്ടായിരുന്നത്.

ചലച്ചിത്രത്തിൻെറ അടിസ്ഥാനം സത്യമാണെന്ന് വിശ്വസിച്ച തർക്കോവ്സ്ക്കി ഒരു ചലച്ചിത്രകാരൻ സത്യത്തിനു വേണ്ടിയുള്ള തിരച്ചിൽ നിർത്തുമ്പോൾ അവൻെറ സൃഷ്ടി അർത്ഥശൂന്യമാകും എന്നറിഞ്ഞിരുന്നു. തർക്കോവ്സ്ക്കി ഷോട്ടുകൾ ഒരിക്കലും നിർമ്മിക്കുകയായിരുന്നില്ല, മറിച്ച് ജീവിതത്തിൻെറ ബിംബങ്ങളുമായി താദാത്മ്യം പ്രാപിപ്പിച്ച് അവ ഷോട്ടുകളാക്കുകയായിരുന്നു. എന്നാൽ ബുദ്ധിപരമായി നിർമ്മിക്കുന്ന ഷോട്ടുകൾ, കലയുടെ, ശാസ്ത്രങ്ങൾക്ക് മായം ചേർക്കുകയാണ് എന്ന് അദ്ദേഹം കരുതിയിരുന്നു. എന്നാൽ ഈ വിശ്വാസപ്രമാണങ്ങൾക്ക് കടകവിരുദ്ധമാണ് ഇവാൻസ് ചൈൽഡ് ഹുഡിൽ അദ്ദേഹം ബുദ്ധിപരമായി നിർമ്മിച്ച സ്വപ്ന രംഗങ്ങൾ. ഏതൊരു ജീനിയസ്സിൻെറയും സ്വഭാവത്തിൻെറ, വൈരുദ്ധ്യത്തിൻെറ, ഭാഗമായി നമുക്ക് ഇതിനെ കാണാം.

ബ്ളാക്ക് ആൻഡ് വൈററ് ചിത്രങ്ങളാണ്, സ്വാഭാവികതയോടെ ചലച്ചിത്രത്തിൻെറ പ്രധാന അംശങ്ങളിലേക്ക് പ്രേക്ഷകരെ നയിക്കുന്നത്. തിരശ്ശീലയിൽ വന്നുപോകുന്ന വർണ്ണങ്ങളാകട്ടെ, ചിത്രങ്ങളെക്കാൾ അവയ്ക്ക് പ്രാധാന്യം നല്കുന്നു. അങ്ങനെ സിനിമയുടെ പ്രധാന ആശയങ്ങൾക്ക് മങ്ങലേല്ക്കുന്നു. എന്നാൽ റുബ്ലയോവിൽ ട്രിനിററിക്ക് തർക്കോവ്സിക്കി നല്കുന്ന വർണ്ണം, കഥാതന്തുവിൻെറ സ്വാഭാവികമായ തുടർച്ചയ്ക്ക് അനിവാര്യമായ ഒന്നായിരുന്നു എന്ന് തർക്കോവ്സ്ക്കി പറഞ്ഞിരുന്നു. സ്വാഭാവികത നഷ്ടപ്പെടാതെയുള്ള കളറിലേക്കുള്ള ആന്ദ്രേ റുബ്ലയോവിൻെറ മാററം, പ്രേക്ഷകരെ ഒട്ടും അലോസരപ്പെടുത്തുന്നില്ല എന്ന് അദ്ദേഹം കരുതിയിരുന്നു.

അഭിനേതാക്കൾക്ക് തർക്കോവ്സ്ക്കി ഒരിക്കലും ചലച്ചിത്രത്തിൻെറ പൂർണ്ണരൂപം നല്കിയിരുന്നില്ല. അങ്ങനെ നല്കുകയാണെങ്കിൽ, അഭിനേതാക്കൾക്ക് അഭിനയിക്കുന്ന മുഹൂർത്തത്തിൻെറ ഭാവതീവ്രതയുമായി ഇഴുകിച്ചേരാൻ സഹായിക്കുകയില്ല എന്നതായിരുന്നു അദ്ദേഹത്തിൻെറ മതം. കഥാപാത്രങ്ങളുടെ മാനസിക വ്യാപാരങ്ങൾക്കനുസരിച്ച് അഭിനേതാക്കൾ 'ഇംപ്രോവൈസ്' ചെയ്യണം എന്ന് അദ്ദേഹം നിഷ്കർഷിച്ചിരുന്നു. സ്റേറാക്കർ, മിറർ, സോളാരിസ്, ഇവാൻസ് ചൈൽഡ് ഹുഡ്, ആന്ദ്രേ റുബ്ലയോവ് തുടങ്ങിയവയിൽ അഭിനയിച്ച നിക്കളോയ് ഗ്രിൻകോ അദ്ദേഹത്തിന് പ്രിയപ്പെട്ട അഭിനേതാവായിരുന്നു.

തർക്കോവ്സ്ക്കിയുടെ ചലച്ചിത്രങ്ങൾക്ക് പലപ്പോഴും സാന്ദ്രത കൈവന്നത് അതിൻെറ കാവ്യഭാവത്തിലൂടെയായിരുന്നു. പിതാവായ ആർസ്നി താർക്കോവ്സ്ക്കിയുടെ കവിതകൾ അദ്ദേഹം തൻെറ ചലച്ചിത്രങ്ങളിൽ ഉപയോഗിച്ചിരുന്നു. എന്നാൽ കവിതയെ ചലച്ചിത്രത്തിലാവിഷ്ക്കരിക്കുകയായിരുന്നില്ല, മറിച്ച് തർക്കോവ്സ്ക്കിയുടെ ചലച്ചിത്രങ്ങളിലെ ബിംബങ്ങളുടെ സമാനമായ വാക്കുക

ശേഷം 51 ാം പേജിൽ





# ആചാര്യനും ആക്ടിവിസ്റ്റും

**ഒരു ക്രിസ്ത്യാനി എന്നു സംബോധന ചെയ്യപ്പെടുന്നതിൽ എനിക്കു മടുപ്പനുഭവപ്പെടുന്നു. യേശുവിൻെറ ശിഷ്യനായി ഞാൻ എന്നെത്തന്നെ കാണുന്നു. ബുദ്ധൻെറ പഠിപ്പിക്കലുകൾ അഗാധത്തിൽ എൻെറ മേൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്- വിശ്വാസത്തേയും പ്രയോഗത്തേയും സമന്വയിപ്പിക്കാൻ ഫാദർ കാപ്പൻ നടത്തിയ യജ്ഞത്തെക്കുറിച്ച്.**

എം.ജെ. ജോസഫ്

കാപ്പനച്ചൻ നവംബറിൻെറ അവസാനത്തിൽ യാത്രയായി. വീണ്ടുമൊരു പുറപ്പാട്. ദൈവികതയുടെ ജഡമാകൽ നവരൂപങ്ങൾ ആർജ്ജിക്കേണ്ടതിൻെറ ആവശ്യകത വീണ്ടും ഓർമ്മിപ്പിക്കുന്നു ഈ യാത്രയാകൽ.

സ്നേഹിതൻ, സഹായി, ആലോചനക്കാരൻ, തത്വചിന്തകൻ, ഗുരു എന്നീ നിലകളിൽ നമുക്കനുഭവമായി ആ ആളത്വം. സദാ രംഗത്തും രാഷ്ട്രീയത്തിലുമൊക്കെ ഒരു പരിധിവരെ നിരാശിതരായി, വിശ്വാസവും രാഷ്ട്രീയ പ്രത്യയശാസ്ത്രവുമൊക്കെ കൈമുതലാക്കി പുതിയ പരീക്ഷണങ്ങളും ജീവിതവും അന്വേഷിച്ചുകൊണ്ടുള്ള പുറപ്പാടിൽ ചെന്നെത്തിയവർക്ക് ഒരു ആചാര്യനായിരുന്നു കാപ്പനച്ചൻ. ''വിശ്വാസത്തിൽനിന്നും വിപ്ളവത്തിലേക്ക്'' എന്ന ഗ്രന്ഥം എഴുപതുകളുടെ പൂർവ്വാർദ്ധത്തിൽ പ്രസിദ്ധീകരിച്ചത് സോഷ്യൽ ആക്ടിവിസ്ററുകൾക്ക് ഒരു പാഠപുസ്തകംപോലെയായി. വിശ്വാസത്തിൻെറ തികച്ചും വ്യത്യസ്തമായ മതം ക്രിസ്തീയ ആത്മീയതയുടെ അനിവാര്യഭാവമാണെന്ന് തറപ്പിച്ചു പറഞ്ഞതിലൂടെ കാപ്പനച്ചൻ ഒരേസമയം ഒരാചാര്യനും ആക്ടിവിസ്ററുമായി പലർക്കും അനുഭവപ്പെട്ടു.

1975-ൽ നൈറോബിയിൽ ''പോരാട്ടത്തിൻെറ ആത്മീയത'' എന്നു ഡോ. എം.എം. തോമസ് നെയ്തെടുത്ത ജീവിതഭാവത്തിനു ശരീരം നല്കുന്നതിനു കഴിഞ്ഞു കാപ്പനച്ചൻെറ വിചിന്തനങ്ങൾക്കും പങ്കാളിത്തത്തിനും.

1972-ൽ നെയ്യാർ ഡാമിൽ വച്ചു കൂടിയ വിദ്യാർത്ഥി ക്രൈസ്തവ പ്രസ്ഥാന സമ്മേളനത്തിൽ തികച്ചും 'സ്വതന്ത്ര'മായ അപ്പം നുറുക്കലിലൂടെ വിശ്വാസത്തെ, യേശുവിനെ, ജീവിതവുമായി കോർത്തിണക്കി കാപ്പനച്ചൻ. വിശ്വാസിയിൽനിന്ന് അങ്ങു ദൂരെ, അകലത്തിൽ, ഉയരത്തിൽ, സ്വർഗ്ഗ-ഭൂമി അന്തരത്തിൽ സ്ഥാപിച്ചിരുന്ന യേശുവിനെ വെറും സാധാരണ വസ്തുക്കളിലൂടെ ഭക്ഷണം പങ്കുവയ്ക്കലിൽ മാംസരക്തങ്ങളുടെ ബന്ധത്തിൻെറ തനിമയിൽ അനുഭവമാക്കി അന്നാദ്യമായി. പോരാട്ടത്തിൽ തെളിയുന്ന ആത്മീയത മറെറാന്നില്ല എന്ന സത്യം തെളിമയാർജ്ജിച്ചു. സുവിശേഷത്തിന് അർത്ഥം കൈവന്നതായി അനുഭവിച്ചു. ''യേശുവിനോടു കൂടെയിരിക്കുക'' എന്നു പറയുന്നിടത്ത് രൂപംകൊള്ളുന്ന ആത്മീയതയും അതെത്തിക്കുന്ന രാഷ്ട്രീയശൈലിയും വിശ്വാസത്തിൻെറ അർത്ഥമായി തൊട്ടറിഞ്ഞു ഒരു സുഹൃദ്വലയം.

92 ഡിസംബർ 6, അയോദ്ധ്യയ്ക്കുശേഷം വർഗ്ഗീയതയെയും ഹിന്ദുത്വത്തെയും അപഗ്രഥിക്കുന്നിടത്ത് മതവും രാഷ്ട്രീയശക്തിയുമായി ബന്ധപ്പെട്ട് മതചിന്തയെ ഫാസിസത്തിൻെറ കളിത്തട്ടായി മാററിയ ഇന്ത്യൻ സാഹചര്യത്തെ അപഗ്രഥിക്കുന്നു കാപ്പനച്ചൻ. ഹിന്ദുത്വവാദത്തിലൂടെ ഫാസിസത്തിൻെറ മുഖമാണ് തെളിഞ്ഞുകാണുന്നതെന്ന് തറപ്പിച്ചു പറയുന്നു കാപ്പനച്ചൻ. സംഘപരിവാറിൻെറ രാഷ്ട്രീയ പടനീക്കം അതിൻെറ എല്ലാ പക്കമൊരുക്കലിലും കണ്ടറിഞ്ഞ്, വിശകലനം ചെയ്യുന്നിടത്ത് കാപ്പനച്ചനിലെ പ്രവാചക ദൗത്യമാണു കണ്ടറിയുക. മതവികാരങ്ങളെ ഉദ്ദീപിപ്പിക്കുന്ന മിത്തുകളും യുക്തിചിന്തയും സമന്വയിപ്പിച്ച് ബാബറി മസ്ജിദ് നശിപ്പിക്കലും എന്തിന്, കൊലപാതകം, കൂട്ടക്കൊല, കൂട്ടബലാത്സംഗം വരെ മതപരമായ യാഗതുല്യമായി കണക്കാക്കത്തക്കവിധം ജനത്തെ പാകപ്പെടുത്തിയെടുത്ത ഹൈന്ദവ ദേശീയതയുടെ പ്രത്യയശാസ്ത്രമായി വളർത്തിയെടുത്തു ഹിന്ദുത്വവാദത്തെ. ഈ സാഹചര്യത്തെ നേരിടുന്നതിന് വിശ്വാസവും യുക്തിചിന്തയും മതപരം, മതേതരം എല്ലാം സമന്വയിപ്പിക്കുന്ന ഒരു ദേശീയത രൂപപ്പെടുത്തേണ്ടതിൻെറ ആവശ്യകതയാണ് കാപ്പനച്ചൻ എടുത്തു പറയുന്നത്. മതേതര സ്ഥാപനങ്ങൾക്കൊപ്പം തനതായ സ്വത്വബോധത്തിൽ രൂപപ്പെടുന്ന സമുദായങ്ങളുടെ മുന്നണികളും മറെറാന്നിൻെറമേലും അധീശത്വം അടിച്ചേല്പിക്കാതെ അതതിൻെറ അവകാശങ്ങളും കടപ്പാടുകളും തറപ്പിച്ചു പറയുന്ന ''കമ്മ്യൂണിററികളുടെ ദേശീയത'' (Communitarian Nationalism) എന്ന ആശയം കാപ്പനച്ചൻ മുന്നോട്ടു വയ്ക്കുന്നു. ഇന്ത്യൻ ദേശീയത എന്ന സങ്കീർണ്ണ പ്രതിഭാസത്തെ ഇന്ന് എങ്ങനെ മനസ്സിലാക്കാം എന്ന പ്രശ്നം കൈകാര്യം ചെയ്യുന്നിടത്ത് കാപ്പനച്ചൻ പറയുന്നു, ''മതേതരത്തിൻെറ ആപേക്ഷിക സ്വാതന്ത്ര്യം അംഗീകരിക്കുമ്പോൾത്തന്നെ മതപരം, മതേതരം എന്നിങ്ങനെയുള്ള കർക്കശമായ വൈരുദ്ധ്യത്തെ നിലനിർത്തേണ്ടതില്ല. കാരണം, ആത്യന്തിക ജീവിതലക്ഷ്യത്തിനു രൂപം നല്കുന്ന മതേതര പ്രവർത്തനങ്ങൾക്കു പ്രത്യാശയുടെ ചക്രവാളം പ്രദാനം ചെയ്യുന്നതും വൈവിധ്യമാർന്ന മത പാരമ്പര്യങ്ങളാണ്. (''Hindutva-Emergent Fascism?'' Understanding Communalism, Visthar, 1993, P. 96.)

കന്യകത്വ സംരക്ഷണ തീവ്രതയോടുകൂടി മതവിരോധം നിലനിർത്തുന്ന ഇടതുപക്ഷ സമീപനം ഗൗരവതരമായ പുനഃപരിശോധന ആവശ്യമെന്ന് അദ്ദേഹം സമർത്ഥിക്കുന്നു. തുറന്ന അഥവാ സംയോജിത മതേതരത്വം എന്ന ചിന്ത കാപ്പനച്ചൻ മുന്നോട്ടു വയ്ക്കുന്നു. പാരമ്പര്യമായി അവകാശമാക്കിയിട്ടുള്ള നമ്മുടെ മത സദാചാര സൗന്ദര്യശാസ്ത്രപരമായ തനതു മൂല്യങ്ങൾ ഉല്പാദന വിതരണ അധികാര (രാഷ്ട്രീയം)വുമായി സാധനങ്ങളുടെ ഉല്പാദന-വിതരണ-ഉപഭോഗ (സാമ്പത്തികം) വുമായി പൊതുവായി ബന്ധപ്പെട്ട് ഇന്ത്യയുടെ ഒരു സ്വന്ത മുഖം രൂപപ്പെടുത്തേണ്ടതുണ്ട്. ഇങ്ങനെയാണ് അദ്ദേഹം സംയോജിത മതേതരത്വം (Integral Secularism) എന്ന ചിന്ത അവതരിപ്പിക്കുന്നത്.

വ്യത്യസ്ത ജാതി, വംശം, മതം ഇവയെല്ലാം രൂപം കൊടുക്കുന്ന തദ്ദേശീയ സംഘങ്ങൾക്ക് വ്യത്യാസങ്ങളെ അതിജീവിക്കുന്ന പാരസ്പര്യത്തെ പണിതുയർത്തുന്നതിലൂടെ പുതിയ സിംബലുകൾക്കു രൂപം നല്കുന്നതിനു സാധിക്കും. ഇത്തരം സംഘങ്ങളുടെ രൂപീക

രണ്ടുമാണ് ആധികാരികതയുള്ള ബഹു ദേശീയത (Pluralisitic Nationalism) യ്ക്ക് അനിവാര്യമായുള്ള സംഗതി.

വിശ്വാസത്തിൽനിന്നും വിപ്ളവത്തിലേക്ക് പുതിയ സദാചാരം, യേശുവും സ്വാതന്ത്ര്യവും, യേശുവും സാംസ്കാരിക വിപ്ളവവും തുടങ്ങിയ പുസ്തകങ്ങൾ; അനാ വി. എന്ന പേരിൽ തുടർച്ചയായി പ്രസിദ്ധീകരിച്ച ലഘുലേഖകൾ; സ്വന്തം ചുമതലയിൽ 'നെഗേഷൻസ്' എന്ന പേരിൽ കുറെക്കാലം പ്രസിദ്ധീകരിച്ച മാസിക ഇങ്ങനെ ഒട്ടേറെ പുസ്തകങ്ങളിലും ലേഖനങ്ങളിലും പ്രസംഗങ്ങളിലും കൂടെ അച്ചൻ ജനങ്ങളുടെ മദ്ധ്യത്തിലായിരുന്നു ദീർഘ വർഷങ്ങൾ.



കാപ്പനച്ചൻ ഉന്നയിച്ച ശ്രദ്ധേയമായ ഒരു ചോദ്യം ദൈവരാജ്യത്തെ സംബന്ധിക്കുന്നതായിരുന്നു. നീതിയും സമാധാനവും സാഹോദര്യവും അടിസ്ഥാനമായുള്ള ഒരു സമൂഹം എന്ന് ഊന്നൽ നല്കുമ്പോൾ, ദൈവരാജ്യം മത–സമുദായ വേർതിരിവുകളെ അതിജീവിക്കുന്നു. എങ്കിൽ സഭയുടെ ദൈവരാജ്യ ദർശനം ക്രിസ്ത്യാനികൾ എന്നതിലേക്കു പരിമിതപ്പെടുത്തുവാൻ കഴിയുമോ? ഒരുപക്ഷേ, കാപ്പനച്ചന്റെ അന്വേഷണങ്ങളുടെ മുഖ്യ പന്ഥാവ് ഇതായിരുന്നു. മാർക്സിസത്തിന്റെ വെല്ലുവിളികളെ നേരിടുന്നതിന്, അതിനു സജ്ജമാക്കുന്നതിന് ആ ദിശയിലുള്ള പഠനങ്ങൾ തുടർന്നു. ആ പഠനങ്ങൾ സ്വന്ത വിശ്വാസ നിലപാടിലും സഭയുടെ പഠിപ്പിക്കലുകളിലും ഒട്ടേറെ അപാകതകൾ ഉണ്ടെന്ന കണ്ടെത്തലിൽ തന്നെക്കൊണ്ടെത്തിച്ചു. ഈ അന്വേഷണങ്ങൾ ജീവിതാന്ത്യംവരെ തുടർന്നു. മാർക്സിസവും വിശ്വാസവും തമ്മിൽ ഉണ്ടാവേണ്ട സമന്വയം അദ്ദേഹത്തിന്റെ പഠനത്തിൽ മുഖ്യ പങ്കു വഹിച്ചിട്ടുണ്ട്. സോഷ്യലിസത്തിനു ചരിത്രത്തിലുണ്ടായ തിരിച്ചടി അച്ചന്റെ ഗൗരവമായ ചിന്തയ്ക്കു വിഷയീഭവിച്ചിരുന്നു. "സോഷ്യലിസത്തിന്റെ ഭാവി, ഭാവിയുടെ സോഷ്യലിസം" എന്ന തലക്കെട്ടിൽ 1992-ൽ പ്രസിദ്ധീകരിച്ച ലേഖന സമാഹാരം ഈ അന്വേഷണത്തിന്റെ ഫലമാണ്.

മാർക്സിസ്റ്റ് ദർശനത്തിന്റെ അധികാര കേന്ദ്രീകരണ, ഏകാധിപത്യ ഭാവങ്ങളെ തള്ളിക്കളഞ്ഞ് മാർക്സിന്റെ വിമോചന ഉൾക്കാഴ്ചകളെ മുന്നോട്ടെടുക്കുകയാണു വേണ്ടതെന്ന ആശയമാണ് അച്ചൻ മുന്നോട്ടു വയ്ക്കാൻ ശ്രമിച്ചത്. സോഷ്യലിസത്തിന്റെ ആധികാരിക രൂപം എങ്ങനെയാണു വിഭാവനം ചെയ്യുക? സോവിയറ്റ്, കിഴക്കൻ യൂറോപ്യൻ സോഷ്യലിസത്തിന്റെ പരാജയത്തിൽനിന്നും എന്തു പാഠമാണ് സാമൂഹിക പ്രവർത്തകർ പഠിക്കുക? ഈ രണ്ടു ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താനുള്ള ശ്രമമാണ് ഈ ചെറു പുസ്തകം.

വൈദവരാജ്യവിഷയമായ വിചിന്തനങ്ങളുമായി ബന്ധപ്പെട്ടാണ് ഈ അന്വേഷണങ്ങൾ. 'ആക്ടിവിസ്റ്റു'കളുമായുള്ള സംവാദമായാണ് ഈ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുക. അതുകൊണ്ടുതന്നെ അച്ചനെ ആക്ടിവിസ്റ്റുകളുടെ ലിസ്റ്റിൽത്തന്നെ പെടുത്തുകയാണ്. ദൈവരാജ്യവിഷയമായി പ്രസക്തമായ ധാരണകൾ വച്ചുപുലർത്തേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറയുകയായിരുന്നു അച്ചൻ. രാജ്യം, രാജത്വം പ്രയോഗങ്ങളൊക്കെയും ധാരണപ്പിശകുകൾ ഉണ്ടാക്കാം. അതിനെ ഒഴിവാക്കിക്കൊണ്ട് "ബസിലെയാ കമ്മ്യൂണിറ്റി" എന്ന ആശയം മുന്നോട്ടു വച്ചു. മതവിശ്വാസ പ്രത്യയശാസ്ത്ര നിലപാടുകളെ മറികടന്ന്, ദൈവരാജ്യമൂല്യങ്ങളായ സ്നേഹം, നീതി, സാഹോദര്യം. സമത്വം, സമാധാനം ഇവയെ അംഗീകരിക്കുന്ന പുതിയ കൊച്ചു കൊച്ചു സമൂഹങ്ങൾ രൂപപ്പെടുത്തേണ്ടതിന്റെ ആവശ്യകത അദ്ദേഹം സ്പഷ്ടമാക്കി. വിമോചന ദൈവശാസ്ത്രത്തിന്റെ പ്രസക്തി ഊന്നിപ്പറയുന്നതിനോടൊപ്പം ഇന്ത്യൻ സാഹചര്യത്തിൽ അതിന്റെ അപര്യാപ്തത അച്ചൻ എടുത്തുകാട്ടി. ഇവിടെയും സമന്വയത്തിന്റെ സമീപനമാണ് അച്ചൻ സ്വീകരിച്ചത്. ബസിലെയാ കമ്മ്യൂണിറ്റി മതാതീത സംഘംചേരൽ എന്ന നിലയിലാണ് പഠനവിഷയമായത്.

കോഴിക്കോട് ക്രൈസ്റ്റ് ഹാൾ പള്ളി സെമിത്തേരിയിൽ ഭൗതികാവശിഷ്ടങ്ങൾ അടക്കംചെയ്തു. ഈശോ സമൂഹത്തിൽ നിന്നും പുറത്തായില്ല എന്നത് കാപ്പനച്ചൻ ഒരർത്ഥത്തിൽ സ്ഥാപിച്ചെടുത്ത ഒരു സംഗതിതന്നെ. പുറത്താക്കാൻ പററില്ല എന്നതു വിശ്വാസ സംവാദത്തിലൂടെ അധികാരികളെ കൊണ്ടെത്തിച്ചിടമാണത്. ആക്ടിവിസ്റ്റുകളുടെ ഒരു ലക്ഷണം അവർ ഒരുതരം ത്രിശങ്കുസ്വർഗ്ഗത്തിൽ നില്ക്കുന്നു എന്നതാണ്. കാപ്പനച്ചനും ഈ അവസ്ഥാവിശേഷം പങ്കുവച്ചു. സഭയിലാണോ, അല്ല, മാർക്സിസവും രാഷ്ട്രീയവുമൊക്കെ പറഞ്ഞതുകൊണ്ട് ഇടതുപക്ഷ പാർട്ടികൾ അംഗീകരിച്ചോ, അതുമില്ല. ഗൗരവമായി ജീവിതംകൊണ്ട് അന്വേഷണം തുടർന്ന രണ്ടു മുഖ്യരംഗങ്ങളിൽനിന്നും പുറംതള്ളപ്പെട്ട ഇത്തരം അനുഭവം ഉണ്ടായി അച്ചന്.

ദേശീയതയെക്കുറിച്ചു പറയുമ്പോൾ വ്യത്യസ്ത പാരമ്പര്യങ്ങളെ ഉൾക്കൊള്ളേണ്ടതിന്റെ ആവശ്യകത ഊന്നിപ്പറയുന്നിടത്തു സ്വന്തം നിലപാടു വ്യക്തമാക്കുന്നുണ്ട് കാപ്പനച്ചൻ. "ഒരു ക്രിസ്ത്യാനി എന്നു 'സംബോധന ചെയ്യപ്പെടുന്നതിൽ എനിക്കു മടുപ്പ് അനുഭവപ്പെടുന്നു. യേശുവിന്റെ ശിഷ്യനായി ഞാൻ എന്നെത്തന്നെ കാണുന്നു. ബുദ്ധന്റെ പഠിപ്പിക്കലുകൾ അഗാധത്തിൽ എന്റെമേൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ദൈവശാസ്ത്രപരമായാണെങ്കിൽ ആര്യന്മാർക്കു മുൻപുള്ള സംസ്കാരത്തിലെ ശിവ-ശക്തി ദൈവസങ്കല്പമാണ് എന്നെ സ്വാധീനിച്ചിട്ടുള്ളത്." താൻ ബന്ധപ്പെട്ടിരുന്ന വിശ്വാസം, രാഷ്ട്രീയം ഈ രണ്ടു മേഖലകളിലും വിശ്വാസത്തിന്റെയും പ്രയോഗത്തിന്റെയും നവധാരകൾക്കു രൂപം നല്കുന്നു അച്ചൻ. ഇത് സമന്വയത്തിന്റെ ഉദാത്തമായ പരീക്ഷണങ്ങളാണ്. വേദശാസ്ത്ര നിലപാടുകളിലും രാഷ്ട്രീയ പ്രത്യയശാസ്ത്രപരമായും സമന്വയത്തിന്റെ ശൈലി അവതരിപ്പിക്കുന്നു. അതുകൊണ്ടുതന്നെയാവും പൈങ്ങോടത്തച്ചൻ ശവസംസ്കാര കുർബാനമദ്ധ്യേ ചെയ്ത സ്മരണപ്രഭാഷണത്തിൽ "സമന്വയത്തിന്റെ ആത്മീയത" എന്ന് അച്ചന്റെ നിലപാടിനെ വിശേഷിപ്പിച്ചത്.





# ആറാം വിരൽ

## മലയാറ്റൂർ

47

വൈകുന്നേരം വേദൻ ബാബ ധ്യാനസങ്കേതത്തിൽ പ്രവേശിച്ചു. ലഞ്ച് കഴിക്കാത്ത ബാബ രാത്രിയിൽ പുറത്തു വരുമെന്നും ലഘുഭക്ഷണമെങ്കിലും കഴിക്കുമെന്നും വിചാരിച്ച രംഗന് തെററുപററി. എട്ടുമണി കഴിഞ്ഞപ്പോൾ രംഗൻ അസ്വസ്ഥനായി. അയാൾ ചന്ദ്രസേനനെ തേടിച്ചെന്നു. എന്താണിപ്പോൾ ചെയ്യേണ്ടത്?

"ചെന്ന് വിളിക്കൂ! ഡൈനിംഗ് ഹാളിൽ വരുന്നില്ലെങ്കിൽ വേണ്ട. ഡിന്നർ ധ്യാനസങ്കേതത്തിൽ സർവ്വ് ചെയ്യാം." സേനൻ ഉപദേശിച്ചു.

ധ്യാനസങ്കേതത്തിന്റെ കതക് അടഞ്ഞു കിടന്നു.

രംഗൻ പലതവണ തട്ടിയതിനുശേഷമാണ് ബാബ കതകു തുറന്നത്. അദ്ദേഹത്തിന്റെ കണ്ണുകൾ ചുവന്നിരുന്നു.

"ഡിന്നറിന് സമയമാകുന്നു, ഭഗവാൻ."

"എനിക്ക് വേണ്ട."

"എനിക്ക് വേണ്ടിയെങ്കിലും എന്തെങ്കിലും കഴിച്ചാലും! സം ഫ്രൂട്ട്... എ ലിററിൽ മിൽക്ക്..."

"എനിക്കൊന്നും വേണ്ട, രംഗൻ."

"ഭഗവാൻ എന്നെ പരീക്ഷിക്കുകയാണ്. ഇവിടെ തനിച്ചിങ്ങനെ ഇരുന്നാൽ..."

"ഇരുന്നാലെന്താ? നിങ്ങളെല്ലാം എന്നെ അതിരുകവിഞ്ഞ് ആരാധിക്കുന്നു. അതാണ് കുഴപ്പം. തനിച്ചിരിക്കുക, ധ്യാനിക്കുക, ചിതറുന്ന ചിന്തകൾക്ക് അടുക്കുണ്ടാക്കുക... ഇതെല്ലാം നല്ലതല്ലേ? പിന്നെയൊന്ന്... ഞാനിവിടെ തനിച്ചല്ല. ഗോപിക എന്റെ കൂടെയുണ്ട്. എന്നെ വെറുതെ വിട്ടേക്കൂ!"

രംഗരാജൻ നിസ്സഹായനായി പിൻവാങ്ങി.

ചന്ദ്രസേനനോട് അയാൾ പറഞ്ഞു. "ബാബയുടെ പെരുമാററം എന്നെ വിഷമിപ്പിക്കുന്നു. ഒന്നും വേണ്ടത്രെ. നമ്മളെയൊന്നും വേണ്ട. ഗോപിക മാത്രം മതിയെന്ന്!"

രാത്രി ഏറെ വൈകി.

ആശ്രമവാസികൾ ഉറങ്ങുന്നു.

വേദൻബാബ പുറത്തു കടന്നു; ജാപ്പനീസ് ഗാർഡനിലേക്ക് വേച്ചുവേച്ച് നടന്നു.

കുറെനേരം ബാബ ആകാശത്തിലേക്ക് നോക്കിനിന്നു. ചന്ദ്രക്കല പമ്പരംപോലെ കറങ്ങുകയാണോ? നക്ഷത്രങ്ങൾ നൃത്തം വയ്ക്കുകയാണോ?

ഗാർഡനിലെ മണലിൽ ബാബ മലർന്നു കിടന്നു.

ഒരു കറുത്ത മേഘം ഇറങ്ങിവരുന്നതായി തോന്നി. അത് കറുത്ത കുതിരയായി മാറി. അതിന്മേൽ കയറിയാൽ പാഞ്ഞുപോകാം. എങ്ങോട്ട്? ബാബ ഒരു കാലുയർത്തി. കയറിയോ താൻ കുതിരപ്പുറത്ത്? അതോടിത്തുടങ്ങുന്നു, ഓർമ്മകളുടെ പഥങ്ങളിലൂടെ.

ശ്രീധരമേനോൻ മരിച്ചുകിടക്കുന്നു.

കോമനമ്മാവനാണ് കൊന്നത്.

നന്നായി.

ശ്രീധരമേനോൻ മരിക്കേണ്ടവനാണ്; കൊല്ലപ്പെടേണ്ടവനാണ്.

എന്റെ അമ്മയെ എന്തിന് തൊഴിച്ചു കൊന്നു, മുളങ്കുന്നം യജമാനനേ?

ആ ഭാഗവതരാണോ എന്നെ ജനിപ്പിച്ചത്?

അയാളെപ്പോലെ എനിക്കും ആറാംവിരൽ ഉണ്ടെന്ന് കണ്ടതിനാലാണോ, ഏയ്, ശ്രീധരമേനോൻ, നിങ്ങൾ എന്റെ അമ്മയെ കൊന്നത്?

വല്യാളും ചെറിയാൻ മുൻഷിയും എന്താണ് സംസാരിക്കുന്നത്? ന്യൂമറോളജി പ്രകാരം ആറാംവിരൽ ശ്രേയസ്സിനെ സൂചിപ്പിക്കുന്നുവെന്നോ?

കൊഴുക്കട്ടപാറു ഇതിനിടയിലെന്തിന് വന്നു ചാടുന്നു? അവൾ അലറുകയാണ്–

–രാമൻകുട്ടി, നീ ഒരിക്കലും പ്രേമമെന്തെന്ന് അറിയില്ല... അനുഭവിക്കയില്ല. ഇളംപ്രായക്കാരെ നിനക്ക് കിട്ടുകയില്ല. നീ ചിതൽപ്പുററുകളെ പുണരാൻ പിറന്നവനാണ്.

എടീ, നശിച്ചവളേ! ആ നീന എന്നെ പ്രേമിച്ച കാര്യം നീ മറക്കുന്നു. ഞാനും അവളെ പ്രേമിച്ചു.

ഓ! നീന! ലണ്ടനിലെ പ്രശസ്ത വേശ്യ! ഏതായാലും കൊച്ചുരാമാ, നിനക്കവളെ സ്വന്തമാക്കാൻ പററിയില്ലല്ലോ! മൂത്ത വേശ്യ സുരേഖ തന്ത്രപൂർവ്വം നിന്നെ തോല്പിച്ചില്ലേ? എന്നിട്ടും, നാണംകെട്ടവനേ, നീ അവളെ അമ്മയെന്ന് വിളിക്കുന്നു. അമ്മ... യോഗിനിയമ്മ! നിന്റെ അമ്മയാരാ? നിന്റെ അമ്മ ഞാനാ! ഞാനാ നിനക്ക് മുലപ്പാൽ തന്നത്.

ച്ഛരി! നീ എന്നെ മുലപ്പാലൂട്ടിയത് നിന്റെ സുഖത്തിനല്ലേടീ? ബോംബെയിൽ ടൈപ്പ് കൊട്ടുന്ന എന്റെ ഏട്ടൻ ശങ്കരനെ നിനക്കറിയില്ലേ? ഇവിടെ, ഫോർട്ട് സെൻറ് ജോർജ്ജിൽ ശിപായിപ്പണി നോക്കുന്ന ഏട്ടൻ നാരായണനെ അറിയില്ലേ? അവർ രക്ഷപ്പെട്ടു. അവരെ വളച്ചുപിടിക്കാൻ നിനക്കായില്ലല്ലോ...

കൊഴുക്കട്ടപാറു നിശ്ശബ്ദയായി.

ഏട്ടന്മാരേ,

അറിയാമോ, ഈ അനിയൻ കൊച്ചുരാമൻ ഭഗവാനാ! എന്നാണ് ആളുകൾ പറയുന്നത്.

അതുപോട്ടെ.

ഏട്ടന്മാരേ, നിങ്ങൾ വിവാഹിതരാണെന്നും നിങ്ങളുടെ ഭാര്യമാർ സുശീലകളാണെന്നും നിങ്ങൾക്ക് ഒത്തിരി പിള്ളേരുണ്ടെന്നും ഞാൻ വിചാരിക്കുന്നു. നിങ്ങൾ സന്തുഷ്ടമായ സാധാരണ ജീവിതം നയിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. നിങ്ങൾ രക്ഷ പ്രാപിച്ചവരാണ്. കുട്ടിശങ്കരൻപോലും രക്ഷപ്പെട്ടു. അയാൾക്കുവേണ്ടി കോതകുറിശ്ശിയിൽ ഒരു പെണ്ണ് കാത്തിരുന്നില്ലേ?

നാരായണനേട്ടാ, എനിക്ക് രക്ഷപ്പെടാൻ കഴിയുമോ? കഴിയും. കഴിയണം. ഗോപികയെ കണ്ടെത്തിയാൽ ഞാൻ രക്ഷപ്പെടും. ആരാണ് ഗോപിക? എവിടെയോ ഒരു പെണ്ണ് ജനിച്ചിട്ടില്ലേ, എന്റെ വധുവാകാൻ വിധിക്കപ്പെട്ടവൾ? വളയണിഞ്ഞവൾ. അവളാണ് ഗോപിക. അന്വേഷിക്കണം... അവളെ കണ്ടെത്തണം. അവൾ എനിക്ക് സന്തോഷവും സമാധാനവും നല്കും.

നാരായണനേട്ടാ, ഞാനെന്തിനാ നിന്നോടിപ്പോൾ സംസാരിക്കുന്നത്? ഞാൻ അയോഗ്യൻ, കള്ളൻ, കപടവേഷധാരി. നീ ശിപായി. നിന്റെ മുഖ്യമന്ത്രിയുണ്ടല്ലോ... അരുണഗിരി! അയാൾ എന്റെ ഭക്തനാ! എന്റെ കാൽ



ചുവട്ടിൽ വീഴുന്നവനാ! ഞാനയാളോട് പറയാം: 'ഏയ്, അരുണഗിരി, എൻെറ ഏട്ടനെ ഒരു ഗവൺമെൻറ് സെക്രട്ടറിയാക്ക്! അല്ലെങ്കിൽ ഒരു കമ്പനിയുടെ എം.ഡി ആക്ക്! എന്താ നാരായണാ. നടക്കുകയില്ലെന്നാണോ? നടക്കും. പുല്ലുപോലെ നടക്കും. എന്തിനാ, നാരായണനേട്ടാ, കളിയാക്കിച്ചിരിക്കുന്നത്? നടക്കുന്ന കാര്യമാണെങ്കിൽ, കൊച്ചുരാമാ, നീ ഇത് പണ്ടേ ചെയ്യാത്തതെന്താ-എന്നാണോ ചോദ്യം? നടത്തിത്തരാം. എന്നെയൊന്ന് സഹായിക്കൂ! എനിക്കൊരു ഗോപികയെ കണ്ടുപിടിച്ചുതരൂ! കല്ലുവെട്ടാൻകുഴിയും കുളവും നീർക്കോലികളുമുളള നമ്മുടെ തൊടിയിൽ ഞാൻ അവളൊന്നിച്ച് താമസിച്ചുകൊള്ളാം. അവിടെ എനിക്ക് സമാധാനം കിട്ടാതിരിക്കുമോ? അവിടെ അച്ഛവേട്ടനുണ്ട്... കോമനമ്മാവനുണ്ട്... ഉണ്ണീരയുണ്ട്... അങ്ങനെ ഒത്തിരിപ്പേരുണ്ട്. അവരാരും എന്നെ ഭഗവാനെന്നു വിളിച്ച് പററിക്കുകയില്ല. ഞാനും അവരെ പററിക്കുകയില്ല. വിയ്യൂർ ജയിലിൽ നിന്നും മുകുന്ദൻ പുറത്തിറങ്ങിക്കാണും. അവനെയും കൂട്ടുകാരനായി സ്വീകരിക്കാം. ഇവിടെ ഈ മദ്രാസിൽ എല്ലാവരും എന്നെ പററിക്കുന്നു. ഞാനും എല്ലാരേയും പററിക്കുന്നു. ഞാൻ ദൈവമല്ലേ! വയ്യ, നാരായണനേട്ടാ!

●

ഞായറാഴ്ച.

പുലർച്ചയ്ക്ക് രംഗരാജൻ ഞെട്ടിയുണർന്നു. ഇത് തിരക്കുളള ദിവസമാണ്. പതിനായിരക്കണക്കിനാളുകൾ ബാബയുടെ ദർശനം തേടിയെത്തുന്ന ദിവസം.

രംഗരാജൻ ബാബയെ കാണാൻ ചെന്നു. കണ്ടില്ല.

ധ്യാനസങ്കേതത്തിൻെറയും ശയ്യാഗൃഹത്തിൻെറയും കതകുകൾ തുറന്നുകിടക്കുന്നു. മയിൽകട്ടിലിലെ തലയണകൾക്കും ഷീററുകൾക്കും ഒരു ചുളിവുപോലുമില്ല. ബാബ എവിടെയാണ്? എവിടെയാണുറങ്ങിയത്?

ലേശം സംഭ്രമത്തോടെ രംഗൻ ചന്ദ്രസേനനെ വിളിച്ചുണർത്തി. ''ബാബയെ കാണാനില്ല.''

''നമുക്ക് പുറത്തിറങ്ങി നോക്കാം.''

ജാപ്പനീസ് ഗാർഡനിൽ അവർ ബാബയെ കണ്ടെത്തി. ഉറങ്ങാതെ കിടക്കുകയാണ്.

''ബാബ.... ഇവിടെ...?''

''ഇവിടെ വന്ന് കിടക്കാൻ തോന്നി. അത്രതന്നെ.''

''വരൂ, ഭഗവാൻ! ഇന്ന് പൊതുദർശനത്തിൻെറ നാളാണ്.''

''വരാം. പക്ഷെ ഇന്നെന്നെ ഒന്നിനും കിട്ടുകയില്ല. എന്നെ ഇന്നാരും ശല്യം ചെയ്യരുത്.''

ഒന്നുംപറയാതെ രംഗനും സേനനും ബാബയെ ശയ്യാഗൃഹത്തിലേക്ക് നയിച്ചു.

●

ഏതാണ്ട് ഒമ്പതുമണിയായപ്പോൾ ആശ്രമത്തിൻെറ അങ്കണത്തിൽ ഭക്തജനങ്ങൾ ചെറുസംഘങ്ങളായി എത്തിച്ചേർന്നു. പത്തിനു മുമ്പ് അങ്കണം നിറഞ്ഞു. പല പ്രായക്കാർ. പലതരക്കാർ. രോഗികളും അരോഗദൃഢഗാത്രരും. ആണും പെണ്ണും.

അത്യുച്ചത്തിൽ വിളികളുയർന്നു-

ജയ് ഭഗവാൻ!

ബാബ നീടൂഴി വാഴ്ക!

മിനിററുകൾ മണിക്കൂറുകളായപ്പോൾ അവർ അക്ഷമരായി. അവർ പരസ്പരം ചോദിച്ചു തുടങ്ങി: ബാബ പ്രത്യക്ഷപ്പെടാത്തതെന്തേ?

ആ അന്വേഷണം വലിയ ഇരമ്പലായി തീർന്നു. മാനംമുട്ടെ ഉയർന്ന ഇരമ്പൽ.

നിരാശയുടെ പിടിയിൽപ്പെട്ട ഭക്തൻമാർ ചെറുതിരകളെപ്പോലെ തിക്കിത്തിരക്കി മുന്നോട്ടാഞ്ഞു.

ഉഗ്രൻ വിളികൾ... ഒററയ്ക്കും ഒന്നിച്ചും.

ദർശനം കൊടുങ്കൾ, ഭഗവാൻ!

വഴി നടന്തു വന്ത എങ്കളുക്ക് അനുഗ്രഹം കൊടുങ്കൾ സ്വാമീ!

രംഗരാജൻ ബാബയുടെ ശയ്യാഗൃഹത്തിലെത്തി. അദ്ദേഹം മയിൽ കട്ടിലിൽ തളർന്നുകിടന്നുറങ്ങുകയായിരുന്നു. കുലുക്കി വിളിക്കാൻ രംഗരാജൻ മടിച്ചു; പിന്നെ ധൈര്യപ്പെട്ടു. ജനക്കൂട്ടത്തിനു മുമ്പിൽ നിമിഷനേരമെങ്കിലും ബാബ പ്രത്യക്ഷപ്പെട്ടില്ലെങ്കിൽ അപകടമാണ്. സ്ഥിതിഗതികൾ വഷളായിത്തീരാം. ഇവിടെ അലയടിച്ചെത്തുന്ന ആരവത്തിൽ രോഷം കലർന്നിരിക്കുന്നു.

-എങ്കേ ഭഗവാൻ?

-ഏൻ ഭഗവാവൻ വരവില്ലെ?

-ഓയ്, പടുഹാളിപ്പയക്കളേ, ഭഗവാനെ തുറന്ത് വിടുങ്കൾ!

രംഗരാജന് ബാബയെ നിദ്രയിൽനിന്നും ഉണർത്താനായില്ല. അന്ധാളിച്ചുനിന്ന രംഗൻെറ മുമ്പിൽ ചന്ദ്രസേനൻ കിതച്ചുകൊണ്ടെത്തി.

''ക്രൗഡ് കൺട്രോൾ വിടുകയാണ്. ഇററ് ഈസ് മാഡ്. സെക്യൂരിററിക്കാരോട് ഫോഴ്സ് ഉപയോഗിക്കാൻ പറയട്ടെ?''

''പാടില്ല, സേനൻ! ഞാൻ ക്രൗഡിനെ നേരിടാം. കുറെ വിഭൂതി കൊണ്ടുവരൂ! വേഗം!''

സമസ്ത ദൈവങ്ങളെയും പ്രാർത്ഥിച്ചു കൊണ്ട് രംഗരാജൻ പുറത്തുവന്നു.

ജനം ഇരച്ചുകൊണ്ടടുത്തു.

ഗായകസംഘം ഉപയോഗിക്കുന്ന പ്ലാററ്ഫോമിൽ രംഗൻ ചാടിക്കയറി. മൈക്കിലൂടെ രംഗൻ ഉച്ചത്തിൽ സംസാരിച്ചുതുടങ്ങി.

-തായ്മാർകളേ, തോഴർകളേ, ഭഗവാനെ വണങ്ക വന്തിരുക്കും പൊതുമക്കളേ... അമൈതി!

ശാന്തരായിരിക്കുവിൻ! എൻെറ അപേക്ഷ മാത്രമല്ല ഇത്. ഇത് ഭഗവാൻെറ സന്ദേശമാണ്. ഭഗവാൻ മൗനവ്രതത്തിലാണ്. മൗനത്തിലാണ്ട ഭഗവാൻ നമുക്കെല്ലാംവേണ്ടി പ്രാർത്ഥിക്കുന്നു. ഭഗവാൻെറ അനുഗ്രഹം എല്ലാവർക്കുമുണ്ട്. ഇല്ലായ്മയിൽ നിന്നും, ശൂന്യതയിൽ നിന്നും ഭഗവാൻ സൃഷ്ടിച്ച വിഭൂതി ഉടൻതന്നെ നിങ്ങൾക്കെല്ലാം വിതരണം ചെയ്യുന്നതാണ്. ദരിദ്രനാരായണ പൂജയ്ക്കു മുമ്പ് ആരും പിരിഞ്ഞുപോകരുത്. ഇന്ന് സദ്യയ്ക്കു പുറമെ ദക്ഷിണയുമുണ്ട്...

ജനം തണുത്തു. അവിടവിടെ കരഘോഷം മുഴങ്ങി. അനേകർ വിളിച്ചുപറഞ്ഞു: ''ജയ് ഭഗവാൻ!''

എല്ലാം കഴിഞ്ഞപ്പോൾ ഒരു സ്ററിഫ് വിസ്കി കഴിച്ചുകൊണ്ട് രംഗരാജൻ പറഞ്ഞു. ''സേനൻ, ദാററ് വാസ് എ ക്ളോസ് കോൾ! ഭാഗ്യം, ഇനി രണ്ടുനാൾ കൂടിയുണ്ട് നമ്മുടെ തലവേദന. ബുധനാഴ്ചയ്ക്കു മുമ്പ് യോഗിനിയമ്മ മടങ്ങിയെത്തുകയില്ലേ?''

തിങ്കളാഴ്ചയും ചൊവ്വാഴ്ചയും ബാബ ആശ്രമത്തിനു വെളിയിൽ വന്നില്ല; വി.ഐ.പി സന്ദർശകരെ സ്വീകരിക്കാൻപോലും തയാറായില്ല. ശയ്യാഗൃഹത്തിലും ധ്യാനസങ്കേതത്തിലും മാറിമാറി അദ്ദേഹം സമയം ചെലവാക്കി.

ഒരു കാര്യം മാത്രമാണ് രംഗരാജന് അല്പം ആശ്വാസം പകർന്നത്. ഈ ദിവസങ്ങളിൽ ബാബ അല്പം ഭക്ഷണം കഴിച്ചുവല്ലോ.

ബാബയെ കാണുമ്പോൾ സുരേഖയ്ക്ക് എന്തു തോന്നും? ആ ചോദ്യം രംഗൻ മനസ്സിലിട്ടുരുട്ടി.

കുളിക്കാത്ത, വസ്ത്രംമാറാത്ത ബാബയുടെ കവിളുകളിലും താടിയിലും കുററിരോമങ്ങൾ എഴുന്നുനില്ക്കുന്നു.

സുരേഖ കുററപ്പെടുത്തുമോ: ''രംഗൻ, യു ഹാവ് നെഗ്ളററഡ് ഭഗവാൻ!''

●

ബുധനാഴ്ച ഉച്ചയ്ക്ക് സുരേഖ മടങ്ങിവന്നു.

വന്നുകയറിയപ്പോൾത്തന്നെ, തൻെറ അഭാവത്തിൽ നടന്ന കാര്യങ്ങളുടെ വിശദമായ റിപ്പോർട്ടാണ് അവൾ ആവശ്യപ്പെട്ടത്. രംഗരാജൻ ഒന്നുംതന്നെ മറച്ചുവച്ചില്ല.

''യോഗിനിയമ്മ വന്നല്ലോ! എനിക്ക് സമാധാനമായി. ഇനി ഒരു പ്രശ്നവുമുണ്ടാവുകയില്ല.'' അയാൾ പറഞ്ഞവസാനിപ്പിച്ചു.

ശയ്യാഗൃഹത്തിൽ, മയിൽകട്ടിലിൽ അർദ്ധബോധാവസ്ഥയിൽ കിടന്നിരുന്ന വേദൻെറ അരികിലെത്തിയപ്പോൾ സുരേഖയുടെ കണ്ണ് നനഞ്ഞു.

വേദനെ തൊട്ടുകൊണ്ട് അവൾ ചോദിച്ചു. ''ഭഗവാൻ, ഇതെന്തു കോലം?''

''ഓ... യോഗിനിയമ്മ... മൈ ജെയിലർ.'' വേദരാമൻ പിറുപിറുത്തു.

''ഞാൻ എല്ലാം അറിഞ്ഞു. ഇങ്ങനെ മാളത്തിലൊളിച്ചിരുന്നാൽ പററില്ല, ഭഗവാൻ! ഭക്തൻമാരെന്തു വിചാരിക്കും?''

''ഞാൻ ഭഗവാനല്ലെന്ന് എത്ര തവണ പറയണം.?''

''അങ്ങനെ എൻെറ ഡാർലിംഗ് പറഞ്ഞാൽ... ഞങ്ങൾ സമ്മതിക്കുകയില്ല. ഭഗവാൻ തന്നെയാണ്... ഞങ്ങൾക്ക് സംശയമില്ല. എഴുന്നേററിരിക്കൂ! എൻെറ ഊട്ടിയാത്രയെപ്പററി പറയാം.''

''ഊട്ടി! എൻെറ രണ്ടാം ജയിൽ! സുരേ, എനിക്ക് രക്ഷപ്രാപിക്കണം. എനിക്ക് എങ്ങോട്ടെങ്കിലും പോകണം. ലോകത്തിൻെറ റീയാലിററിയിൽ എനിക്കിറങ്ങിച്ചെല്ലണം.''



സുരേഖ മന്ദഹസിച്ചു. ''ഇപ്പോഴെനിക്ക് മനസ്സിലായി. ഒരു ചെയിഞ്ച് വേണം, അല്ലേ? ഒരു ഔട്ടിംഗ്? ഞാൻ കൊണ്ടുപോകാം.''

''നേരോ? നല്ല ആശയം. ഇവിടെ വേഷം കെട്ടി ദൈവം ചമഞ്ഞിരിക്കുമ്പോഴാണ് എനിക്ക് കൺഫ്യൂഷൻ ഉണ്ടാകുന്നത്. എന്നെ എങ്ങോട്ടെങ്കിലും കൊണ്ടുപോകൂ.''

''നമുക്ക് സിററിയാകെ കറങ്ങാം, ഓക്കേ? അതിനുമുമ്പ് ഇതെല്ലാം ചെത്തിയൊരുക്കണം. ഞാൻ റേസർ കൊണ്ടുവരാം.'' വേദരാമൻെറ കവിളുകളിൽ തലോടിക്കൊണ്ട് സുരേഖ പറഞ്ഞു.

വേദൻെറ മുഖം വടിച്ചത് സുരേഖയാണ്. റേസർ വേദൻെറ മുഖത്തിലോടിക്കുമ്പോൾ നിയന്ത്രണം പാലിക്കാനാവാതെ സുരേഖ അവൻെറ ചുണ്ടുകളിൽ ഉമ്മ വച്ചു. റേസർ പാളി. വേദൻെറ കവിളിൽ ചോര പൊടിഞ്ഞു. ആ ചോരയിലും അവൾ ചുണ്ടുകൾ ചേർത്തു.

''ഡാർലിംഗ്, ഇനി സ്നാനഗൃഹത്തിലേക്ക്! ഞാൻ കുളിപ്പിക്കാം.''

സന്ധ്യയായി. ഷർട്ടും പാൻറ്സും ധരിച്ച വേദനെ സുരേഖ കാറിലേക്ക് നയിക്കുമ്പോൾ രംഗരാജനും ചന്ദ്രസേനനും അത്ഭുതം കൂറിനിന്നു.

എങ്ങോട്ടാണവർ പോകുന്നത്?

(തുടരും.)



സാറാ തോമസ്

# നീലക്കുറിഞ്ഞികൾ ചുവക്കുംനേരം

## മൂന്ന്

"പത്രക്കാരോട് അത്രയുമൊക്കെയല്ലെ പറഞ്ഞുള്ളു? അതോ അബോധാവസ്ഥയിൽ മനസ്സ് ഒരു കൂടുമാററം നടത്തിയെന്നും അറിയപ്പെടാത്ത ദിശകളിൽ ചുററിത്തിരിഞ്ഞെന്നും ഒക്കെ തുറന്നടിച്ചോ? എന്നിട്ട് അതൊക്കെ ഊറിക്കൂടി ഒരു നോവലായെന്ന പ്രഖ്യാപനവും.?" നിലീന ഒററശ്വാസത്തിൽ വിസ്തരിച്ചു കഴിഞ്ഞു.

"ഏയ്, അത്തരം അബദ്ധങ്ങൾ ഒന്നും എഴുന്നള്ളിച്ചില്ല. നിലീന പറഞ്ഞിരുന്നില്ലെ. ഈ നോവൽ എൻെറ സാഹിത്യസപര്യയുടെ തുടക്കം മാത്രമാണെന്നും, ഇനിയും അബോധാവസ്ഥയിൽപ്പെടാതെതന്നെ ഞാൻ കനപ്പെട്ട കൃതികൾ രചിക്കുമെന്നും."

"എന്താ അപ്പൂന് സംശയമുണ്ടോ?"

"ഇല്ല. എനിക്ക് ഇപ്പോൾ ലോകത്തിൽ ആകെ വിശ്വാസമുള്ളത് നിലീനയെ മാത്രമാണ്. നിലീനയിലൂടെ ഞാൻ വീണ്ടും ജനിക്കുകയായിരുന്നില്ലെ?"

അതെ. ഒരു പുനർജ്ജന്മം തന്നെയായിരുന്നു തൻേറത്. തക്കസമയത്ത് നിലീന ആശുപത്രിയിൽ എത്തിച്ചിരുന്നില്ലയെങ്കിൽ? അതുമാത്രമോ? ആര്, എന്ത് എന്നുള്ള തെളിവുകൾ ഒന്നുമില്ലാതെ (ക്യാമറയും ബാഗും ഒക്കെ കത്തിനശിച്ചിരുന്നു) ബോധം നശിച്ച ഒരു മനുഷ്യന് തുണയായി ആശുപത്രിയിൽ കൂടുക. സ്വന്തം വരവിൻെറ ലക്ഷ്യം മാത്രമല്ല ഊണും ഉറക്കവും കൂടെ ഉപേക്ഷിച്ച്. ഒന്നും രണ്ടും ദിവസവുമല്ലല്ലോ ഒരാഴ്ച തികച്ചും കഴിഞ്ഞപ്പോഴാണ് പരിസരബോധം വീണത്.

തലച്ചോറിൽ ആദ്യത്തെ തിരിച്ചറിവ്. പുകഞ്ഞുകൊണ്ടിരുന്ന നെററിയിൽ മൃദുലമായ കരസ്പർശമായിരുന്നു. മനസ്സിൽ മിഴിവ് പ്രാപിച്ച ആദ്യത്തെ യാഥാർത്ഥ്യം നിലീനയുടെ മുഖമായിരുന്നു. ഒരത്ഭുതമെന്നോണം കാണെക്കാണെ നിമിഷവേഗത്തിൽ പരിചയക്കുറവ് തീർത്തും മാറിയകന്നുകഴിഞ്ഞു. ചെമ്പകപ്പൂവിൻെറ നിറമുള്ള ചെറിയ വട്ടമുഖവും വെളിച്ചം പ്രതിഫലിപ്പിക്കുന്ന തവിട്ടു കൃഷ്ണമണികളും തോളററം വെട്ടിയിട്ടിരിക്കുന്ന ഒടിവുള്ള തവിട്ടു തലമുടിയും മുടിച്ചുരുളുകൾക്ക് ഇടയിൽ നിന്നെത്തിനോക്കുന്ന വിരിഞ്ഞ പളുങ്കു ചെവികളും തമാശകൾ പൊട്ടിച്ച്, വലതുവശത്തെ നിരതെററിയ മുടമ്പല്ലു കാട്ടിയുള്ള തുറന്ന ചിരിയും ഭാവം മാറിയാൽ ചായം തൂകിയതുപോലെ നിമിഷംകൊണ്ട് കവിളിൽ പടർന്നുകയറുന്ന ചോപ്പുരാശിയും ഒക്കെത്തന്നെ ഏറെ പഴകിയ സുഹൃദ്ബന്ധംപോലെ ഹൃദയം ഏററുവാങ്ങുകയായിരുന്നു. ഒരു പക്ഷെ നിലീനയുടെ സ്നേഹോഷ്മളമായ സാന്നിദ്ധ്യം ഇല്ലായിരുന്നുവെങ്കിൽ തലച്ചോറിൽ ഏററ ആഘാതംകൊണ്ട് അപഥസഞ്ചാരം നടത്തിയ മനസ്സ് നേർ നിലയിൽ എത്തിച്ചേരുമായിരുന്നോ എന്നുപോലും സംശയിച്ചുപോകുന്നു.

ബോധംനശിച്ച് മഹാശൂന്യതയിൽനിന്നും മാന്ത്രികവടിയുടെ സ്പർശനം ഏററതുപോലെ ഉണർവ് ഉണ്ടാകുക–എന്നിട്ട് തികച്ചും അപരിചിതവും അവിശ്വസനീയവും ആയ ചുററുപാടുകളിൽ എത്തപ്പെടുക. പിന്നെ, വിധിവിഹിതം എന്നപോലെ ജീവിതത്തിൽ ആദ്യമായി കാണുന്ന ഒരാളെ നിഴൽപോലെ പിൻതുടർന്നുകൊണ്ടുള്ള ആ സാഹസികയാത്ര. അന്നോളം സ്വാംശീകരിച്ചിട്ടില്ലാത്ത വിശ്വാസപ്രമാണങ്ങൾ, ലക്ഷ്യങ്ങൾ, മാർഗ്ഗങ്ങൾ! ചില അവസരങ്ങളിൽ തമ്മിൽ ഒത്തുചേരുന്നതുപോലെ തോന്നിച്ച ഭ്രാന്തമായ നിമിഷങ്ങൾ. അയാളുടെ നോവും, നൊമ്പരങ്ങളും തൻേറതാണെന്നുള്ള വിങ്ങൽ. മനസ്സ് പറിച്ചു മാററാനുള്ള ശ്രമത്തിൽ ദൈന്യതയോടെ മുരളുമ്പോൾ, അതെ, അപ്പോൾ! കാതുകളിലെത്തുന്ന നേർമ്മയുള്ള സ്വരം! നെററിത്തടത്തിൽ ഊഷ്മളമായ മൃദുസ്പർശം. കവിളുകളിൽ ചുടുനിശ്വാസത്തിൻെറ തലോടൽ!

"എന്തേ അപ്പൂ ഇങ്ങനെ. വേദനിക്കുന്നോ? അതോ പേടിച്ചിട്ടാണോ. ഇതാ, ഞാൻ അടുത്തുതന്നെ. കണ്ണൊന്ന് തുറക്കൂ."

സുബോധത്തിൻെറ തെളിമയിലേക്ക് വഴി തെളിക്കുന്ന സാന്ത്വനസ്വരം. ആ അനർഘ നിമിഷത്തിൽ നിലീനയുടെ സമ്മാനമായിരുന്നു.

തികച്ചും അപരിചിതനായ തന്നെ ഈ പെൺകുട്ടി തനതുപോലെ പരിചരിക്കുന്നത് എന്തിനാണെന്നത്, മിന്നിമറയുന്ന ഒരത്ഭുതംപോലെ ചിന്തയിൽ പാളിവീണതുപോലും നേരത്തോടുനേരം കഴിഞ്ഞിട്ടാണ്. നേരേ ചോദിക്കാനുള്ള മാനസിക നില കൈവരാൻ ദിവസങ്ങൾ പിന്നെയും വേണ്ടിവന്നു. ബോധാബോധാവസ്ഥകൾക്കിടയിൽ മനസ്സ് ചാഞ്ചാടിക്കൊണ്ടിരിക്കയായിരുന്നല്ലോ.

ഒരു സായംസന്ധ്യ. താൻ മടങ്ങുകയായിരുന്നിരിക്കണം. കണ്ണുകൾ തുറന്നപ്പോൾ ജനലിനു നേരേ കസേര വലിച്ചിട്ട് ചിന്തയിലാണ്ട് വിദൂരതയിൽ നോക്കിയിരിക്കുന്ന നിലീന! മനസ്സാകെ ചിന്താക്കുഴപ്പത്തിലായിരുന്നു. ഈ പെൺകുട്ടിയുടെ സമയവും സന്മനസ്സും ഇനിയും ചൂഷണം ചെയ്യുന്നത് അതിക്രമമാണ്. തികച്ചും സുബോധം വീണ്ടുകിട്ടിയിരിക്കുന്നു. തൻെറ സ്വത്വം താനറിയാതെ ഒരു ആൾമാറാട്ടത്തിന് വിധേയമായതുപോലെയുള്ള, മനസ്സിനെ പിടിച്ചുകുലുക്കിയിരുന്ന വിഭ്രാന്തികൾ, ഒരു കോണിൽ ഒതുങ്ങിക്കൂടിയിരുന്നു. തലച്ചോറിൻെറ പ്രവർത്തനത്തെ താറുമാറാക്കിയ നീരുവീക്കം പൂർണ്ണമായി മാറിയിരിക്കുന്നു എന്നാണ് ഡോക്ടർ പറഞ്ഞത്. ആ നീരുവീക്കമായിരുന്നു തന്നെ അബോധാവസ്ഥയിൽ എത്തിച്ചതെന്നും.

ഇപ്പോൾ താൻ ആരാണെന്നും തനിക്ക് എന്തു സംഭവിച്ചു എന്നുമുള്ള വ്യക്തമായ അറിവുണ്ട്. ബോധവും ബുദ്ധിയും തികച്ചും സാധാരണ നിലയിൽ. അരക്കെട്ടിലെ പൊട്ടൽ ഭേദമായി. യാത്ര ചെയ്യാറാകുമ്പോൾ നാട്ടിലേക്ക് മടങ്ങാവുന്നതേയുള്ളു എന്ന് രാവിലെ പരിശോധന കഴിഞ്ഞ് ഡോക്ടർ അഭിപ്രായപ്പെട്ടു. ഏറിയാൽ രണ്ടാഴ്ചകൾ കൂടി. ഇനിയും നിലീനയുടെ താമസം ദീർഘിപ്പിച്ചുകൂടാ. "നിലീന" എന്ന പേര് മനസ്സിലാക്കിയതുതന്നെ മൂന്നു ദിവസങ്ങൾക്കു മുൻപ് ഡോക്ടർ തൻെറ മുന്നിൽവച്ച് എന്തിനോ വിളിച്ചപ്പോഴാണ്. പേര് ചോദിച്ചപ്പോഴൊക്കെ "പേരയ്ക്കാ" എന്നേ പറയാറുള്ളു. അതും തികഞ്ഞ ഗൗരവത്തോടെ.

"നിലീനാ", മെല്ലെ വിളിച്ചു.

അവൾ ഞെട്ടിത്തിരിഞ്ഞുനോക്കി. പിന്നെ അടുത്തുവന്നു. മുഖത്ത് തുറന്ന ചിരി.

"അപ്പു ഉണർന്ന് കിടക്കുകയായിരുന്നോ? എൻെറ പേര് ആരാ പറഞ്ഞുതന്നത്. അപ്പോൾപ്പിന്നെ ഇനി ഞാൻ ദേവദത്തൻ എന്ന് വിളിക്കുകയായിരിക്കും ശരി. ഇല്ലെ?"

"അരുത്. നിലീനയ്ക്ക് അപ്പുവാകാനേ എനിക്ക് കഴിയൂ. ആട്ടെ, ഞാനിപ്പോ വിളിച്ചത് എന്താണ് പറയേണ്ടത്. എനിക്കറിയില്ല. നിലീനയെപ്പോലെ ആരേയും ജീവിതത്തിൽ പരിചയപ്പെട്ടിട്ടും ഇല്ല. ആരുംതന്നെ ഒരിക്കലും കണ്ടിട്ടും കേട്ടിട്ടും ഇല്ലാത്ത ഒരാൾക്കുവേണ്ടി ഇത്രയും മിനക്കെടുമെന്ന് തോന്നുന്നില്ല. നോക്കൂ, ഞാൻ നന്ദി പ്രകടിപ്പിക്കാൻ ഒരുങ്ങുകയല്ല. ഇതൊരു ഈശ്വരനിയോഗമാണെന്ന് വിശ്വസിക്കാനേ കഴിയുന്നുള്ളു. അല്ലെങ്കിൽ..."

"ഉം കേൾക്കട്ടെ. അപ്പൂന് ഇത്രയും വാചാലനാകാൻ കഴിയുമോ? ഒരതിശയമാണല്ലോ."

അവൾ ചുണ്ടുകൾ കോട്ടി കളിമട്ടിൽ പറഞ്ഞു: "വാക്കുകൾ കൊണ്ട് പത്രക്കാരിയെ ജയിക്കാൻ കഴിയുമെന്ന് തോന്നുന്നില്ല. എങ്കിലും ഇനിയും ഇവിടെ ഇങ്ങനെ നിർത്തി ബുദ്ധിമുട്ടിക്കുന്നത് ശരിയല്ല."

"ബുദ്ധിമുട്ടെന്ന് ആരു പറഞ്ഞു? അങ്ങനെ തോന്നുമ്പോൾ പോയേക്കാം. മതിയല്ലോ."

"ഇപ്പോൾത്തന്നെ രണ്ടാഴ്ചകൾ ആയില്ലേ?"

"നോക്ക്, എത്രപ്രാവശ്യം പറഞ്ഞിരിക്കുന്നു. ഞാൻ ഒരു മാസത്തെ അവധിയിൽ നാട്ടിൽ വന്നിരിക്കയാണെന്ന്. മലമുകളിൽ കണ്ട ഗുഹകളെക്കുറിച്ച് ഫീച്ചർ തയാറാക്കണമെന്നുള്ളതും എൻെറ സ്വന്തം ഇഷ്ടം. പിന്നെ എന്നെപ്പററി പ്രത്യേകം തിരക്കാൻ ആരുമില്ല. ഡാഡിയും ഇളയമ്മയും ഗൾഫിൽ. എന്നെപ്പററിയുള്ള അന്വേഷണങ്ങൾ മാസാദ്യമുള്ള ഒരു ടെലഫോൺകാൾ മാത്രം! അഥവാ, ഓഫീസിൽ ഫോൺ ചെയ്യുമ്പോൾ ആൾ അവധികഴിഞ്ഞെത്തിയിട്ടില്ല എന്ന മറുപടി കിട്ടിയാലും ഡാഡി പരിഭ്രമിക്കാനോ തിരക്കാനോ ഒന്നും പോകുന്നില്ല. പിന്നെ, രണ്ടാഴ്ചത്തെ അവധികൂടി ബാക്കിയുണ്ട്. അതുകൊണ്ട് ഓഫീസിൽനിന്നും അന്വേഷണം ഉണ്ടാവില്ല. പോരേ? "പിന്നെ അപ്പൂന് എന്നോട് പ്രത്യേക കടപ്പാടു വല്ലതും തോന്നുന്നെങ്കിൽ മറന്നേക്ക്. സത്യത്തിൽ നാട്ടിൽ വന്നപ്പോൾ വല്ലാത്ത ശൂന്യതയാണ് തോന്നിയത്. ഉററവർ ആരും ഇല്ലാതെ? ഇവിടെ ഞാൻ താമസത്തിന് എത്തിയ വീട്ടിലെ ആരെയും ഞാൻ മുതിർന്നശേഷം കണ്ടിട്ടുകൂടിയില്ല. അമ്മയുടെ ഒരു പഴയ സുഹൃത്തിൻെറ വീട്. കുട്ടിക്കാലത്തെ ഒരു അവധിക്കാലം അവരുടെ കൂടെ ഇവിടെ ചെലവഴിച്ചിട്ടുണ്ട്. അന്ന് അമ്മയുണ്ടായിരുന്നു. പിന്നെ ഇങ്ങനെ ഒരാവശ്യം വന്നപ്പോൾ ആദ്യം ഓർമ്മയിൽ വന്നത് അവരാണ്. വെറുതേ എഴുതിനോക്കി. അവർക്ക് സന്തോഷം. എനിക്ക് കുറച്ചുദിവസം ഇവിടെ തങ്ങേണ്ടത് ആവശ്യവും. അത്രതന്നെ."



"സത്യത്തിൽ അപ്പൂനെ ശുശ്രൂഷിക്കാൻ കിട്ടിയപ്പോഴാണ് എൻെറ മനസ്സൊന്ന് തെളിഞ്ഞത്. എന്നെപ്പററിതന്നെ ഒരു മതിപ്പും വിലയുമൊക്കെ തോന്നിയത്. ഒരു സെൻസ് ഓഫ് ബിലോംഗിങ്. നല്ല സുഖമുള്ള ഒരു ഫീലിങ് അല്ലേ അത്? പ്രത്യേകിച്ച് എന്നെപ്പോലെ സ്വന്തമെന്ന് ആരും അവകാശപ്പെടാൻ ഇല്ലാത്ത ഒരാൾക്ക്. ഒൻപതാമത്തെ വയസ്സിൽ അമ്മ മരിച്ചു. ഒരു വർഷം തികയുന്നതിനു മുൻപ് ഡാഡി സെക്രട്ടറിയെ വിളിച്ചുകൊണ്ടു വന്നു. കണ്ണുകൾ വല്ലാതെ കറുപ്പിച്ച്, ചുണ്ടുകൾ ചോരതെറിക്കുംപോലെ ചുവപ്പിച്ച്, പളാപളാ മിന്നുന്ന വസ്ത്രങ്ങളിൽ മടമ്പുള്ള ഷൂസിൽ കയറി ഡാഡിയെക്കാൾ പൊക്കത്തിൽ! എന്തോ എനിക്ക് എന്നും അവരോട് അകലം പാലിക്കാനേ കഴിഞ്ഞിട്ടുള്ളു. പിന്നെ, കൂട്ടുകാരികൾ! ഞങ്ങൾ ജേർണലിസം ഫൈനൽ ഈയറിൽ പഠിക്കുമ്പോഴാണ് അപ്രശസ്തമായ ആ വെള്ളച്ചാട്ടം കാണാൻ പോയത്. ഓ, ഓർക്കുമ്പോൾ ഇപ്പോഴും

നടുക്കമാണ്. മഴക്കാലം കഴിഞ്ഞിരുന്നതുകൊണ്ട് വെള്ളം കുറവായിരുന്നു. യാതൊരു ഭയാശങ്കകളുമില്ലാതെ ഞങ്ങൾ കളിച്ച് രസിക്കയായിരുന്നു. പെട്ടെന്ന് ഒരു മലവെള്ളപ്പാച്ചിൽ! ഞങ്ങൾ എന്തെന്ന് അറിയുന്നതിനു മുൻപ്! ജീവനോടെ രക്ഷിച്ചത് ഞാൻ മാത്രം! അതിൽപ്പിന്നെ ഞാൻ ഒററയ്ക്കാണെന്ന് പറയാം. ഇതാ അപ്പു എൻെറ കൈയിൽ എത്തപ്പെടുന്നതുവരെ. ഒരു ഭംഗിവാക്കും ഇല്ലാതെ പറയുകയാണ്."

"ഞാൻ എന്താണ് പറയേണ്ടത്! ഭാഗ്യം, മഹാഭാഗ്യം എന്നൊക്കെ പറയുന്നത് ഇതിനെയാണെന്നു തോന്നുന്നു. അല്ലെങ്കിൽപ്പിന്നെ എന്നെ ഇങ്ങനെയും കരുതാൻ ഒരാൾ! അതിൻെറ മനഃസുഖം! എങ്കിലും ഞാൻ അത്രയ്ക്ക് സ്വാർത്ഥിയായിക്കൂടല്ലോ. നിലീനയുടെ വിലപ്പെട്ട സമയം എന്തിനു പാഴാക്കുന്നു എന്നൊരു തോന്നൽ. ഇനി കുററബോധം എന്നു പറയില്ല-എന്തായാലും നിലീന ഇവിടെ വന്ന ഉദ്ദേശം മറന്നുകൂട."

ഒടുവിൽ ഒരു തീരുമാനത്തിൽ രണ്ടുപേരും എത്തി. അയാൾക്ക് യാത്ര ചെയ്യാനാവുന്നതുവരെ രണ്ടുപേരും ആശുപത്രിയിൽ താമസിക്കുക. നിലീനയ്ക്ക് ജോലി തുടരാം. നിർബാധം എഴുതാം. അങ്ങനെ രണ്ടാഴ്ചക്കാലം അലോസരപ്പെടുത്താൻ ആരും ഇല്ലാതെ ഊടും പാവും ദൃഢപ്പെടുത്തി വളർത്തിയെടുക്കാൻ കഴിഞ്ഞ പ്രത്യേക മമതാബന്ധം! രോഗികൾ വിരളമായ ആശുപത്രിക്കാർക്കും സന്തോഷം. അബോധാവസ്ഥയിൽ താൻ കഴിച്ചുകൂട്ടിയ വിഭ്രാന്ത നിമിഷങ്ങളെക്കുറിച്ച് നിലീനയോട് കുറേശ്ശെ കുറേശ്ശെ ഹൃദയം തുറക്കാൻ കഴിഞ്ഞതും ഒരു ഭാഗ്യം.

വൈകുന്നേരങ്ങളിൽ താഴ്വരകളെ പൊന്നിൽ കുളിപ്പിച്ച് പോക്കുവെയിൽ പിൻവാങ്ങുന്നതു കാണാൻ നിലീന വീൽചെയറിൽ ബാൽക്കണിയിൽ കൊണ്ടിരുത്തും. ഒപ്പം ഉണ്ടാവുകയും ചെയ്യും. പലപ്പോഴും താൻ ദീർഘമൗനത്തിൽ ആണ്ടുപോകും. മനസ്സിൽ അടിഞ്ഞുതാണു എന്നു കരുതിയ വിഭ്രാന്ത ചിന്തകൾ അലയടിച്ചുയരുന്നുണ്ടാവും. പിന്നെ, ഏറെ നേരത്തേക്ക് താനല്ലാതെയായിപ്പോകും.

"ഈ അപ്പുന് എന്താ ഇടയ്ക്കിടെ ഒരാലോചന. മനസ്സ് ശൂടിക്കെട്ടി മിണ്ടാട്ടം ഇല്ലാതെ! ഇവിടെയൊന്നും അല്ലെന്നുണ്ടോ. ഏതായാലും ഇതു പററില്ല. എനിക്കാണെങ്കിൽ കേട്ടും പറഞ്ഞുമിരുന്നില്ലെങ്കിൽ ഒരുവക വീർപ്പുമുട്ടലാണ്. സത്യത്തിൽ അപ്പുൻെറ ചിലപ്പോഴത്തെ ഭാവം കാണുമ്പോൾ പേടിയാകും. ചിലപ്പോൾ കരച്ചിൽ വരും. ചിലപ്പോഴാകട്ടെ അടക്കാനാകാത്ത സിമ്പതി. ഒരു പാവം, പാവം ബുദ്ദൂസ് എന്നൊരു തോന്നൽ. ഈ തലയ്ക്കുള്ളിൽ എന്തൊക്കെയാണോ-അപ്പുന് ഒന്നു പറഞ്ഞൂടെ?

"നിലീന പറയുന്നത് ശരിയാണ്. എൻെറ മനസ്സിലുള്ളത് ഇത്ര ദിവസം കഴിഞ്ഞിട്ടും എനിക്ക് അടുക്കിപെറുക്കാനാവുന്നില്ല. തീരെ പിടികിട്ടാത്ത എന്തൊക്കെയോ കൂടിക്കുഴഞ്ഞ്-ഒരററം മനസ്സിലാക്കി എന്ന് തോന്നുമ്പോൾ സർവ്വവും തകിടംമറിഞ്ഞ് എന്തിന് മററാരാളെക്കൂടെ പറഞ്ഞ് വിഷമിപ്പിക്കണം.

"ഞാൻ ഇനിയും മററാരാളോ? ആട്ടെ, ഒരു വിദ്യ പറഞ്ഞുതരാം. ഒന്നു ശ്രമിച്ചുനോക്ക്. ഇപ്പോൾ ഈ നിമിഷം മനസ്സിൽ എന്താണ്? എന്തുമായിക്കോട്ടെ തുറന്നെന്നോട് വിസ്തരിച്ച് പറയൂ. ഇവിടെ കേൾക്കാൻ ഞാൻ മാത്രമേയുള്ളൂ. ഒന്നും ഒളിക്കണ്ട. പറഞ്ഞു വരുമ്പോൾ അത്രയ്ക്ക് തെളിച്ചംവരും. അങ്ങനെയങ്ങനെ കുറേശ്ശെ കുറേശ്ശെ."

ദിവസങ്ങൾ നീണ്ടുനിന്ന നിസ്സഹായാവസ്ഥയിൽ അവളെ അനുസരിക്കുന്നത് ഒരു ശീലമായിത്തീർന്നതുകൊണ്ടാണോ അവൾ പറഞ്ഞതുപോലെ താൻ കുറേശ്ശെ കുറേശ്ശെ പലപ്പോഴായി? ഒരുകണക്കിന് പറഞ്ഞാൽ പരസ്പരബന്ധമില്ലാതെ എന്തൊക്കെയോ പുറത്തേക്ക് തള്ളിച്ചിതറുകയായിരുന്നു. ഒടുങ്ങാത്ത ക്ഷമയോടെ നിലീന കേട്ടിരുന്നു.

"എങ്കിലും ഇത്രയുമൊക്കെ മനസ്സിൽ ഒതുക്കിവയ്ക്കാൻ എങ്ങനെ കഴിയുന്നു. ഭ്രാന്ത് പിടിക്കാത്തതാണ് അതിശയം."

താങ്ങാനാവാത്ത ഒരു ഭാരം തലച്ചോറിനുള്ളിൽ കുടുങ്ങിയിരിക്കുന്നതുപോലെയാണ് തോന്നിയിരുന്നത്. ചിലപ്പോൾ തോന്നും പൊട്ടിത്തെറിച്ചേക്കുമെന്ന്. ഏതായാലും ആ ഭാരം അടർത്തിമാററാൻ നിലീനയ്ക്ക് കഴിഞ്ഞു. ഇപ്പോൾ വളരെ ആശ്വാസം! എല്ലാം നിസ്സംഗതയോടെ അർത്ഥം പിടികിട്ടാത്ത ഒരു കഥയായി കാണാൻ കഴിയുന്നു."

"അപ്പു ഇപ്പറഞ്ഞതു കേട്ടപ്പോഴാണ് എനിക്കൊരു ഭൂതോദയം."

പുതിയൊരു ഉണർവ്വോടെ നിലീന പറഞ്ഞു. "അപ്പു ഇനി ചെയ്യേണ്ടത് എന്താണെന്നറിയാമോ? എല്ലാം മനസ്സിൽ ഇട്ട് ശരിക്കും പതംവരുത്തി ഭാവനകൊണ്ട് തേച്ചുമിനുക്കി സുന്ദരമാക്കി ഒരു നോവൽ രചിക്കുക. എഴുത്തുകാരന് ഏററവും പററിയ ഒരസംസ്കൃത വസ്തുവല്ലേ തലച്ചോറിൽ ഇപ്പോൾ ഉള്ളത്. അത് ചില്ലറ കാര്യമാണോ?"

"അതിന് ഞാൻ എഴുത്തുകാരനാ?"

ചിരിച്ചുതള്ളുകയാണുണ്ടായത്. "കോളേജിൽ സാഹിത്യമെടുത്തു പഠിച്ചു എന്നുള്ളത് പേരിന്! ക്യാമറയുടെ പിറകെ നടക്കുകയായിരുന്നില്ലേ? വിവരമായി ഒരു കത്തയയ്ക്കാൻ കൂടി അറിയില്ലെന്നായിരുന്നു അമ്മയുടെ പരാതി."

സുഖംപ്രാപിച്ച് നാട്ടിൽ തിരിച്ചെത്തിയപ്പോൾ മനസ്സിലെ വിഭ്രാന്തികൾ വിട്ടകന്നിരുന്നുവെങ്കിലും ഒന്നും മറക്കാനായില്ല. ലോഡ്ജിലെ മുറിയിൽ ഒററപ്പെട്ടപ്പോൾ ഓർമ്മകൾ ജീവൻ വയ്ക്കുന്നതുപോലെ. രൂപവും ഭാവവും മാറി. അവയുടെ പിറകെ വിട്ടുമാറാനാവാത്ത വണ്ണം മനസ്സും പററിക്കൂടി. അപ്പോഴാണ് നിലീനയുടെ വാക്കുകൾക്ക് അർത്ഥം തോന്നിത്തുടങ്ങിയത്. ഭാവനയുടെ പുതിയ ചക്രവാളങ്ങൾ വിടർന്നു. മനസ്സിൽ കൊത്തുപണികൾ നടന്നു. വാക്കുകളുടെ ശക്തി സൗന്ദര്യങ്ങൾ കണ്ടെത്തി അവകൊണ്ട് രൂപങ്ങൾക്ക് ചാരുത ചാർത്തി ഒരു തപസ്യപോലെ, ഏകാഗ്രതയോടെ! ഒടുവിൽ താൻ മെനഞ്ഞെടുത്ത രൂപങ്ങൾ ജീവൻെറ ചൈതന്യം ഉൾക്കൊണ്ട് കടലാസ്സിൻെറ താളുകളിൽ നിറഞ്ഞു.

ബാംഗ്ളൂരിൽനിന്നും നിലീനയുടെ കത്തുകൾ വരാറുണ്ടായിരുന്നു. എഴുത്തയയ്ക്കാനുള്ള മടികാരണം പബ്ളിക് ഫോൺ ബൂത്തുവഴിയാവും മറുപടി. അതുകൊണ്ടു തന്നെ ചുരുങ്ങിയ വാക്കുകളും. തൻെറ സൃഷ്ടികർമ്മത്തെക്കുറിച്ച് ഒന്നും പറഞ്ഞതുമില്ല. നോവലിന് പൂർണ്ണരൂപം കൈവന്ന ദിവസം മനസ്സിന് ഉൾക്കൊള്ളാനാവാത്ത ആഹ്ളാദമായിരുന്നു. ജന്മം നല്കിയതിലുള്ള സ്രഷ്ടാവിൻെറ സംതൃപ്തി. പാതിരാത്രിയോടടുത്താണ് നിലീനയെ വിളിച്ചത്. പെരുംമഴയത്ത്.

"നിലീന ആവശ്യപ്പെട്ടത് ഞാൻ ചെയ്തിരിക്കുന്നു."

"എന്നിട്ട് ഡോക്ടർ എന്തു പറഞ്ഞു? കുഴപ്പം വല്ലതും?"

അപ്പോഴാണ് ഓർമ്മിച്ചത്. തലേപ്രാവശ്യം വിളിച്ചപ്പോൾ നടുവിന് ഇടയ്ക്കിടെ മിന്നൽപോലെ ഒരു വേദന വരുന്നുണ്ടെന്ന് അബദ്ധത്തിൽ പറഞ്ഞുപോയി. ഉടനെ ഡോക്ടറെ ഒന്നു കാണണമെന്നും എക്സ്റേ എടുപ്പിക്കണമെന്നുമൊക്കെയായിരുന്നു അങ്ങേത്തലയ്ക്കലെ നിർദ്ദേശം. സമ്മതം മൂളേണ്ടിയും വന്നു.

"നിലീന ഇത് എക്സ്റേ കാര്യമല്ല. കേട്ടോളൂ. ഞാൻ..." സന്തോഷം കൊണ്ട് അവൾ തുള്ളിച്ചാടിയിരിക്കും എന്നാണ് തോന്നുന്നത്. ഫോൺ താഴെ വീണതുപോലെ ചടപിട ശബ്ദങ്ങൾ. ലൈൻ കട്ടാകാഞ്ഞതു ഭാഗ്യം.

"എന്താ ഞാൻ പറഞ്ഞതു കേട്ടില്ലേ?"

"കേട്ടു കേട്ടു. ഞാൻ കേട്ടതിൻെറ കോലാഹലം അപ്പുവും കേട്ടില്ലേ. എനിക്ക് ഇപ്പോൾത്തന്നെ വായിക്കാൻ ധൃതിയായി, നോവലിൻെറ പേര്?"

പെട്ടെന്ന് ലൈൻ നിശ്ശബ്ദം. പലതവണ ശ്രമിച്ചു. കണക്ഷൻ കിട്ടിയില്ല. ഇച്ഛാഭംഗത്തോടെ ലോഡ്ജിലേക്ക് മടങ്ങിവരുമ്പോൾ നിലീനയുടെ ചോദ്യം മനസ്സ് ആവർത്തിക്കയായിരുന്നു. നോവലിൻെറ പേര്? എഴുതി പൂർത്തിയാക്കിയിട്ടും അത്തരത്തിൽ ഒരു ചിന്ത മനസ്സിൽ പോയിരുന്നതേയില്ല. നോവലിന് പേര് ഇടാനുള്ളതു ഓർത്തു കിടന്നതുകൊണ്ടാവണം വിചിത്രമായ ആ സ്വപ്നം കണ്ടത്.

ഗുഹകൾ തേടി ഹൈറേഞ്ചിൽ പോയപ്പോൾ കണ്ട നീലക്കുറിഞ്ഞികൾ പൂത്തുനില്ക്കുന്ന മലഞ്ചെരിവ് അതേ മനോഹാരിതയോടെ! ഉല്ലാസവാനായി തഴുകി അണഞ്ഞ ചെടികളെ വകഞ്ഞുമാററി മലകയറുകയാണ് താൻ. പെട്ടെന്ന് ഇളങ്കാററിൽ ഓളംതല്ലിക്കിടന്ന ആ നീലപ്പൂത്തട്ടാകെ ഇളകിമറിഞ്ഞു. എങ്ങുനിന്നെറിയില്ല നീലിമയിൽ ചുടുരക്തം പോലെ പരന്നുപരക്കുന്ന ചുവപ്പ്! ഈ നീലവിശുദ്ധിയിൽ ആരാണ് രക്തം ചാർത്തിയത്? ആരുടെ നിഷ്കളങ്കതയാണ് മുറിപ്പെട്ടത്? ഏതുമറിയാതെ പരിഭ്രാന്തിയോടെ പകച്ചു നില്ക്കവെ കണ്ണുകൾ തുറന്നുപോയി.



ആകെ വിയർപ്പിൽ കുളിച്ചിരുന്നു. മനസ്സിൽ തെളിഞ്ഞത് ഋഷിയുടെ രൂപമാണ്. തൻെറ കഥാനായകൻ! ശ്രീകോവിലിൻെറ വിശുദ്ധിയിൽ നിന്നും വിപ്ളവത്തിൻെറ ചോരക്കളത്തിലേക്ക് എടുത്തെറിയപ്പെട്ട ചെറുപ്പക്കാരൻ! പെട്ടെന്ന് അത്ഭുതം കണക്കെ ആരോ രക്തത്തിൽ തൊട്ട് മനസ്സിൽ കുറിച്ചു. ചെറിയ രണ്ടു വരികൾ.

നീലക്കുറിഞ്ഞികൾ

ചുവക്കുംനേരം!

വലത്തോട്ടു ചരിഞ്ഞ നീണ്ടുരുണ്ട അക്ഷരങ്ങൾ! രാവിലെ ഉണർന്നപ്പോഴും മനസ്സിൽ വ്യക്തതയോടെ കിടന്നിരുന്നു. അതെ, അത്ഭുതകരമാംവണ്ണം നോവലിൻെറ പേര് വെളിപ്പെട്ടിരിക്കയാണ്.

പതിവുപോലെ കട്ടിലിൽ ചടഞ്ഞുകൂടാതെ എണീററു. ഒരു പേരിടീൽ കർമ്മം നടത്തേണ്ടിയിരിക്കുന്നു. അത് ഐശ്വര്യമായിത്തന്നെ വേണം. തിടുക്കത്തിൽ പ്രഭാതകർമ്മങ്ങൾ ഒക്കെ നടത്തി. ടൈംപീസിൽ സമയംനോക്കി. ഏഴുമുപ്പതിൽ എത്താൻ പത്തു മിനിട്ട് ബാക്കി. തിങ്കളാഴ്ചയല്ലേ. ഏഴുമുപ്പതിന് രാഹു തുടങ്ങും. അതിനു മുൻപ് വേണം. എന്തേ പെട്ടെന്ന് ഒരന്ധവിശ്വാസം. നിലീന പറയാറുള്ളതുപോലെ. അവനവൻെറ കാര്യം വരുമ്പോൾ പല വിശ്വാസങ്ങളും മനുഷ്യൻ തിരുത്തിക്കുറിക്കുന്നു. അപ്പോൾ താനും സാധാരണക്കാരിൽ ഒരാൾ മാത്രമോ? നിലീന ഇതുകേട്ടാൽ! വാതിലിൽ മുട്ടുന്ന ശബ്ദം. ആരാണോ? ഏതായാലും പറഞ്ഞുവിട്ടിട്ടാവാം. തുറന്ന വാതിലിനു നേരെ വെളുക്കെ ചിരിച്ചുകൊണ്ട് നിലീന.

"നിലീന ഈ നേരം?"

അത്ഭുതം അടക്കാൻ കഴിഞ്ഞില്ല.

"ബാംഗ്ളൂർ ഫ്ളൈററ് 6.30-നാണ്. എന്താ? ഇപ്പോഴും പന്തംകണ്ടതുപോലെ?"

"ഒട്ടും പ്രതീക്ഷിച്ചതല്ല."

"ഞാനും! രാത്രി മുഴുവൻ ഉറങ്ങാതെ കിടന്നപ്പോൾ തോന്നി പോരുന്നതാവും ബുദ്ധി എന്ന്."

മുഖത്ത് ചിരി പരന്നതപ്പോൾ മാത്രമാണ്.

"ഏതായാലും നിലീന വന്നത് ശുഭമുഹൂർത്തത്തിലാണ്."

"എന്തിൻെറ?"

"ഞാൻ നോവലിന് പേരിടാൻ തുടങ്ങുകയായിരുന്നു."

"നേരോ? എന്നാൽ വൈകണ്ട. ഞാൻ ഗോഡ് മദർ ആയാലോ?"

"നല്ലത്. നോവലിൻെറ ഭാഗ്യം."

"അപ്പോൾ എങ്ങനെയാ വേണ്ടേ?"

"നല്ല കാര്യം അല്ലെ. നിലത്തിരുന്നാവാം."

"പായില്ലല്ലോ."

"ടൗവ്വൽ വിരിച്ചാൽ മതി. വിളക്കോ?"

"ഉണ്ടെന്ന് സങ്കല്പിക്കാം. അല്ലെങ്കിലും അക്ഷരങ്ങൾ വിളക്കുകളാണല്ലോ."

"ഇനിയിപ്പോൾ കുട്ടിയെ മടിയിൽ കിടത്തി പേരു വിളിക്കുന്നതിനു പകരം അപ്പു പുസ്തകം നിവർത്തി ആദ്യത്തെ പേജിൽ പേരെഴുതിക്കൊള്ളൂ. ആട്ടെ, പേര് ഇനിയും പറഞ്ഞില്ലല്ലോ. അല്ലെങ്കിൽ വേണ്ട എഴുതുമ്പോൾ കാണാം."

അനുസരണയോടെ പുസ്തകം മടിയിൽ നിവർത്തി നീണ്ട് ഉരുണ്ട അക്ഷരങ്ങളിൽ വലത്തോട്ടു ചരിച്ച് രണ്ടു വരികളിലായി കുറിച്ചു.

നീലക്കുറിഞ്ഞികൾ

ചുവക്കും നേരം.

എല്ലാംകൊണ്ടും ജീവിതത്തിലെ ഒരു ശുഭമുഹൂർത്തമാണെന്ന് മനസ്സ് ആഹ്ളാദം പൂണ്ടു. വലത്തേ തോളിലൂടെ എത്തിനോക്കി ഗൗരവപൂർവ്വം പേരുവായിക്കുന്ന നിലീന. കൈപിറകോട്ടെടുത്ത് അവളുടെ മുഖം തന്നോടടുപ്പിക്കാൻ കൊതിച്ച നിമിഷം!

"ഉം പേര് അസ്സലായിട്ടുണ്ട്. ഇനി കൈയിൽ വെച്ചേക്കണ്ട. ഏററുവാങ്ങാൻ ഗോഡ്മദർ തയാറായി നില്ക്കുന്നതു കണ്ടില്ലേ!"

ആ നിമിഷം സാക്ഷാത്കരിക്കുന്നതിനു മുൻപ് അനുവാദം കാക്കാതെ പുസ്തകം കൈയിലാക്കിക്കഴിഞ്ഞു നിലീന.

(തുടരും)





**അംബികാസുതൻ മാങ്ങാട്**

# പ്രളയ വാരിധി

## അദ്ധ്യായം മൂന്ന്

അടുക്കളയിലേക്ക് പോയെങ്കിലും ജോൺസൺ തീ കായുകയുണ്ടായില്ല. കുറെ വിറകിൻചീളുകളും കടലാസ് ചുരുളുകളും യാന്ത്രികമായി അടുപ്പിൽ വാരിയിട്ടു. തീ കൊളുത്താനുള്ള സന്നദ്ധത അവന്റെ മനസ്സിനുണ്ടായില്ല. അടുപ്പിന്റെ മുമ്പിൽ കുത്തിയിരുന്ന് തന്റെ ശ്രവണേന്ദ്രിയങ്ങളെ സജ്ജമാക്കുകയാണു ചെയ്തത്. ഡ്രോയിംഗ് റൂമിൽനിന്നുമുയരുന്ന ഓരോ അനക്കവും ഓരോ വാക്കും പിടിച്ചെടുക്കാൻ അവൻ ബദ്ധശ്രദ്ധനായി. വാസ്തവത്തിൽ ജോൺസന് ഒട്ടും കുളിരുന്നുണ്ടായിരുന്നില്ല. എന്നു മാത്രമല്ല തീപോലെ അവന്റെ ശരീരം പൊള്ളുന്നുണ്ടായിരുന്നു.

മുന്നിലെ കടലാസ് ചുരുളിലേക്ക് ഒരിററു ചോര വീണപ്പോൾ ജോൺസൺ വീണ്ടും കൈത്തണ്ടയിലെ മുറിവ് പരിശോധിച്ചു. നല്ല നീററലുണ്ട്. തുണിക്കഷണം പരതിയെടുത്ത് അവൻ ചോര തുടച്ചുകളഞ്ഞു. അപ്പോഴേക്കും സ്വീകരണമുറിയിൽ സംഭാഷണം ഉയർന്നു. കുറുക്കനെപ്പോലെ അവൻ ചെവികൂർപ്പിച്ചു. പക്ഷേ, ഒന്നും കേട്ടുകൂടാ.

ഞൊടിയിടയിൽ ഗൂഢമായ ഒരാശയം അവന്റെ മനസ്സിൽ മിന്നി. അതേനിമിഷത്തിൽ അവൻ ചാടിയെഴുന്നേററു. ഒട്ടും ശബ്ദമുണ്ടാക്കാതെ അടുക്കളവാതിൽ തുറന്ന് പുറത്തിറങ്ങി. കനത്ത ഇരുട്ട്. അകത്തേക്കു വന്ന പാമ്പിന്റെ ഇണ വഴിയിൽ തലവച്ചു കിടക്കുന്നുണ്ടാകുമെന്ന് മനസ്സ് മുന്നറിയിപ്പു നല്കി. എങ്കിലും ഭയത്തിന്റെ ഒരു തരിപോലും ആ സമയത്ത് അവനെ അലട്ടിയില്ല. ഒരു കണ്ടൻപൂച്ചയുടെ അസാധാരണമായ കാലടക്കത്തോടെ അവൻ ചുമരു തപ്പിത്തപ്പി വെള്ളത്തിലൂടെ മുന്നോട്ടു നടന്നു. ഇടയ്ക്ക് വഴുവഴുപ്പുള്ള എന്തിലോ ചവിട്ടി. അത് പുളഞ്ഞുചാടി. പക്ഷേ, മരണത്തെപ്പോലും അവഗണിക്കുന്ന മട്ടിലുള്ള ഏകാഗ്രത പുലർത്തിക്കൊണ്ട് ജോൺസൺ വീടിന്റെ മുൻവശത്തേക്കു നീങ്ങി.

വരാന്തയിലെത്തിയപ്പോൾ പ്രൊഫസറുടെ ശബ്ദം മുഴങ്ങുന്നുണ്ടായിരുന്നു. തന്നെ കണ്ടുപിടിച്ചേക്കുമോയെന്ന വിചാരമൊന്നും അവനുണ്ടായില്ല. പെരുവിരലിൽ അവൻ വാതില്ക്കലോളം നടന്നു. ചെവി കൂർപ്പിച്ച് നിലയായി.

പ്രൊഫസറുടെ ശിരസ്സിന്റെ പിൻഭാഗമാണ് കാഴ്ചയിൽ പ്രത്യക്ഷമായത്. വരലക്ഷ്മിയുടെ മുഖവും. മെഴുകുതിരിയുടെ വെളിച്ചത്തിൽ അവൾക്ക് പതിന്മടങ്ങ് ശോഭ വർദ്ധിച്ചതുപോലെ തോന്നി. അമ്പരന്നുള്ള ഒരു നിലയിൽ അവളുടെ കണ്ണുകൾ നിശ്ചലമായി. പ്രൊഫസറെത്തന്നെ അവൾ സൂക്ഷിച്ചു.

തന്റെ കണക്കുകൂട്ടലുകളെല്ലാം പിഴച്ചുപോകുന്നതായി ക്രമേണ ജോൺസനു മനസ്സിലായി. അനുഗ്രഹത്തെക്കുറിച്ച് വരലക്ഷ്മി സൂചിപ്പിച്ചപ്പോൾത്തന്നെ പ്രത്യാശയുടെമേൽ ആദ്യത്തെ വെടിമരുന്ന് വീണിരുന്നു. തന്റെ സ്നേഹത്തെ, ഒരു മറയുമില്ലാതെ, ശിവപ്രസാദിന്റെ മുമ്പാകെ വരലക്ഷ്മി നിസ്സങ്കോചം വെളിപ്പെടുത്തുന്നതു കണ്ടപ്പോൾ അവന്റെ ഉള്ള് പുകഞ്ഞു. ശിവപ്രസാദിന്റെ നിലപാട് അവനെ അല്പം ആശ്വസിപ്പിച്ചുവെങ്കിലും അടുത്ത നിമിഷത്തിൽ വരലക്ഷ്മി ഈററപ്പുലിപോലെ ഉറയുന്നതു കണ്ട് അവൻ അസ്തപ്രജ്ഞനായി. തീ കായുന്നവനോട് തന്റെ ശരീരം ചുട്ടുതിന്നാൻ കല്പിക്കുന്നതു കേട്ടപ്പോൾ, പ്രതീക്ഷയുടെമേൽ ആരോ ഒരു വലിന്ന കരിമ്പടം വാരിപ്പുതച്ചപോലെ അവൻ വിറകൊണ്ടു.

എങ്കിലും ഏതാനും നിമിഷംകൊണ്ട് തന്റെ മാനസികനിലയെ ധൈര്യപ്പെടുത്തുവാൻ ജോൺസന് സാധിച്ചു. എന്തു വന്നാലും ഈ രാത്രിയെ താൻ പ്രയോജനപ്പെടുത്തും. അവൻ തന്നെത്തന്നെ വിശ്വസിപ്പിച്ചു. അല്ലെങ്കിൽ താൻ ജീവിച്ചിരുന്നിട്ട് കാര്യമെന്ത്?

സധൈര്യം കാത്തുനിന്നതുകൊണ്ട് പുറത്തേക്കോടിയ വരലക്ഷ്മിയെ കരവലയത്തിൽ നിഷ്പ്രയാസം ബന്ധിക്കുവാൻ ജോൺസനു സാധിച്ചു. അവൾ ആശ്ചര്യംകൊണ്ട് വാപൊളിച്ചു പോയി. അദ്ഭുതംതന്നെ, ഭയം അവളെ ലേശംപോലും തീണ്ടിയിരുന്നില്ല. 'മഴയിലേക്കോടി താൻ എന്തു ചെയ്യാൻ പോവുകയാണെന്ന് അവൾക്കു തീർച്ചയുണ്ടായിരുന്നില്ല. പക്ഷേ, താൻ എന്തെങ്കിലും ചെയ്യുമെന്ന് അവൾക്കുറപ്പായിരുന്നു.

ഓ, നീയാണോ, എന്നെ വിട്.

കുതറിമാറാൻ ശ്രമിച്ചുകൊണ്ട് അവൾ ആക്രോശിച്ചു.

എന്റെ ശരീരത്തിൽ തൊട്ടുപോകരുത്. എന്റെമേൽ കയറിപ്പിടിക്കാൻ നിനക്കെന്തവകാശം? എരപ്പേ, എന്നെ വിട്.



ജോൺസന്റെ കൈത്തണ്ട കടിച്ചുപറിക്കാൻ അവൾ ഒരു വിഫലശ്രമം നടത്തി. അവൻ അവളെ തൂക്കിയെടുത്ത് സ്വീകരണമുറിയിലിട്ട് വാതിൽ തഴുതിട്ടു. കടിയേററതുപോലെ, മാനഭംഗപ്പെട്ടപോലെ അവൾ ചീറിനിന്നു.

ഒരു നാടകം കാണുന്നതുപോലെ ശിവപ്രസാദ് സ്തംഭിച്ചുപോയിരുന്നു. ജോൺസൺ പറഞ്ഞു.

സാർ, ഇവളെ പുറത്തു വിടരുത്. ഇവൾ നമുക്കു പേരുദോഷം വരുത്തും.

ഭയംകൊണ്ട് വരലക്ഷ്മി പെട്ടെന്ന് അമ്മയെ വിളിച്ച് ശബ്ദമുണ്ടാക്കി. ജോൺസന്റെ പ്രവൃത്തികൾ ശിവപ്രസാദിനെ കൂടുതൽ അമ്പരപ്പിച്ചു. അവന്റെ നീക്കങ്ങൾ പിടികിട്ടിയില്ല.

ജോൺസൺ വീടിന്റെ പിൻവാതിലുകളും ചേർത്തടച്ചു.

അല്പനേരം ആലോചനയിൽ മുഴുകി ശിവപ്രസാദ് ഒരു കസേര നീക്കിയിട്ടു.

വരലക്ഷ്മി ഇങ്ങോട്ടിരിക്കൂ. നമുക്ക് സമാധാനമായിട്ട് കാര്യങ്ങൾ ആലോചിക്കാം. എടുത്തുചാട്ടം ഒന്നിനും പോംവഴിയല്ല.

കഠിനമായ ദേഷ്യത്തോടെ അവൾ നാലടി മുന്നോട്ടു വന്നു. സാർ, വെറുതെ എന്നെ ഇരുത്തണ്ട. എന്നെ തടയാൻ ഇവന് എന്തവകാശം, എന്റെമേൽ കയറിപ്പിടിക്കാൻ. താന്തോന്നി. തരം കിട്ടിയാൽ ഈ വൃത്തികെട്ടവൻ ഇനിയും എന്നെ കയറിപ്പിടിക്കും സാർ.

കണ്ടില്ലേ കരിങ്കണ്ണന്റെ നോട്ടം. കാട്ടിലൂടെ നടന്നുവരുമ്പോൾ എന്റെമേൽ ചാടിവീഴാൻ ഒരവസരത്തിന് ഇവൻ കാക്കുകയായിരുന്നു സാർ. കാട്ടിലുടനീളം എന്റെ കൈപിടിച്ച്, മുട്ടനാടിനെപ്പോലെ ഫ്രോണിച്ച് നടക്കുമ്പോഴേ എനിക്കു പേടിയുണ്ടായിരുന്നു. ഈ കരിങ്കണ്ണന്റെ നോട്ടം മുഴുവൻ എന്റെ ശരീരത്തിലായിരുന്നു.

ഒരു തണുത്ത വിറയൽ ജോൺസന്റെ നാഡികളെ വിഴുങ്ങി. ശിരസ്സ് താങ്ങിപ്പിടിച്ച്, ഒരു കസേരയിൽ അവൻ നിശ്ചേതനായി ഇരുന്നുപോയി. ഒരക്ഷരം മിണ്ടാതെ അവൻ മനസ്സിൽ സഹിച്ചു. വരലക്ഷ്മിയുടെ ദേഷ്യം ശമിച്ചിരുന്നില്ല. തന്റെ ജീവിതം താറുമാറായിപ്പോയതുപോലെ, അസഹ്യമായ ഒരു വേദന അവളുടെ ഹൃദയത്തെ മുറിവേല്പിച്ചു.

സാർ കേൾക്കണം. കഴിഞ്ഞ രണ്ടുകൊല്ലം! ചങ്ങാതിയുടെ വേഷംകെട്ടി അച്ചായൻ എന്റെ പിന്നാലെ നടക്കുകയായിരുന്നു. ഈ കരിമ്പൂച്ച. എനിക്ക് ഒരിക്കൽപ്പോലും മനസ്സിലായില്ല. ഞാനെന്തു പാവമായിപ്പോയി.

അപ്രതീക്ഷിതമായി ചാടിയെഴുന്നേററു ജോൺസൺ. തരിച്ചുകയറിയ കൈ ആഞ്ഞുവീശി. പ്രൊഫസർ കയറിപ്പിടിച്ചില്ലായിരുന്നെങ്കിൽ അടിയേററ് വരലക്ഷ്മി തെറിച്ചുപോയേനെ.

ശിവപ്രസാദ് അവനെ കസേരയിലേക്കു തള്ളിയിട്ട് പറഞ്ഞു.

എന്ത് തോന്ന്യാസാ താൻ കാണിക്കുന്നേ.

അടുത്ത നിമിഷത്തിൽ, വരലക്ഷ്മിക്ക് അടിയേററിരുന്നെങ്കിൽ, തന്നെ അത്രെത്രമാത്രം വേദനിപ്പിച്ചേനെ എന്ന വിചിത്രമായ വിചാരംകൊണ്ട് ജോൺസൺ ചകിതനായി. എന്നാൽ പ്രൊഫസർ ഇടയിൽ കയറിനിന്നത് അവനൊട്ടും സുഖിച്ചില്ല. ദുഃഖിതനായ ഒരു കാമുക കഥാപാത്രത്തെ അനുസ്മരിപ്പിച്ചുകൊണ്ട് വേച്ചുവേച്ച് എണീററ് അവൻ പറഞ്ഞു.

ലക്ഷ്മിയെ അടിക്കാൻ എനിക്കു കഴിയില്ല സാർ. അവൾ എന്നെ എന്തും പറഞ്ഞോട്ടെ. ഞാൻ അത്ര വലിയ തെററാണു പ്രവർത്തിച്ചത്. ദൈവംപോലും എനിക്കു മാപ്പു തരില്ല. പക്ഷേ, എന്റെ മനസ്സിനെ ലക്ഷ്മി അറിയൂ. അരികിൽ വരുമ്പോൾ ഒരിക്കൽപ്പോലും ഞാൻ നിന്റെ ശരീരത്തെ വിചാരിച്ചിട്ടില്ല. ജീവിതത്തിൽ നഷ്ടപ്പെട്ടതെല്ലാം ലക്ഷ്മിയുടെ സാമീപ്യംകൊണ്ട് എനിക്കു തിരിച്ചു കിട്ടുന്നതായി തോന്നി. അത്രമേൽ ലക്ഷ്മിയെ ഞാനിഷ്ടപ്പെട്ടുപോയി. കാട്ടിലൂടെ കൈപിടിച്ചു നടക്കുമ്പോൾ നിന്റെ സാമീപ്യംകൊണ്ട് നിന്റെ ശരീരത്തെപ്പോലും ഞാൻ മറന്നുപോയിരുന്നു. ഹാ! നീ വിശ്വസിക്കൂ, എന്റെ ഹൃദയം പിളർന്നു കാണിക്കാൻ എനിക്ക് വേറെന്തുപായം? കൊടുങ്കാററിൽ നിർഭയം കപ്പലോടിക്കുന്നവന്റെ ഹൃദയത്തോടെയാണ് ഞാൻ കാട്ടിലൂടെ നിന്നെ നടത്തിച്ചത്. വഴി തെററുമ്പോഴും ഇടിമിന്നലിന്റെ വാൾ വീശുമ്പോഴും മരക്കൊമ്പിൽ കാററ് ചിറകിട്ടടിച്ച് നിലവിളിക്കുമ്പോഴും, ദൈവം തുണയ്ക്കട്ടെ, ഞാൻ വരലക്ഷ്മിയെ കാത്തുരക്ഷിച്ചു. എന്നിട്ടിപ്പോൾ—

മുള ചീന്തുന്നതുപോലെ പൊട്ടിക്കരയുന്നത് തന്റെ പൗരുഷത്തിന്, ആ സമയത്ത് പ്രൊഫസറുടെ മുമ്പാകെ പ്രത്യേകിച്ചും, ചേർന്നതല്ലെന്ന ബോധമുണ്ടായിട്ടും ജോൺസൺ തന്റെ മനസ്സിനെ ഒട്ടും നിയന്ത്രിച്ചില്ല.

വരലക്ഷ്മി അതിന് കാത്തുനിന്നവണ്ണം എതിരിട്ടു. വിരൽ അവന്റെ നേർക്കു ചൂണ്ടി. അവളുടെ നടുവിരലിൽ ചുവന്ന കല്ലുവച്ച മോതിരം വെട്ടിത്തിളങ്ങി.

ദൈവത്തിന്റെ പേരു പറയാൻ അച്ചായനെന്തവകാശം? ഒരിക്കൽ ദൈവംപോലും മാപ്പു തരില്ലെന്ന് കുമ്പസാരിക്കുന്നു. ഇപ്പോൾ ദൈവത്തിന്റെ തുണ യാചിക്കുന്നു. വൃത്തി





കെട്ടവൻ!

മുഖംപൊത്തിയുള്ള ജോൺസൻെറ പ്രകടനം അവളെ കൂടുതൽ പ്രകോപിപ്പിക്കുകയാണു ചെയ്തത്.

വെറുതെ സീനുണ്ടാക്കരുത് അച്ചായൻ. കണ്ണീരുകൊണ്ടും കുമ്പസാരംകൊണ്ടും എന്നെ കുഴിയിലിക്കാമെന്ന് അച്ചായൻ മോഹിക്കേണ്ട. പരിഹാസച്ചിരിയോടെ അവൾ പറഞ്ഞു. ആ പരിപ്പ് വേവില്ല അച്ചായാ.

കരച്ചിലിനിടയിൽ അവൻ പറഞ്ഞു. നിനക്ക് ഇത്ര ക്രൂരമായി സംസാരിക്കുവാൻ കഴിയുന്നുവല്ലോ. ലക്ഷ്മി, എന്നെ മനസ്സിലാക്കൂ. എൻെറ അളവററ സ്നേഹത്തെ നീ തിരിച്ചറിയാത്തതെന്ത്?

ഓഹോ, നിൻെറ സ്നേഹം, നിൻെറ ജീവിതം, മണ്ണാങ്കട്ട. എൻെറ ജീവിതത്തെക്കുറിച്ച് നീ ചിന്തിക്കാത്തതെന്ത്? എൻെറ ആഗ്രഹങ്ങൾ, താല്പര്യങ്ങൾ, അതൊക്കെ ഞാൻ ചുട്ടുകളയണോ. ഒരു പുരുഷനു വേണ്ട എന്തു ഗുണമാണ് നിനക്കുള്ളത്? ഭീരു. നീയൊരു ആണാണോ മരമീടാ?

അത്രയും പറഞ്ഞുകഴിഞ്ഞ് സാദ്ഭുതം അവൾ തൻെറതന്നെ മനസ്സിലേക്ക്, കണ്ണാടിയിലെന്നവണ്ണം, നോക്കുകയാണു ചെയ്തത്. ഒരാളോട് കടുത്തൊരക്ഷരംപോലും പറഞ്ഞു ശീലിച്ചിട്ടില്ലാത്ത തൻെറ മനസ്സിൻെറ ഏതു കോണിൽനിന്നാണ് നിയന്ത്രണമില്ലാതെ ഈ ശാപവാക്കുകൾ പുറത്തു ചാടിയത്? മനസ്സിന് എത്ര നിലവറകളാണ്. സ്വയം നിയന്ത്രിച്ചുകൊണ്ട്, വിധിയെ ഏററുവാങ്ങാനെന്നവണ്ണം അവൾ ജനലരികിലേക്ക് നടന്നു. പൂട്ടിയിട്ട മുറിയുടെ മുന്നിൽ എത്തിയപ്പോൾ മാരകമായ മറെറാരു ചിന്ത അവളുടെ ബോധത്തെ ഉണർത്തി. പാമ്പിനെ തുറന്നുവിട്ട് പരിഭ്രാന്തി സൃഷ്ടിച്ച് ഓടിക്കളയുവാൻതന്നെ അവൾ തീരുമാനിച്ചു.

പക്ഷേ, ജനലരികിൽനിന്നും അവൾ അനങ്ങിയില്ല.

ഒടുവിലത്തെ വയ്ക്കോൽത്തുമ്പും തന്നിൽനിന്നും വഴുതിപ്പോകുന്നുവെന്ന ഞെട്ടിപ്പിക്കുന്ന വിചാരംകൊണ്ട് ജോൺസൺ ഉദ്ധൃതനായി. അവൻെറ കൈത്തണ്ടകൾ ബലംവച്ചു. ഞരമ്പുകളിൽ ചോര പുളഞ്ഞു. അരയിൽ ഭദ്രമായി വച്ച പീശാങ്കത്തി തൽസ്ഥാനത്തുണ്ടെന്ന് ഉറപ്പു വരുത്തി. തൽക്കാലം അവൻ വരലക്ഷ്മിയെ വിട്ടുകളഞ്ഞു! രൂക്ഷമായ ഒരു നോട്ടംകൊണ്ട് പ്രൊഫസറെ അഭിമുഖീകരിച്ചു. ഏതോ ദുഷ്ടവിചാരം അവൻെറ മനസ്സിൽ കാലുഷ്യത്തിൻെറ മുട്ടകളിട്ടു. അത് ഉടഞ്ഞു പെരുകി. വിഷമുള്ള ഇഴജന്തുക്കൾ മനസ്സിൻെറ കരകവിഞ്ഞു.

സാറിന് എന്നെ രക്ഷിക്കാമായിരുന്നു. അവൻ ആരംഭിച്ചു. പക്ഷേ, ഒരു മരപ്പാവപോലെ എല്ലാം കേട്ടുനില്ക്കുന്നു. അവൾ പറയുന്നതിനെല്ലാം തലയാട്ടുന്നു. ഒരക്ഷരം പോലും എനിക്കുവേണ്ടി മിണ്ടുന്നില്ല.

തന്നെത്തന്നെ വിസ്മയിപ്പിച്ചുകൊണ്ടാണ് തുടർന്ന് ജോൺസൺ സംസാരിച്ചത്. വരലക്ഷ്മിയുടെ സാന്നിദ്ധ്യംതന്നെ അവൻ മറന്നുകളഞ്ഞു.

പെണ്ണിൻെറ കാര്യത്തിൽ ഇത്രേയുള്ളു

**സാറെ. വാസ്തവം ഞാൻ പറയാം. അവളുടെ വെൺമ കണ്ട് സാർ ഭ്രമിച്ചുപോയി. ഹി! നിങ്ങളുടെ ഉള്ളിൽ ചീത്ത വിചാരം കുത്താടി നില്ക്കുന്നു. ക്വീൻ ഒഫ് ദ കാമ്പസ്! ഓ! എന്നിട്ട് കവിളിലും നെററിയിലും—ഹി! എന്താ നോക്കി പേടിപ്പിക്കുന്നത്? ഇത്തൊള ജിയും ഗവേഷണവുമൊന്നും ഞാൻ വിലമതിക്കുന്നില്ല സാറേ. അഞ്ചാറു കൊല്ലം അടുത്തു പെരുമാറിയിട്ടും ഉള്ളിൽ ഇതാണെന്ന് എനിക്കു മനസ്സിലായില്ല. ഒരു പെണ്ണിനെ കണ്ടാൽ സകലം മറന്നുപോകുമോ? എന്നെ**

രക്ഷപ്പെടുത്താമെന്ന് വാക്കു തന്നിട്ട്. ജനലിലൂടെ ഒരു പൂച്ചക്കുഞ്ഞിനെ വലിച്ചെറിയുന്നതുപോലെ ഞാനെൻെറ ഗവേഷണത്തെ വലിച്ചെറിയും. എന്നിട്ട് ഇവിടുന്ന് സലാം പറയും. പക്ഷേ, പോകുമ്പോൾ എൻെറകൂടെ ലക്ഷ്മിയുണ്ടാകും. കൂടുതൽ ദൃഢമായും വെല്ലുവിളിയുടെ സ്വരത്തിലും അവൻ കൂട്ടിച്ചേർത്തു. അതിനു വേണ്ടിവന്നാൽ ഒരാളെ കൊല്ലാൻപോലും എനിക്കു മടിയില്ല.

നിഗൂഢവും അസാധാരണവുമായ ചിത്തവൃത്തികൾക്ക് എന്തു ന്യായീകരണമാണ് കല്പിക്കുവാൻ സാധിക്കുക. വാസ്തവത്തിൽ ആശ്ചര്യംകൊണ്ട് പ്രൊഫസർ വാപൊളിച്ചുപോയി. ഉടനെ ചാടിയെഴുന്നേററ് ജോൺസനെ കെട്ടിപ്പിടിച്ച് നിലത്തു മറിയാനും അവൻെറ കവിളിൻെറ ഒരുഭാഗം മാംസത്തോടെ കടിച്ചുപറിച്ച് തുപ്പാനുമുള്ള അഭിലാഷം അയാൾക്കുണ്ടായി. അടിക്കാനോ മുഷ്ടിചുരുട്ടി ഇടിക്കാനോ അല്ല. അടുത്ത നിമിഷത്തിൽ അപ്രകാരംതന്നെ അയാൾ ചെയ്തേനേ. എന്നാൽ വരലക്ഷ്മിയുടെ അമർത്തിയ നിലവിളി അയാളുടെ ശ്രദ്ധയെ കവർന്നു.

ഇങ്ങോട്ട് വരൂ സാർ, തോട്ടത്തിലാരോ ഒളിച്ചിരിപ്പുണ്ട്.

മൂന്നുപേരിലൊതുങ്ങുന്ന രഹസ്യം പെട്ടെന്ന് വെളിപ്പെട്ട ഭീതിയോടെ ശിവപ്രസാദ് ചാടിയെണീററ് ജനലിലേക്കോടി. വരലക്ഷ്മി ചൂണ്ടിയിടത്ത് നോക്കി. ഇരുട്ടിൽ പക്ഷേ, ഒന്നും കണ്ടുകൂടാ. മഴ അല്പം ശമിച്ചിരുന്നു. കാററ് കുറേശ്ശ വീശിക്കൊണ്ടിരുന്നു.

ഒരു മിന്നൽപ്രകാശത്തിൽ മരങ്ങൾക്കു പിന്നിലൂടെ മുതുക് കുനിച്ച് ഒരാൾ ഓടിപ്പോകുന്നതുപോലെ ശിവപ്രസാദിനു തോന്നി. ഗേററിനു നേർക്കാണ്.

ഞാൻ വരാന്തയിൽ നില്ക്കുമ്പോൾ, വിറങ്ങലിച്ച ശബ്ദത്തിൽ, ആരോടെന്നില്ലാതെ, ഒരുപക്ഷേ, തന്നോടെന്നവണ്ണം ജോൺസൺ പറഞ്ഞു, ഗേററ് തുറക്കുന്നപോലെ ഒരൊച്ച ഞാൻ കേട്ടിരുന്നു.

സംശയത്തിൻെറ ഒരിടിവാൾ ശിവപ്രസാദിൻെറ മനസ്സിൽ തലകീഴായി തൂങ്ങിനിന്നു. ഒരു ടോർച്ച് തപ്പിയെടുത്ത് അയാൾ വെളിയിലേക്കോടി. ഗേററുവരെ. ഗേററ് തുറന്നു കിടക്കുന്നു! ആരെയും കണ്ടില്ല. ഗേററടച്ച് തോട്ടത്തിലെ മരക്കൂട്ടത്തിലേക്കു നടന്നു. മുട്ടോളം വെള്ളത്തിലൂടെ. അവിടവിടെ താണുപോകുന്നുണ്ട്. പൊട്ടിവീണ മരക്കൊമ്പുകളും പച്ചോലകളും വഴിയെ അലങ്കോലപ്പെടുത്തിയിരുന്നു.

താൻ എന്തെങ്കിലും കണ്ടെത്തുമെന്നുതന്നെ അയാൾ ധരിച്ചു. ഒടുവിൽ വെള്ളം കയറാതെ നിന്ന ഒരു മരത്തിൻെറ ചുവട്ടിൽ അയാൾ തിരിച്ചറിഞ്ഞു. ചെരിപ്പിൻെറ ഏതാനും അടയാളങ്ങൾ. ഭയന്നതുപോലെ അയാളുടെ മനസ്സ് നിമന്ത്രിച്ചു.

ഒരാൾ ഇവിടെ ഒളിച്ചിരിപ്പുണ്ടായിരുന്നു.

പിന്തിരിയുമ്പോഴാണ് അത് കാഴ്ചയിൽ കുടുങ്ങിയത്. പകുതി വെള്ളത്തിൽ മുങ്ങിക്കിടക്കുകയായിരുന്നു. ഒരു നീല കർച്ചീഫ്. അത് എട്ടായി മടക്കിയിരുന്നു.

അത് വിടർത്തിപ്പിടിച്ച് ശിവപ്രസാദ് ടോർച്ചു തെളിച്ചു. അതിൻെറ ഒരു മൂലയിൽ തുന്നിച്ചേർത്ത രണ്ടു നക്ഷത്രങ്ങൾ! ആദ്യം പതുക്കെയും പിന്നീട് ദ്രുതവുമായ ഒരു വിറയൽ അയാളുടെ നെരിയാണിയിൽനിന്നും കയറി ഉടലാകമാനം പടർന്നു. വിശ്വസിക്കുവാൻ പ്രയാസം തോന്നി. ഒരു മരത്തിൽ ചാരി അയാൾ നിശ്ചേതനായി നിന്നുപോയി.

വേച്ചുവേച്ചാണ് അയാൾ നടന്നത്. ഇടയ്ക്ക് ഒന്നുരണ്ടു തവണ അയാൾ വെള്ളത്തിൽ മറിഞ്ഞുവീഴാൻ പോയി.

അകത്തേക്കു കടക്കുമ്പോൾ വാതിൽക്കൽ ജോൺസനെയും വരലക്ഷ്മിയെയും കണ്ട് അയാൾ മിഴിച്ചുനോക്കി. അന്യഗ്രഹജീവികളെ കാണുമ്പോലെയുള്ള ഒരു ഭാവം അയാളുടെ പുരികത്തിൽ പ്രത്യക്ഷപ്പെട്ടു. ഒടുവിൽ ജോൺസൻെറ മുഖത്ത് നോട്ടമുറപ്പിച്ച് അമറുന്നതുപോലെ ചോദിച്ചു.

രണ്ടു നക്ഷത്രങ്ങളുടെ അർത്ഥമെന്താണ് മിസ്ററർ ജോൺസൺ അബ്രഹാം അച്ചായൻ?

അവൻ അന്തിച്ചു നിന്നു.

അപ്പോഴേക്കും ശിവപ്രസാദിൻെറ കനത്ത ഒരടിയേററ് ജോൺസൺ ആടിയുലഞ്ഞു.

മെഴുകുതിരിയുടെ വെട്ടത്തിൽ അയാൾ വീണ്ടും കർച്ചീഫ് വിടർത്തി. അതേ, രണ്ടു നക്ഷത്രങ്ങൾ! നീലാകാശത്തിന് കർമ്മസാക്ഷികൾ! കാൽക്കീഴിലൂടെ ഭൂമി തെന്നിപ്പോകുന്നപോലെ അയാൾക്കനുഭവപ്പെട്ടു. തുടർന്ന് അതിവേഗത്തിൽ ഉരുളുന്ന ട്രോളിയുടെ ചക്രത്തിനുള്ളിൽ താൻ തലവച്ചു കിടക്കുകയാണെന്ന് അയാൾക്കു മനസ്സിലായി.

പിടിച്ച്, കസേരയിൽ ഇരുന്നു.

(തുടരും)

വി.ജി. തമ്പി

# നരക ശുശ്രൂഷ

അവസാനം
അത് എൻെറ കതകും തുറന്നു.
ഇരമ്പിക്കലമ്പിവരുന്ന ഒറ്റത്തിരക്കടൽ.
ഉപ്പും മെഴുക്കും ഒട്ടിനിൽക്കുന്ന ഉടൽ
മുതുകത്തും തുടയിലും വെടിയേററ തഴമ്പ്
തേററയും കൊമ്പും മുളച്ച നെററിത്തടം
മുക്കുറയിടുന്ന വായിൽ ലോഹശബ്ദങ്ങൾ
കുത്തിച്ചതഞ്ഞ മാരകമുറിവുള്ള നെറുകയുമായി
ക്രോധജ്വരാർത്തമായ നഗരപ്പുറത്തേറി
ആടിയുലഞ്ഞ് വേച്ചുകിതച്ച്
നാലാംമുദ്ര പൊട്ടിച്ച് അതെത്തി.

കതകിൻെറ അറവുമുദ്രയിൽ രക്താലിംഗനം.
നിണവർണ്ണ മൃഗാരവത്തിൽ കിടുങ്ങി
ചർമ്മത്തിൻെറ സാക്ഷ തള്ളിത്തുറന്നു.

എല്ലാ മുറികളിലും രക്തപാദരായി
വീട് നിറയെ കാടിൻെറ വാസനകളുമായി
കടലിൻെറ നീല നാക്കുകളിൽ
മൃഗബാധിത ബധിരഗൃഹം ഉന്മത്തമായി.

കീഴടങ്ങാം മൃഗസൈന്യമേ.
ചുററിപ്പുകയുന്ന ചെങ്കാററുകളിൽ
കെടുത്തിയും കൊളുത്തിയും
ഞങ്ങൾ സന്തുഷ്ടരോ സന്തപ്തരോ?

കല്ലേറിയപ്പെട്ട വേട്ടനായ്ക്കളെപ്പോലെ
ഭയവ്രണിതം നരകത്തിൽ ശുശ്രൂഷ.
മൃഗമമറുകയാണ് രക്ഷക രൂപാന്തരമായി
കുനിയുന്നു നിർലജ്ജം ഞാനെൻ വീട് നഗരം.

കൊട്ടിയടച്ച കിണറിൻെറ ചവർപ്പാണ്
പരസ്പരം വലനെയ്യുന്ന മുറികളിലാണ്
ചായമുണങ്ങാത്ത നിശ്ചല ജീവിതങ്ങളാണ്
ഒഴുക്കുവെള്ളത്തിൽ സോപ്പുകുമിളകളിൽ
അന്യോത്സവങ്ങളിൽ കടുഗന്ധത്തിൽ
സ്വയംഭോഗ നഗരസത്രങ്ങളിൽ
കൊന്നും ചത്തും
കറവീണ വാൽക്കണ്ണാടിക്കു മുമ്പിൽ
ഉടുത്തൊരുങ്ങി സ്വന്തം ഇറച്ചിയിൽ
കൊതിച്ചും ഗർവ്വിച്ചും
രുചികളുടെ ചോരക്കിണ്ണങ്ങളിൽ
ഈ വിശപ്പും സദ്യയും എത്ര കാലത്തോളം?

കൊടുങ്കാററിനെ പുറത്തുനിർത്തി
എത്രനാൾ തിരകളുടെ അടിത്തട്ടിൽ ഞാനുറങ്ങും?
'ജീവിക്കുന്നു ഞാനെന്നുള്ളിൽ ജീവിക്കാതെ'
ഉടലില്ലാത്ത കൈകൾ കറുത്ത പ്രാർത്ഥനകളായി.

വരിക പകർന്നാടുക പിശാചങ്ങളേ.
മച്ചിലൊളിച്ച ഓർമ്മകളെയാദ്യം കരളുക
കുളിപ്പിച്ചു കിടത്തിയ കുഞ്ഞുങ്ങളെ
പഴന്തുണിയിൽ പണയപ്പെടുത്തിയ വീട്ടമ്മയെ
സൽക്കാര മുറിയിലെ വെങ്കലബുദ്ധനെ
സർവ്വാലങ്കാര തൃഷ്ണമാം ശാപകാരാഗൃഹത്തെ.
അസ്തിവാരങ്ങളും ചുമർക്കെട്ടുകളും
കഴുക്കോലും വാരിയെല്ലും
വീടിൻെറ പച്ചമാംസവും തേററയിൽ കോർത്ത്
ഇരുട്ടിൽ കാത്തുനിൽപ്പാണത്.
കൊന്ന പാപം തിന്നുതീരുമെങ്കിൽ....
പാതാളമൃഗത്തിൽ ഒളിക്കുന്നു പ്രച്ഛന്ന സമുദ്രം.
നിലച്ചുപോയ ആത്മാവിൻെറ നിർദോഷരക്തം
അശരീരി ശബ്ദമായി–
ഇതെല്ലാമെന്തുകൊണ്ട് എന്തുകൊണ്ട്
വിനകൾക്കു ശിക്ഷയാമി വിവാസകാലം
പൂജ്യരൂപമാർന്നുള്ളിൽ മോഹതപനം.

കാററിനെ പിടിച്ചുകെട്ടാനും
മേഘങ്ങളിൽ വിതയ്ക്കാനും
രോമനിബിഡം പാഴ്നഗരം.

പഴയ നിയമത്തിൻെറ കഠിന നുകത്തിൻ കീഴിൽ
മൃഗനിഴലുകൾ ദഹിപ്പിക്കുന്ന കാഴ്ചകളിൽ
നഗരം അന്ധമായി കടൽ രക്തമായി

വിശ്വാസം ഒരിരുണ്ട രാത്രിയായി.

# എൻെറ മകൾ എൻെറ അമ്മയായി

## വടയാർ വിജയകുമാർ

സന്ധ്യ മയങ്ങിനിന്നപ്പോഴാണ് ഞാൻ വീട്ടിലേക്കു കയറിച്ചെന്നത്. ഗേററ് ശബ്ദമില്ലാതെ തുറന്നു. അപ്പോൾ ഈശ്വരൻെറ മനസ്സിൽനിന്ന് ഇറങ്ങിവന്നതുപോലെ അവൾ വാതിൽക്കൽ, തന്നെ നില്ക്കുകയാണ്. അവളുടെ വലതു കൈ ഒരു പ്രാർത്ഥനപോലെ എൻെറ തോളിലിട്ടുകൊണ്ട് മുററത്തേക്കു കൂട്ടിക്കൊണ്ടുപോയി.

മൗനം—ശുദ്ധമായ മൗനം.

അവളുടെ ആ മൗനം ഇടിച്ചുപിഴിഞ്ഞു കുടിക്കാനാണ് എനിക്കപ്പോൾ തോന്നിയത്. അവളുടെ ശരീരത്തിന് ചെറുനാരകത്തിലയുടെ മണമുണ്ടായിരുന്നു. അത് ശ്വാസത്തിലൂടെ എൻെറ ഉള്ളിലേക്കൊഴുകിക്കൊണ്ടിരുന്നു. എൻെറ ഇടതുകൈ അവളുടെ തോളിനെ ഏല്പിച്ചുകൊടുത്തുകൊണ്ട് അകത്തേക്കു കയറാൻ തുടങ്ങിയപ്പോഴാണ് ചോദ്യം:

''ഇന്ന് ഓഫീസിൽ എന്തെങ്കിലും വിശേഷമുണ്ടായോ?''

''എന്തേ...?''

''അതൊക്കെ പിന്നെ പറയാം... ഉണ്ടായോ?''

''ഒന്നുമില്ല...വിശേഷിച്ച് യാതൊന്നുമില്ല.''

''ഭാര്യയോടും ഡോക്ടറോടും നുണ പറയരുതെന്നറിയാമല്ലോ?''

''നുണയോ? സത്യം പറഞ്ഞാൽ നീ ഒരു നുണയാണല്ലോ... പിന്നെ ഞാനും...''

... അതിരിക്കട്ടെ എന്നു പറഞ്ഞുകൊണ്ട് അവൾ എൻെറ പുറത്തു മെല്ലെ തടവി. പെട്ടെന്നുതന്നെ പുതിയൊരു രക്തപ്രസാദത്തോടെ ചിരിക്കാനും തുടങ്ങി. അവൾ ചിരിക്കുമ്പോൾ ചുമ്മാ വിഡ്ഢിയായിരിക്കുക എന്നത് എൻെറ ഒരു വിനോദമാണ്. അവളെ ജയിപ്പിക്കുന്നത് എൻെറ ധർമ്മമാണെന്ന് സിദ്ധാർത്ഥമായി അറിഞ്ഞിട്ടുള്ളവനാണ് ഞാൻ. മതിവരുവോളം അവൾ ചിരിച്ചു. ആ ചിരിയുടെ ഗർഭത്തിൽക്കിടന്ന ഒരു പേര് അവൾ എൻെറ വലതു കാതിലേക്ക് പെററിട്ടു.

'സുമിത്രാവർമ്മ...'

ആ വാക്കിന് ചോരയുടെ മണമുണ്ടായിരുന്നു.

'അവൾ ഇന്നു രാവിലെ ഓഫീസിൽ വന്നിരുന്നോ? എന്തെങ്കിലും പറയാൻ ചുണ്ടനക്കുന്നതിനുമുമ്പ് അവൾ പറഞ്ഞുതുടങ്ങി—

'സുമിത്ര ഇന്നലെ ഇവിടെ വന്നിരുന്നു. ഇന്ന് നിങ്ങളുമായി പിണങ്ങുമെന്നും എന്നോടു പറഞ്ഞു.'

ഞാൻ നിശ്ശബ്ദതയെ സ്നേഹിച്ചുകൊണ്ട് സിമൻറുതറയിൽ ചമ്രംപടിഞ്ഞിരുന്നു. ...ട്ടിൻെറ മുഖത്തുനിന്നു വന്ന ഏതോ കാരുണ്യം എൻെറ ദേഷ്യത്തെ തഴുകിക്കൊണ്ടിരുന്നു. എൻെറ മനസ്സും ഹൃദയവും സുമിത്രാവർമ്മയുടെ ഉള്ളംകൈകളിലെ രേഖകളിലേക്ക്, അവയുടെ ആത്മരാശിയിലേക്കു നടന്നുപോയി.

'അന്നൊരിക്കൽ സുമിത്രയുടെ കൈരേഖ നോക്കി നിങ്ങളെന്താ പറഞ്ഞത്?'

എന്തെങ്കിലും പറഞ്ഞ് ഒഴിഞ്ഞുമാറാൻ എനിക്കിഷ്ടമുണ്ടായിരുന്നില്ല. ഉള്ളത് ഉള്ളതുപോലെ പറയാമെന്നുറച്ചുകൊണ്ട്—എവിടെ തുടങ്ങണമെന്ന് ആലോചിക്കുകയായിരുന്നു, ഞാൻ. അപ്പോഴേക്കും അവളുടെ ശബ്ദം ഇററുവീണു.

'ഒന്നും പറഞ്ഞില്ലെന്നു പറയാൻ പോകുകയാണോ?' ആ ചോദ്യത്തിൻെറ ഉള്ളിൽക്കിടന്ന അന്യതയെ എടുത്തുമാററാൻവേണ്ടി ഞാൻ ഒരു മറുചോദ്യമെറിഞ്ഞു.

'നീയും ഞാനും തമ്മിലുള്ള ബന്ധത്തിൻെറ പേരെന്താണ്?'

ഞങ്ങളുടെ വർത്തമാനത്തിൻെറ ഇടയിൽ അപ്പോഴേക്കും പുതിയൊരു അന്തരീക്ഷമുണ്ടായി. എനിക്ക് അവളെ ആദ്യംമുതൽ സ്നേഹിക്കണമെന്നുപോലും തോന്നിത്തുടങ്ങി. സമയം കളങ്കമില്ലാതെ അവളെ തൊട്ടിട്ട് തിരിച്ചു വന്ന് എന്നെയും തൊട്ടു.

—ഈശ്വരാ!

കൈനോട്ടം എൻെറ തൊഴിലല്ലെന്നും അങ്ങനെയൊന്നും എനിക്കു പററില്ലെന്നും സുമിത്രയോട് ഞാൻ പലവട്ടം പറഞ്ഞതാണ്. പിന്നെ എങ്ങനെയോ എൻെറ ഏതോ ദൗർബ്ബല്യത്തെ അവൾ കൂട്ടുപിടിച്ചു വന്നപ്പോൾ ഒരു നട്ടുച്ചനേരത്ത് അതു സംഭവിച്ചു. അവളുടെ അംഗാദിത്യൻ എൻെറ കൃഷ്ണമണികളെ ലാളിച്ച് പാട്ടിലാക്കുകയായിരുന്നു.

സുമിത്ര അവളുടെ കൈനീട്ടിപ്പിടിച്ചുകൊണ്ട് എൻെറ മുമ്പിൽ നിന്നു. അത് ഒരു യാചനയായിരുന്നു. ആ കൈകളിലേക്ക് ഞാൻ എത്ര ശ്രമിച്ചിട്ടും നോക്കാതിരിക്കാൻ കഴിഞ്ഞില്ല. ഉയർന്നു നില്ക്കുന്ന ചന്ദ്രമണ്ഡലം കണ്ടപ്പോൾത്തന്നെ എനിക്ക് ഒരുകാര്യം മനസ്സിലായി. അപാരമായ ഭാവനാശേഷിയുള്ളവളാണ്.. സ്വപ്നങ്ങൾ ജ്വലിക്കുന്ന സൂര്യമണ്ഡലം. ഭാവന, സാധന, ഉപാസന ഇതു മൂന്നും അവളുടെ പ്രാണനെ പുണർന്നുകിടക്കുന്ന അനിവാര്യമായ സത്യസന്ധതയാണ്.

ഇതെല്ലാം ഒററനോട്ടത്തിൽത്തന്നെ മനസ്സിലാക്കിയിട്ടും ഞാൻ ഒന്നും മിണ്ടാതെ ഒരു ബീഡിപ്പുകയിൽ മൗനത്തെ ആവാഹിച്ചുകൊണ്ടിരുന്നു.

അപ്പോൾ അവളുടെ സ്വരമണ്ഡപത്തിൽ നിന്ന് നേർവരയിലൂടെ ഒരു ശബ്ദം:

—'എന്തായാലും പറയൂന്നേ...'

ആ ശബ്ദം നൃത്തംചെയ്തുകൊണ്ട് എന്നെ ചുററാൻ തുടങ്ങി. ആ ശബ്ദത്തിന് നീളവും വീതിയും കനവുമുണ്ടായിരുന്നു. കാലവും. അതിന് പഞ്ചേന്ദ്രിയങ്ങളുമുണ്ടായിരുന്നു.

എൻെറ മൗനമുടഞ്ഞ് ആ ശബ്ദത്തിൻെറ ഓരോ ഇന്ദ്രിയത്തെയും തൊട്ടു. ശബ്ദം ദൃശ്യമായി, ഗന്ധമായി, ശ്രുതിയായി, സ്പർശമായി, രുചിയായി എൻെറ അഹങ്കാരങ്ങളെയെല്ലാം കലക്കിക്കളഞ്ഞു.

അപ്പോൾ—

'ഞാനി'ല്ലാത്ത ഞാൻ പറഞ്ഞു:

'ഒരേയൊരു കാര്യം മാത്രം പറയാം... അതും വിശദീകരിക്കാൻ ആവശ്യപ്പെടരുത്.'

'ഇല്ല—തീർച്ച.'

പൊടുന്നനെ ഞാൻ അശരീരിയായി. ഭാരമില്ലാത്തവനായി. ഉയർന്നുയർന്നു പോയി. ആ നിമിഷത്തിൽ സുമിത്രയുടെ ഇരുകൈയിലും ആ വിശേഷരേഖ വ്യക്തമായി തെളിഞ്ഞു കണ്ടു. ആ രേഖ ശുദ്ധമായിരുന്നു. അവ്രണമായിരുന്നു.

ഉടനെ അശരീരിക്ക് വാക്കുണ്ടായി:

'സനകരേഖ—
ഇരുകൈയിലും സനകരേഖയുള്ളവൾ
പുരുഷ സംഗമമില്ലാതെതന്നെ
ആൺകുട്ടിയെ പ്രസവിക്കും.
അവൻ യശസ്വിയായിത്തീരുകയും ചെയ്യും.'

ഇതു കേട്ടപാടെ സുമിത്രാവർമ്മ ഏതോ ഒരപസ്മാരത്തിൻെറ വഴിയിലൂടെ നടന്നു പോയിക്കഴിഞ്ഞിരുന്നു.

ആ നട്ടുച്ച സംഭവത്തിന് ദൃക്സാക്ഷിയായി ഒരേയൊരാളേയുള്ളു. ഓഫീസിലെ പ്യൂണായ ജോസഫ് മാത്രം.

ഇക്കഴിഞ്ഞ വർഷമാണ് അതുണ്ടായത്. സുമിത്രാവർമ്മ സ്ഥലംമാറിപ്പോയിട്ട് ഇപ്പോൾ ആറുമാസവുമായിരിക്കുന്നു—



ഭാര്യ എൻെറ തോളിലൂടെ കൈയിട്ട് നെഞ്ചുഴിഞ്ഞുകൊണ്ടിരുന്നു. എൻെറ കുട്ടികളിലാരെയും കാണുന്നില്ലല്ലോ. എൻെറ



കണ്ണുകളും കാതുകളും സങ്കടത്തോടെ ചുററും പരതുകയായിരുന്നു. അവർ എവിടെപ്പോയി?

ഭാര്യ പറഞ്ഞു:

'സുമിത്രാവർമ്മ ഇപ്പോൾ എവിടെയുണ്ട്... ഈ വീട്ടിൽ?'

ശൂന്യതയിൽ ഞാൻ എന്നെ കെട്ടിത്തൂക്കിയിട്ടപ്പോൾ ഭാര്യ വീണ്ടും പറഞ്ഞു:

'കാണണോ... സുമിത്രയെ കാണണോ?'

'ഇന്നലെ ഇവിടെ വന്നിരുന്നു എന്നാണല്ലോ നീ പറഞ്ഞത്?'

'അതെ, ഇന്നലെ വന്നിരുന്നു... ഇന്നും വന്നു.'

'എന്തിന്?'

'നിങ്ങളുമായി പിണങ്ങാൻവേണ്ടി... അല്ലെങ്കിൽ വേണ്ട, ഞാൻ അവളെ ഇങ്ങോട്ടു വിളിക്കാം—നിങ്ങൾതന്നെ ചോദിക്ക്.'

ഇങ്ങനെ പറഞ്ഞതും അവൾ തെക്കെ മുറിയിലേക്കു പോയതും ഒരു ഞൊടിക്കുള്ളിൽ കഴിഞ്ഞു.

ഭാര്യ സുമിത്രയെയും കൂട്ടി എൻെറ മുമ്പിൽ വന്നുനിന്നു. സുമിത്രയുടെ ഇരുവശത്തും എൻെറ മക്കൾ കാവലായി നില്ക്കുംപോലെ—സുമിത്രയുടെ കണ്ണുകൾ ഭാര്യയുടെ കണ്ണുകളെ സ്നേഹാദരവുകളോടെ തൊഴുതു നില്ക്കുന്നു. സുമിത്രയുടെ കൈകൾ എൻെറ രണ്ടു കുഞ്ഞുങ്ങളുടെയും സ്നേഹത്തെ ഏന്തിപ്പിടിച്ചിരിക്കുന്നു. സുമിത്രയുടെ മുഖം സൗമ്യവും ദീപ്തവുമായിരുന്നു.

സുമിത്ര പറഞ്ഞുതുടങ്ങി—

'സനകരേഖ— അന്നു പറഞ്ഞതുപോലെ എല്ലാം മുഖിയായിരിക്കുന്നു. ഇനിയുള്ളത് ചെറിയൊരു ഭാഗം മാത്രം... അന്നെനിക്ക് ഒട്ടും വിശ്വാസം തോന്നിയിരുന്നില്ല... പക്ഷേ... എല്ലാം നിവൃത്തിയാകുന്നു—'

ഭാര്യ പറഞ്ഞു:

'ഞങ്ങൾ ഒന്നിച്ചാണ് മഹാരാജാസിൽ പഠിച്ചത്. അന്ന് ഇവൾ എൻെറ ഉററ കൂട്ടുകാരിയായിരുന്നു. ഉണ്ണുന്നതും നടക്കുന്നതുമെല്ലാം ഞങ്ങളൊന്നിച്ച്... ഇപ്പോൾ നമ്മുടെ വീട് തിരക്കിപ്പിടിച്ച് അവൾ എത്തിയിരിക്കുന്നു...'

'അടിവയററിൽ എനിക്കല്പം വേദനപോലെ...' സുമിത്രയുടെ വാക്കുകളുടെ സത്യം മന്ത്രംപോലെ ഉരുക്കഴിഞ്ഞു വീഴുന്നത്, മരിച്ചുപോയ എൻെറ അമ്മയുടെ ശബ്ദംപോലെ ഞാൻ കേട്ടു.

ഭാര്യ സുമിത്രയെപ്പററി വീണ്ടും പറയാൻ തുടങ്ങി:

'ഇവൾ ക്ഷത്രിയയാണ്...
എൻെറ സ്നേഹിതയാണ്...
സത്യം പറയുന്നവളാണ്...
സർവ്വോപരി ശുദ്ധയാണ്...'

ഇതിൻെറ ബാക്കിപോലെ സുമിത്രയുടെ നാഭിയിൽനിന്ന് സാത്വികമായ ഒരു സ്വരം എൻെറ അന്തരീക്ഷത്തിൽ മുഴങ്ങി.

'ഒരു അലൗകികസത്യത്തെ ലൗകികസത്യമാക്കാൻ ദയവായി നിങ്ങൾ എന്നെ അനുവദിക്കണം.'

പെട്ടെന്ന്—

അലൗകമായ ഒരു വേദന എൻെറ മനസ്സിനെ പ്രദക്ഷിണം വയ്ക്കുന്നതായി എനിക്ക് അനുഭവപ്പെട്ടു. പ്രസവത്തിൻെറ നിറത്തെപ്പററി പണ്ടൊരിക്കൽ എനിക്കു പറഞ്ഞുതന്നത് ആരായിരുന്നു? സി.ബി. കോളേജിലെ മറിയമ്മയല്ലേ...! ഇപ്പോഴിതാ പ്രസവത്തിൻെറ നിറം കാണിച്ചുകൊണ്ട്

എന്റെ മുമ്പിൽ സുമിത്രാവർമ്മ... നിറം മാത്രമോ?

പ്രസവത്തിന്റെ മണം
പ്രസ്വത്തിന്റെ കേൾവി
പ്രസവത്തിന്റെ സ്പർശം
പ്രസവത്തിന്റെ സ്വാദ്...
മറിയമ്മേ!

നീ അന്നറിഞ്ഞതും പറഞ്ഞതും എനിക്കളെക്കാൻ കഴിഞ്ഞില്ല. 'ഈശ്വരാ' എന്ന വിളിപോലെ നിരർത്ഥകമായ വാക്കുകളാണ് നിന്റേതെന്ന് ഞാൻ പറഞ്ഞു. മറിയമ്മേ... മറിയമ്മയ്ക്കും മറിയമ്മയ്ക്കും മുമ്പേയുള്ള മറിയമ്മേ... നിന്നെയും നീ പറഞ്ഞ പ്രസവത്തിന്റെ നിറത്തെയും ഞാൻ എന്റെ ബോധത്തിലേക്കു സ്വീകരിക്കുന്നു.

ഏതോ വിസ്മൃതിയുടെ സന്ധ്യയിൽനിന്ന് ഞെട്ടിപ്പിടഞ്ഞെഴുന്നേററുകൊണ്ട് എന്റെ ഭാര്യ സുമിത്രാവർമ്മയുടെ അടിവയർ തൊട്ടുഴിഞ്ഞു. പിന്നെ, അവൾ എഴുന്നേററുനിന്ന് ഒരു പാദം പിന്നിലേക്കു വച്ച് കൈകൾ രണ്ടും മേല്പോട്ടുയർത്തി പതുക്കെ മുറിയിൽനിന്നിറങ്ങി, കുഞ്ഞുങ്ങളെ മാറി മാറി നോക്കിക്കൊണ്ട് മുററത്തേക്കു നടന്നു. മുററത്തുനിന്ന് ഒരുകുടന്ന നിലാവ് കോരിയെടുത്ത് മുഖം കുഴുകി അവൾ കിഴക്കോട്ടു നടന്നു നീങ്ങി.

എന്റെ ശബ്ദം മുഴുവനുമെടുത്ത് ആകാശം പൊട്ടുമാറ് അവളെ വിളിച്ചു:

'എന്റെ പെണ്ണേ... എന്റെ രാധേ...
അമ്മേ... എന്റെ അമ്മേ...'
'ഞോ....'

ആരാണാരാണ് വിളി കേട്ടത്... എന്റെ രാധയോ... ആരാണെന്നെ തൊട്ടുനില്ക്കുന്നത്... ആരാണെന്റെ തലയിലൂടെ കൈവിരലോടിക്കുന്നത്...

എന്റെ മകൾ—
ഒൻപതു വയസ്സായ എന്റെ മകൾ...

മകൾ എന്റെ കാതിൽ അവളുടെ ചുണ്ടുകൾ ചേർത്തുപിടിച്ചു.

''അച്ഛാ— അച്ഛൻ അമ്മേ എന്ന് കരഞ്ഞു വിളിച്ചപ്പോൾ വിളികേട്ടത് ഞാനാണ്... ഈ അമ്മ. ഇനി മുതൽ ഞാൻ അച്ഛന്റെ അമ്മയാണ്...'

അമ്മയുടെ മന്ത്രക്കാററിൽ അച്ഛനും മകളും ശരീരമില്ലാതെ അനന്തതയിലേക്ക്, അനന്തതയുടെ അനന്തതയിലേക്കൊഴുകിപ്പോയി.

മകൾ അമ്മയായി.

അച്ഛൻ മകനായി...

സുമിത്രാവർമ്മ അവളുടെ മനസ്സിന്റെ എല്ലാം അലങ്കാരങ്ങളും അഴിച്ചുമാററി അമ്മയുടെ കാല്ക്കൽ നമസ്കരിച്ചു.












ഡോ. പി. വേണുഗോപാലൻ




നളചരിതത്തിൽ നിന്ന്

# ആനന്ദതുന്ദിലനായി വന്നിതാശു ഞാൻ....

നെടുനാളത്തെ വിരഹജീവിതവും കൊടും യാതനകളും പിന്നിട്ട് ഭൈമീനളന്മാർ പുനസ്സമ്മേളിക്കുന്ന രംഗം നളചരിതം നാലാംദിവസത്തെ കഥയിൽ ഉണ്ണായിവാര്യർ ചിത്രീകരിച്ചിട്ടുള്ളത് ആ മഹാകവിയുടെ നാടക കലാമർമ്മജ്ഞതയുടെ മികച്ച ദൃഷ്ടാന്തമാണ്. നളകഥ പുനരാഖ്യാനം ചെയ്തവരെല്ലാം അശ്രദ്ധമായി ആവിഷ്കരിച്ച ജീവിതമുഹൂർത്തമാണിത്. ആ വിശിഷ്ട ദമ്പതികളുടെ സവിശേഷമായ സ്വഭാവ ചിത്രീകരണത്തിന് ഇവിടെയാണ് വാര്യർ നാടകീയമായ പൂർണ്ണത നല്കുന്നത്. പക്ഷേ, ഭാവാഭിനയത്തിന്റെ മർമ്മങ്ങളറിഞ്ഞ നടന്മാർക്കുപോലും അതിന്റെ അന്തശ്ചൈതന്യം പൂർണ്ണമായി ഉൾക്കൊള്ളാനാവുന്നില്ല. അവരുടെ കൈയും മെയ്യും മനസ്സും പതറുന്നു ഇവിടെ. കഥയറിയാതെയുള്ള വ്യാഖ്യാനങ്ങളും ആട്ടപ്രകാരങ്ങളും വിമർശനങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ശുദ്ധപാഠം കണ്ടെത്തി അർത്ഥശങ്കയ്ക്കിടയില്ലാതെ ഈ സന്ദർഭം വ്യാഖ്യാനിച്ചാലേ ആട്ടപ്രകാരങ്ങൾ അന്യൂനമാകയുള്ളൂ.

'ആനന്ദതുന്ദിലനായി' എന്നാരംഭിക്കുന്ന ബാഹുകമൊഴികളെപ്പററി അടുത്ത കാലത്തും വിവാദങ്ങളുണ്ടായി. തീവ്രശോകാബ്ധിയിലാണ്ട ഒരു വിരഹജീവിതത്തിനു ശേഷമുള്ള ഈ സമാഗമത്തിൽ ദമയന്തിയെ കണ്ടപാടേ 'ആനന്ദതുന്ദില'നാകുന്ന ബാഹുകൻ—നളൻ—, പിന്നീട് സ്വന്തരൂപം ധരിച്ച് പെട്ടെന്ന് 'കോപാരംഭ കടുക്തി' കൊണ്ട് ഭൈമിയുടെ ചാരിത്രശുദ്ധിയെ അധിക്ഷേപിക്കുന്നതിലെ പൊരുത്തമില്ലായ്മ പണ്ടും വളരെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. മഹാനടനായ വാഴേങ്കട കുഞ്ചുനായരാശാന്റെ ഇഷ്ടവേഷമായിരുന്നു മൂന്നും നാലും ദിവസത്തെ ബാഹുകൻ. പക്ഷേ, ഈ ഒരു സന്ദർഭത്തിന്റെ അവതരണത്തെപ്പററി ആശങ്കാകുലനായിരുന്നു അദ്ദേഹം, ജീവിതാവസാനംവരെയും. കലി നീങ്ങിയെങ്കിലും സ്ഥിരബോധം വന്നിട്ടില്ലെന്നു തോന്നിപ്പിക്കുന്ന നളന്റെ ഈ വാക്കുകൾക്ക് പലരും പല ന്യായങ്ങളും പറഞ്ഞതൊന്നും കുഞ്ചുനായരാശാന് തൃപ്തികരമായില്ലെന്ന് അദ്ദേഹത്തിന്റെ 'കഥകളിവെട്ടം' എന്ന ഗ്രന്ഥത്തിൽ പലപാടു സൂചിപ്പിച്ചിട്ടുണ്ട്. ഏടു കീറിപ്പോയതിനാൽ ചില 'പദ'ങ്ങൾ പോയിട്ടുണ്ടെന്നോ, ചരണങ്ങളുടെ സ്ഥാനം മാറിപ്പോയിട്ടുണ്ടെന്നോ ഒക്കെ പറയുന്നതു വെറുതെ. ''ഇപ്പോഴത്തെ നിലയ്ക്ക് ബാഹുകന്റെ അഭിനയരീതിയിൽ ഒരു ചേരായ്ക ഉണ്ടെന്ന് എനിക്കു ബോദ്ധ്യമാണ്; അനുഭവവുമാണ്.'' കുഞ്ചുനായരാശാന്റെ ഈ അഭിപ്രായം തന്നെയാണ് മററു പല നടന്മാർക്കും ഉള്ളത്.

**നളചരിതത്തിൽ 'ആനന്ദതുന്ദിലനായി' എന്നാരംഭിക്കുന്ന ബാഹുകമൊഴിയെ ആധാരമാക്കി ഉയർന്നുവന്നിട്ടുള്ള വിവാദത്തെക്കുറിച്ച്.**

രണ്ടാം വേളിതന്ത്രമുപയോഗിച്ച് താൻ കുണ്ഡിനത്തിൽ വരുത്തിയ ബാഹുകൻ നളാഭിന്നനെന്ന് കേശിനിയിലൂടെ പരീക്ഷിച്ചറിഞ്ഞശേഷം, ദമയന്തി അയാളെ തന്റെ അന്തഃപുരത്തിലേക്കു വരുത്തി ഗംഭീരാർത്ഥകമായ ഒരു സംഭാഷണം ആരംഭിക്കുന്നു: 'വികൃതാകൃതി' എങ്കിലും ആത്മവല്ലഭതുല്യ

നായ ആ സൂതവേഷധാരിയോട്, 'എങ്ങാനുമുണ്ടോ കണ്ടു തുംഗാനു ഭാവനാം നിൻ ചങ്ങാതിയായുള്ളവനെ' എന്നു നളനെപ്പററി കേണ് അന്വേഷിക്കുന്ന ദമയന്തിയോട് ബാഹുകൻ പറയുന്നു:

''ആനന്ദതുന്ദിലനായി വന്നിതാശു ഞാൻ
ആപന്നനെന്നാകിലും.

........................................

കലിയകലേ, അഹമബലേ,
വന്നിതു സുന്ദരി, നിന്നരികിന്നിനി
ഇരുവർ പിരിവർ, ഉയിർവേരററവേ
നിറവേ കുറവേ, വിലപിതമിതു മതി
വിളവതു സുഖമിനി
ദൈവാലൊരുഗതി മതിധൃതിഹതി.''

ഇവിടെ 'ആനന്ദതുന്ദിലനായി' എന്നതിന്റെ വാച്യാർത്ഥത്തിനപ്പുറത്തേക്ക് വ്യാഖ്യാതാക്കളും നടന്മാരും കടക്കുന്നതേയില്ല. ഇനിമേൽ ജന്മജന്മാന്തരങ്ങളിലും നാം തമ്മിൽ പിരിയുകയില്ലെന്നും, മേലിൽ സുഖം മാത്രമാണു നമുക്കുണ്ടാകുന്നതെന്നും പറഞ്ഞ് നളൻ ദയിതയെ ആശ്വസിപ്പിച്ചു എന്നാണ് തുടർന്നുള്ള വരികൾക്ക് വ്യാഖ്യാതാക്കൾ നല്കുന്ന അർത്ഥം. എന്നാൽ അടുത്ത നിമിഷം കാർക്കോടകദത്തമായ വസനം ചാർത്തി സ്വന്തരൂപം ധരിച്ച നളൻ, ഒരു കുലസ്ത്രീക്കു കേൾക്കാനരുതാത്തതായ കോപഭർത്സന വാക്ശൂലങ്ങൾ ആ സാധ്വിയുടെ നേർക്കു ചൊരിയുന്നതു കാണുമ്പോൾ, ഇയാളുടെ കലി നിശ്ശേഷം നീങ്ങിയിട്ടില്ലേ എന്ന് ആരും ശങ്കിച്ചുപോകും. ഒടുവിൽ അശരീരി കേൾക്കുന്നതുവരേക്കും നായികയുടെ ചാരിത്രശുദ്ധിയിൽ ആശങ്കാകുലനാണു നായകനെന്നിരിക്കെ, ആദ്യം ഇയാൾ 'ആനന്ദതുന്ദില'നായതെങ്ങനെ? മേലുദ്ധരിച്ച വരികൾക്ക് വ്യാഖ്യാതാക്കൾ കൊടുത്ത അർത്ഥം അംഗീകരിക്കുന്നിടത്തോളം ആ പാത്രസൃഷ്ടിയും അത്യന്ത വികലമെന്നു സമ്മതിക്കേണ്ടി വരും. ഹൃദയത്തിൽക്കൊണ്ട് അഭിനയിക്കുന്നവർക്കും കാണുന്നവർക്കും രസവിച്ഛിത്തി അനുഭവപ്പെടും. വാര്യരുടെ കവിതാശക്തി ചോദ്യംചെയ്യപ്പെടും. വിമർശനങ്ങൾ 'അപഥിഷ്ഠഗതി'യാകും.

'ആനന്ദതുന്ദിലനായി' എന്ന തുടക്കം യഥാർത്ഥത്തിൽ ഒരു 'വിപരീതലക്ഷണ'യാണ്. ചാരിത്രശാലിനി എന്നു താൻ കരുതിയിരുന്ന ഇവൾ, 'നിതാന്തരമ്യനിശാന്തകേളി'യിൽ താല്പര്യം പൂണ്ട്, 'അപരവരണോദ്യമ'യായി ഋതുപർണ്ണനെ രഹസ്യമായി വരുത്തിയിരിക്കുന്നതു കണ്ട് തനിക്കു തൃപ്തിയായി എന്ന വിപരീതലക്ഷണ. പുനർവിവാഹ വാർത്തകേട്ട് രാജാക്കന്മാർ കുണ്ഡിനത്തിൽ വന്നു നിറഞ്ഞിരിക്കുന്നു എന്നു സുദേവൻ വന്നുണർച്ചിച്ചതു പൊളിയാണെന്നും, ഋതുപർണ്ണനല്ലാതെ മററാരും അവിടെ വന്നിട്ടില്ലെന്നും, 'നൃപസഞ്ചാരവിഹീന'മായ കുണ്ഡിന രാജധാനി കണ്ടപ്പോൾത്തന്നെ നളനു ബോദ്ധ്യപ്പെടേണ്ടതല്ലേ—എന്ന സംശയം ഉണ്ടാകാം. ദമയന്തിയെ ഇത്തവണ തനിക്കുതന്നെ ലഭിക്കുമെന്നു കൊതിച്ചു പുറപ്പെട്ടിരിക്കുന്ന ഒരു കാമുകവിടന്റെ തേരാളിയായി താൻ നിയുക്തനായപ്പോൾപ്പോലും 'അപഥിഷ്ഠമതിഗതിയവൾക്കില്ല, അതിപരിചിതമെനിക്കവൾ ശീലം' എന്ന് ആ സുചരിതയെ സ്മരിച്ചുകൊണ്ടാണ് നളൻ കുണ്ഡിനത്തിലേക്കു തേർതെളിച്ചത്. പക്ഷേ, ആ രണ്ടാം വേളി വാർത്ത കർണ്ണാകർണ്ണികയാ അറിഞ്ഞെങ്കിലും ഒരൊററ രാജാവും അവിടെ വന്നിട്ടില്ലെന്നു കണ്ടപ്പോൾ ഋതുപർണ്ണനെ ആളയച്ചു വരുത്തിയ ദമയന്തിയുടെ നടപടി ഒരു പതിവ്രതയ്ക്കു ചേരാത്ത ധർമ്മമായി ധർമ്മനിഷ്ഠനായ നളനു തോന്നി. അതല്ല, ഭർത്താവിനെ വരുത്താനുള്ള ഒരുപായം മാത്രമായിരുന്നു ഇതെങ്കിൽ അതു തെളിയിക്കപ്പെടുകതന്നെ വേണം. കുട്ടിക്കൃഷ്ണമാരാര് സൂചിപ്പിച്ചതുപോലെ നളന്റെ ഈ ആശങ്ക ആത്മാവിൽ തട്ടിയതുതന്നെ ആയിരുന്നു. കുണ്ഡിനത്തിലെത്തിയ നളൻ ആദ്യം സംസാരിക്കുന്നത് കേശിനിയോടാണല്ലോ. തൊട്ടുമുമ്പത്തെ ആ രംഗത്തിലും വിപരീതലക്ഷണ ചേർന്ന അകത്തു കത്തിയുള്ള വാക്കുകളാണ് നളൻ പ്രയോഗിക്കുന്നത്. ധർമ്മാത്മാവായ നളന്റെ അകത്തെ ഈ കത്തൽ കുണ്ഡിനത്തിൽ പ്രവേശിച്ചതിനു ശേഷമാണ് തുടങ്ങിയതെന്നു വ്യക്തം.

കേശിനിയോടുള്ള ഓരോ വാക്കിലും പരിഹാസവും അമർഷവും ധ്വനിക്കുന്നതു കാണാം. ദമയന്തിയുടെ അന്തഃപുരത്തിൽ ക്ഷണിക്കപ്പെട്ട് എത്തുമ്പോഴും ഈ ആശങ്കകൾക്കു തെല്ലും കിഴിവുണ്ടായിട്ടില്ല. അധർമ്മഭയം വേട്ടയാടുന്ന മനസ്സിന് ഉത്തരോത്തരം അടിമയാവുകയാണയാൾ. അങ്ങനെ ഈ 'ആനന്ദതുന്ദിലത' വാച്യാർത്ഥത്തിനു നേരെ വിപരീതമായ അർത്ഥം ധ്വനിപ്പിക്കുന്നു. അഭിനയത്തിൽ ഇതെങ്ങനെ ധ്വനിപ്പിക്കും എന്ന സംശയത്തിനും ഇടയില്ല, കേശിനിയോടുള്ള പദത്തിന്റെ ഭാവം ഗ്രഹിച്ചുള്ള ആട്ടം പരിചയിച്ചിട്ടുള്ളവർക്ക്. വിരുദ്ധ ഭാവങ്ങൾ അകത്തും പുറത്തും ഒന്നിച്ചു കത്തുന്നത് കലാമണ്ഡലം ഗോപിയുടെ ബാഹുകൻ, കേശിനിയെ നേരിടുന്ന സന്ദർഭത്തിൽ പലപ്പോഴും അനുഭവപ്പെടുത്തുന്നുണ്ട്. കഥകളിയിലെ അഭിനയത്തിൽ വാച്യാർത്ഥത്തിനപ്പുറം ധ്വനി അസാദ്ധ്യമാണെന്നു കരുതുന്നവർക്കാകട്ടെ, നളചരിതം വഴങ്ങില്ല.

കല്യാവേശാവശനായതു മുതല്ക്കുള്ള തന്റെ അനുഭവങ്ങളാണ് നളൻ തുടർന്നു പറയുന്നത്. 'വന്നിതു സുന്ദരി നിന്നരികിൽ ഇന്ന്' എന്ന വാക്യം മുതൽ നളന്റെ ഈർഷ്യക്കു പടർച്ച കൂടുന്നു. 'സുന്ദരീ' എന്ന സംബോധനയിൽപ്പോലും നിന്ദാസ്തുതിയുണ്ട്.

നളചരിത വ്യാഖ്യാനങ്ങളിലെ ഏററവും വലിയ അബദ്ധം ഇനിയുള്ള ഒരു വാക്യത്തിലാണ്. 'ഇനി ഇരുവർ പിരിവർ ഉയിർവേരററവേ' എന്നതിന് ഉയിരിന്റെ വേരറുന്നതുവരേക്കും നാം തമ്മിൽ പിരിയുകയില്ല എന്നാണ് വ്യാഖ്യാനങ്ങളിലെ അർത്ഥം. ഇവിടെ വാച്യാർത്ഥംതന്നെ വിപരീതമായിപ്പോയിരിക്കുന്നു. 'പിരിവർ' എന്നതിന് പിരിയും, പിരിയുന്നു എന്നെല്ലാമാണ് അർത്ഥം. പിരിയുകയില്ല എന്ന അർത്ഥം വ്യാകരണസമ്മതമല്ല. തരുവർ, നില്പർ, പരിഹസിപ്പർ എന്നെല്ലാം സമാനരൂപങ്ങൾ നളചരിതത്തിൽത്തന്നെയുണ്ട്. അവിടെയൊന്നും വിപരീതാർത്ഥമല്ല. 'പിരിയുകയില്ല' എന്ന് വല്ല വിധവും അർത്ഥമെടുത്താൽത്തന്നെ, പിന്നീടുള്ള ഭർത്സനങ്ങൾ വെറും ചിത്തഭ്രമമാകും. 'നിന്നോടയി ഞാൻ ക്ഷണമപി പിരിഞ്ഞറിവേനോ?' എന്നു തൊട്ടടുത്ത പദത്തിൽ ദമയന്തി കണ്ണുനീരോടെ ചോദിക്കുന്നത് നളന്റെ നിർദ്ദയമായ ഈ വാക്കിനുള്ള മറുപടിയാണ്. 'പിരിഞ്ഞ് ജീവിക്കാനാകുമോ?' എന്നാണ് ഭൈമിയുടെ ചോദ്യത്തിന്റെ സാരം. 'നാം തമ്മിൽ ഇനി പിരിയുകയാണ്' എന്ന നളന്റെ പ്രസ്താവത്തോടു ചേർത്ത് ആലോചിക്കുമ്പോഴേ, 'പിരിഞ്ഞറിവേനോ?' എന്ന ഭൈമിയുടെ ചോദ്യത്തിൽ തുളുമ്പിനില്ക്കുന്ന ദൈന്യവും നിസ്സഹായതയും പൂർണ്ണമായി അനുഭവപ്പെടുകയുള്ളൂ. സന്ദർഭത്തിൽ നിർത്തി വിശകലനം ചെയ്തല്ലാതെ വാര്യരുടെ വാക്കുകളും പ്രയോഗങ്ങളും അർത്ഥം നിർണ്ണയിച്ചുകൂടാ. അനുപദാർത്ഥസ്ഫൂർത്തി വേണ്ട കഥകളിയിൽ വാച്യാർത്ഥംതന്നെ തെററിയാൽ പിന്നെ കഥയറിയാതുള്ള ആട്ടമാകും.

കേശിനിയോട് ധ്വനിമര്യാദയിൽ പറഞ്ഞതെല്ലാം ഭൈമിയോട് വാച്യമായി പറയുകയാണിനി: ''നിറവേ കുറവേ വിലപിതമിതു മതി''— ഇനിയുണ്ടാകുന്ന ശാശ്വതമായ വേർപാടിൽ നിറവും കുറവും ഉണ്ടാകാം. ഏതായാലും ഇനി നീ കരയേണ്ട. ''വിളവതു സുഖമിനി''— ഇനി ഉണ്ടാകുന്നതു സുഖം മാത്രം. ഋതുപർണ്ണനുമായുള്ള ദാമ്പത്യത്തിൽ ലഭിക്കാവുന്ന സുഖമാണിവിടെ പരിഹാസപൂർവം സൂചിപ്പിക്കുന്നത്. ''ദൈവാലൊരുഗതി മതിധൃതിഹതി''— ബുദ്ധിയുടെ ഈ ധൈര്യക്ഷയം ഒരു ദൈവനിശ്ചയമാണ്.

ഇങ്ങനെ തുടക്കത്തിലെ നളന്റെ വാക്കുകൾ ദമയന്തിയിൽ ദോഷം ശങ്കിച്ചുകൊണ്ടുള്ള ദുസ്സൂചനകളും നിന്ദാസ്തുതികളും കലർന്നതായിരുന്നു എന്ന അർത്ഥനിർദ്ദേശമല്ലേ ഇതിവൃത്തഗതിയിൽ പ്രസക്തമായത്? എങ്കിലല്ലേ തുടർന്നുള്ള 'കോപാരംഭ കടൂക്തി'കൾക്ക് രസനൈരന്തര്യം ഉണ്ടാവുകയുള്ളൂ? കോപത്തിന്റെ 'ആരംഭം' എന്നതും ശ്രദ്ധിക്കണം. 'ആരംഭ'ത്തിനിവിടെ തുടക്കമെന്നല്ല അർത്ഥം. തിടുക്കം, മുന്നേററം, ആവേഗം എന്നെല്ലാമാണിവിടെ 'ആരംഭ'പദത്തിനർത്ഥം. കോപത്തിന്റെ പടിപടിയായുള്ള അഭിവൃദ്ധിയാണ് ഇവിടെ സൂചിപ്പിക്കുന്നത്. നാടകം വികസിക്കുന്ന വഴിയാണത്.

പുറത്താരുമേ അറിയാനിടവരരുതാത്ത ഒരു വാഗ്യുദ്ധമാണിനി. അതുകൊണ്ടാണ് വാര്യരുടെ ദമയന്തി ബാഹുകനെ ഇങ്ങു തന്റെ അന്തഃപുരത്തിലേക്കു വരുത്തിയത്. ഇതിഹാസത്തിലെ ദമയന്തിയാകട്ടെ, അങ്ങു രഥശാലയിൽ ചെന്നുകാണുകയാണു ബാഹുകനെ. 'മോദാൽ പ്രേഷിത കേശിനീ മൊഴികൾ കേട്ടഭ്യാഗതം ബാഹുകം' എന്നു വാര്യർ ചെയ്ത നടനിർദ്ദേശത്തിന്റെ വാച്യാർത്ഥമോ ധ്വനിയോ മനസ്സിലാക്കാതെയാണ്, പീഠത്തിലിരിക്കുന്ന ബാഹുകനെയും അങ്ങോട്ടു പ്രവേശിക്കുന്ന ദമയന്തിയെയും ഇന്നവതരിപ്പിച്ചു പോരുന്നത്.

നളന്റെ 'കോപാരംഭ കടൂക്തി' ആരംഭിക്കുന്നത് ഹൃദയപൂർവകമായ ക്ഷമാപണത്തോടെയാണെന്ന കാര്യവും വേണ്ടത്ര ശ്രദ്ധിക്കപ്പെട്ടിട്ടില്ല.

''സ്ഥിരബോധം മാഞ്ഞു നിന്നോടപരാധം
ഭൂരി ചെയ്തേൻ
അവരോധം ഭൂമി പാനാമവിരോധമായം
അധികം കേൾ അധർമ്മം, എല്ലാമറിവേൻ...''

'രാജാക്കന്മാർ ഭാര്യയോടു കളിയായിപ്പോലും വിരോധം പ്രവർത്തിച്ചുകൂടാ. താൻ ചെയ്തതാകട്ടെ, അധികം അധർമ്മമാണ്. കല്യാവേശത്താൽ സ്ഥിരബോധം മാഞ്ഞ് ചൂതുകളി, ധർമ്മപത്നീപരിത്യാഗം തുടങ്ങി വളരെ അപരാധങ്ങൾ താൻ ചെയ്തു' എന്നിങ്ങനെ നളൻ സ്വാപരാധം ഏററു പറയുന്ന ഈ വരികളുടെ ക്ഷമാപണരൂപമായ അർത്ഥം എം.എച്ച്. ശാസ്ത്രിയുടെ വ്യാഖ്യാനത്തിലുണ്ട്. ഭടന്മാരോ നിരൂപകരോ അതറിയുന്നില്ല.

ദമയന്തിയുടെ ചാരിത്രശുദ്ധിയെയും നളന്റെ ധർമ്മബോധത്തെയും തെളിയിക്കുന്ന ഈ ഒരു പരീക്ഷണഘട്ടത്തിലെ ഏടാകൂടങ്ങളിലൊന്നും ചാടാതെ, ഇരുവരുടെയും ആശങ്കകളെ ഒരു മാപ്പപേക്ഷിക്കലും ആണയിടലും പിന്നെയൊരു ആലിംഗനവുമൊക്കെക്കൊണ്ട് അവസാനിപ്പിക്കുക എന്നത് എളുപ്പമായ പണിയാണ്. 'ഭാഷാനൈഷധം ചമ്പു'വിലും മററും ആ വിധം വേഗം രംഗം അവസാനിക്കുന്നതു കാണാം. ഈ സന്ദർഭം ഇതിഹാസകവിയെക്കാൾ കലാസൗകുമാര്യത്തോടെ പ്രതിപാദിച്ചു ഫലിപ്പിക്കാൻ കഴിഞ്ഞു എന്നതാണ് ആട്ടക്കഥയുടെ വൈശിഷ്ട്യം.



നളചരിതം

ദമയന്തി സത്യാവസ്ഥ എല്ലാം തുറന്നു പറഞ്ഞിട്ടും അതിലൊന്നും വിശ്വാസം വരാതെ, 'അഭിലാഷംകൊണ്ടുതന്നെ ഗുണദോഷം വേദ്യമല്ലെ'ന്നും, ഋതുപർണ്ണനെ വരുത്തിയതും അതിനു കണ്ട കുത്സിതമാർഗ്ഗവും ലോകാപവാദ ഹേതുകമാണെന്നുമാണ് നളന്റെ നിലപാട്. ധർമ്മതല്പരമായ ഒരു മനസ്സിന്റെ ശാഠ്യമാണത്. പക്ഷേ, അങ്ങനെ ദുശ്ശങ്കയ്ക്കു പാത്രമാകുന്തോറും സമുജ്ജ്വലശോഭ നേടുന്നത് ദമയന്തിയാണ്. നളന്റെ ധർമ്മരോഷവും കുത്തുവാക്കുകളും അതിരു കടന്നപ്പോൾ മഹാഭാരതത്തിലെ ശകുന്തളയെയും ദമയന്തി

യെയ്യുംകാൾ കുലവസ്തുയോഗ്യമാംവിധം വാര്യരുടെ ദമയന്തി പ്രതികരിക്കുന്നുണ്ട്:

"നാഥാ, നിന്നെക്കാണാഞ്ഞു ഭീതയായ ഞാൻ നിന്നെ കണ്ടെത്തുന്നതിലേക്കു സ്വീകരിച്ച ഉപായം ധർമ്മത്തിൽനിന്നു വ്യതിചലിച്ചതായിരുന്നെങ്കിൽത്തന്നെയും ദോഷമെന്ത്? എനിക്കിതിൽ മാതാവുതന്നെ ഉത്തമ സാക്ഷിണി. എന്നിട്ടും ഞാൻ സാപരാധയാണെന്നാണ് അങ്ങയ്ക്കു തോന്നുന്നതെങ്കിൽ എനിക്കു ഖേദമില്ല; എന്നു മാത്രമല്ല 'ധൃതമോദ' (സന്തുഷ്ട)യുമാണ്. കാരണം, തെററായ വഴിയിലൂടെയാണെങ്കിലും അങ്ങയെ കാണാൻ സാധിച്ചല്ലോ. ('പ്രിയതമ സുചിരാകാംക്ഷിതാലോകലാഭം' കൊണ്ടുതന്നെ "ആത്താനന്ദാതിരേക'യാണവൾ. അതിൽക്കവിഞ്ഞൊരു ലാഭചിന്ത ഇല്ലാത്ത സ്നേഹമാണത്.) അങ്ങയെ കാണാനുള്ള കൗതുകത്താൽ ചെയ്തുപോയ പിഴ ഒഴിഞ്ഞ് യാതൊരു കപടവും ഇതിലില്ല എന്നു വിശ്വസിക്കാമെങ്കിൽ വിശ്വസിച്ച് ഈ നിമിഷം എന്നെ സ്വീകരിച്ചാലും! അച്ചരനുപോലും ഇതൊന്നും അറിയില്ല. അറിയാനിടവരികയുമരുത്. ഈ നിമിഷം രണ്ടിലൊന്നു തീർച്ചയാകണം. എന്റെ ചാരിത്രശുദ്ധിയിൽ ദൃഢബോധം ഉണ്ടെങ്കിൽ മാത്രം സ്വീകരിച്ചാൽ മതി. നേർക്കുനേർ നിന്ന് ഞാനിതാ നേരു പറയുന്നു."

തന്റേടം തികഞ്ഞ ഈ വാക്കുച്ചരിക്കുമ്പോഴും ഭർത്തൃപാദോന്മുഖമാണു ദമയന്തിയുടെ മനസ്സ്. പതിദേവതയാണു ഭൈമി; സത്യധർമ്മാവാണു നളൻ. രണ്ടുപേർക്കും അതിൽ വിട്ടുവീഴ്ചയില്ല. ഏതു പരീക്ഷണഘട്ടത്തിലും ഒരു വ്യക്തിത്വസംരക്ഷണത്തിൽ അവർ പരാജയപ്പെടുകയില്ല. അതിന്റെ വിഷമഫലങ്ങൾ എത്ര അനുഭവിച്ചു! ദേവകളെയും ജയിക്കാനവർക്കു കഴിയുന്നു. അവരുടെ സുദൃഢമായ വ്യക്തിത്വങ്ങളുടെ ഈ സംഘർഷമാണ് രംഗാവതരണത്തിൽ ഇനിയും ഏറെ തെളിയാനുള്ളത്. സംഘർഷത്തിനു കാരണം, കവിയുടെതന്നെ വാക്കുപയോഗിച്ചാൽ, 'താദൃശം തങ്ങളിൽ സ്നേഹം'.

നളന് ഇനിയും വിശ്വാസം വന്നിട്ടില്ലല്ലോ. 'സ്വൈരിണീ സംഗമ കലുഷ ലവാപാചികീർഷു' ആയി പുറംതിരിഞ്ഞു നില്ക്കുകയാണയാൾ. ചാരിത്രനിഷ്ഠയില്ലാത്ത ഒരു സ്ത്രീയുടെ സംഗമത്താലുണ്ടാകാവുന്ന പാപലവത്തെപ്പോലും പരിഹരിക്കാനുള്ള ധർമ്മബോധം! ഋതുപർണ്ണനെ വരുത്തിയതിന്റെ ഉദ്ദേശ്യശുദ്ധി തെളിയിക്കപ്പെടാത്തിടത്തോളം ആ പുനഃസമാഗമം നളദൃഷ്ടിയിൽ പാപമാണ്. ദൃഢബോധം വന്നേ പുനഃസ്വീകാരം ആകാവൂ എന്നുതന്നെ ഭൈമിയുടെയും പക്ഷം. അല്ലാതുള്ള സ്വീകാരം ഭാവിയിൽ എങ്ങനെയെല്ലാം പരിണമിച്ചുകൂടാ?

ഇത്തരം വിഷമവൃത്തങ്ങളിൽ ദൈവതസാക്ഷ്യംകൊണ്ട് വൃത്തശുദ്ധി തെളിയിക്കപ്പെട്ടവരാണ് സീതയും ദമയന്തിയും സാവിത്രിയും ശകുന്തളയും മററും. ധർമ്മാത്മാവായ നളന് വിശ്വാസമുണ്ടാകുവാൻ ദമയന്തിയുടെ വാക്കുകൾ പോരാ. ദമയന്തി ആരെ നിരാകരിച്ചിട്ടാണോ നളനെ പണ്ടു വരിച്ചത്, ആ ദേവന്മാരുടെ ആകാശവാണി, ഭൈമീവാക്യത്തെക്കാൾ നളനു വിശ്വാസയോഗ്യമായി ത്തോന്നിയെങ്കിൽ അദ്ഭുതമില്ല. പണ്ട് ദേവന്മാർ ആവശ്യപ്പെട്ടപ്പോൾ ഈ ഭൈമീകാമുകൻ 'നിജസാധ്യം' വെടിഞ്ഞ് ദേവന്മാരുടെ പ്രണയധൂതനായി ദമയന്തിയുടെ അടുത്തേക്കു പോയില്ലേ? ധർമ്മനിഷ്ഠനായ ഈ രാജാവിന് ദേവവാക്യംതന്നെ പ്രമാണം. പോരെങ്കിൽ, അന്നു പരീക്ഷിക്കാൻ വന്ന ദേവന്മാരാരുമല്ല, 'ഭൂതവൃന്ദസാക്ഷി'യായ വായുഭഗവാനിൽ നിന്നാണ് ഈ അശരീരി.

മൂലകഥയിൽ വായുവിനോടും സൂര്യചന്ദ്രന്മാരോടും തന്റെ സത്യം വെളിവാക്കാൻ ദമയന്തി പ്രാർത്ഥിക്കുന്നുണ്ട്. ഇവിടെ പ്രാർത്ഥന കൂടാതെതന്നെ ആ ദൈവതസാക്ഷ്യമുണ്ടാകുന്നു.

പുരാണേതിഹാസങ്ങളിലെ അശരീരിപോലെയുള്ള കാവ്യസങ്കേതങ്ങളെ അതിഭൗതികതലത്തിൽ മാററിനിർത്തി കാവ്യപാരായണം ചെയ്യുന്നത് യഥാതഥവും ഉപരിപ്ളവവുമായ ആസ്വാദനശീലമാണ്. ഇവിടെ അശരീരിരൂപമായ 'ത്രൈലോക്യ പ്രാണവാക്യം' നളന്റെ തന്നെ പ്രജ്ഞയിൽനിന്നുള്ള സത്യം കണ്ടെത്തലാണ്. പ്രാണന്റെ ഉപദേശമാണ് ഉള്ളിൽ മുഴങ്ങിയത്. ആത്മപ്രത്യയമാണത്. സത്യധർമ്മാവായ വ്യക്തിക്ക് അന്തഃകരണവൃത്തികളാണ് സന്ദേഹപദങ്ങളിൽ അന്തിമ-പ്രമാണം. അന്തഃകരണവൃത്തിയുടെ അതിസൂക്ഷ്മമായ സ്ഫുലനമാണ് പ്രാണനിൽ നിന്നുണ്ടായ ഈ വാക്യം. ദൃഢബോധമാംവണ്ണം സത്യം പ്രാണനിൽ പ്രകാശിച്ചു എന്നതിന്റെ കാവ്യാത്മകമായ പ്രകാശനം. പുരാണേതിഹാസങ്ങളുടെ സമ്പ്രദായമാണത്. പ്രജ്ഞയുടെ ഈ അധ്യാരോപം ഒരു ദൃശ്യകാവ്യത്തിൽ വിശേഷിച്ചും സംഗതമാകുന്നു.







# സ്വാതന്ത്ര്യത്തിന്റെ വിലയറിഞ്ഞ കവി

ചെറിയാൻ കെ. ചെറിയാൻ

**ലാററിനമേരിക്കൻ കവിയായ നികനോർ പാർരയുടെ കാവ്യജീവിതത്തിലൂടെ കടന്നുപോവുകയാണ് ലേഖകൻ. ആൻറി പൊയട്രിയുടെ അതിശക്തനായ പ്രതിനിധിയായ പാർരയുടെ കാവ്യബിംബങ്ങൾ അസാധാരണങ്ങളാണ്. കവിത ജീവിതത്തിന്റെ ആയുർരേഖകളാക്കുകയാണ് പാർര.**



നികനോർ പാർര എന്ന ചിലിയൻ കവി അമേരിക്ക സന്ദർശിച്ച വേളയിൽ, ന്യൂയോർക്കു നഗരത്തിലെ സ്വാതന്ത്ര്യ പ്രതിമയെ നോക്കി തെല്ലിട നിന്നശേഷം പാടി:

"അമേരിക്കയിൽ സ്വാതന്ത്ര്യം
ഒരു പ്രതിമയാണ്."

ആ രണ്ടേ രണ്ടു വരികൾ ഉൾക്കൊണ്ട വിമർശം എത്രകണ്ടു തീക്ഷ്ണവും നിശിതവുമെന്നു പറയേണ്ടതില്ല. സ്വാതന്ത്ര്യത്തിന്റെ കുലന്ധയസൈകതം അമേരിക്ക എന്ന അവകാശവാദത്തിന്റെ പൊള്ളത്തരം തെളിയിക്കുന്നതോടൊപ്പം, ലാററിനമേരിക്കൻ രാജ്യങ്ങളെ ചൂഷണോന്മുഖം സമീപിക്കുന്ന അമേരിക്കൻ മുതലാളിത്തത്തിന്റെ നേർക്കുയർന്ന അമർഷം ഈ വരികളിൽ സംഭൃതവുമായിരിക്കുന്നു. വ്യംഗ്യത്തിനു വാച്യാർത്ഥത്തെക്കാൾ ശക്തിയുള്ളതിനാൽ കവിതയ്ക്കു ലഭ്യമാകുന്ന അനന്യതയും ഒന്നു വേറെതന്നെ. അസ്പർശ്യമല്ലെങ്കിലും സ്പർശനവിധേയമാവാത്ത രസബിന്ദുവിന്റെ പ്രത്യേകത.

സ്പാനീഷു ഭാഷയിൽ വിമർശനത്തെ ഒരു കാവ്യാത്മക കലയായി വളർത്തിയെടുത്തത് പാർര ആയിരുന്നുവെന്നു വേണം പറയുവാൻ. വിമർശനത്തിന്റെ പ്രകട തീക്ഷ്ണതയ്ക്ക് കവിതയുടെ സംക്ഷിപ്തത സഹായിക്കുമെന്ന അവബോധത്തെ തന്റെ കാവ്യസാധനയുടെ ഉത്കൃഷ്ട ലക്ഷ്യമായി അദ്ദേഹം കണക്കാക്കി. നീണ്ട കവിതകൾക്ക് ഭാവബദ്ധമായ ഏകാഗ്രത പലപ്പോഴും നഷ്ടപ്പെട്ടുപോകുന്നു. വിമർശം തന്മൂലം തണുത്തുപോകുന്നു; അതിന്റെ വാൾത്തല വളഞ്ഞുപോകുന്നു. ഇതു മനസ്സിലാക്കിയ പാർര തന്റെ വിമർശനാത്മക രചനകളെല്ലാംതന്നെ ഒരു നിശ്ചിത സമീപനരീതിക്കനുസൃതമായി സംവിധാനം ചെയ്തു. ആഖ്യാനത്തിനും പ്രതിപാദനത്തിനും കാര്യകാരണ വിവേചനത്തിനും നേരമില്ല. വികാരത്തിന്റെ ആകസ്മികമായ ബഹിർഗമനമാണ് കവിത.

ഉദാഹരണം: ദാരിദ്ര്യമനുഭവിച്ച ചിലിയൻ ജനതയെ വിമോചിപ്പിക്കാനെന്ന വ്യാജേന അധികാരം പിടിച്ചുപററിയ സൈനികമേധാവി പിനോഷെ സാധുക്കളെ കാലക്രമേണ പീഡിപ്പിച്ചുതുടങ്ങി. അങ്ങനെ പട്ടിണിയും പരിവട്ടവും പകർച്ചവ്യാധിയും സാധാരണയായി മാറിയപ്പോൾ പാർര എഴുതി:

"വിമോചനം ഗംഭീരമായിരുന്നു.
ഇനിയും–
വിമോചകരിൽ നിന്നു നമ്മെയാർ
മോചിപ്പിക്കും?
ഈ ഭിത്തിക്കെതിരേ
നാം നിരന്നുനിൽക്കുകയാണ്.
വെടിവച്ചു വീഴ്ത്തുവാൻ വേണ്ടി
അവർ നമ്മെ
നിരത്തി നിർത്തിയിരിക്കയാണ്."

മറെറാന്ന്:

"ഇന്നലെ–
നിറയാത്ത കലങ്ങളുടെ
ഘോഷയാത്രയായിരുന്നു.
ഇന്ന്–
നിറഞ്ഞ കോളാമ്പിയുടെ
മൂകജാഥയാണ്."

അക്രമവും അഴിമതിയും ചിലിയിൽ വർദ്ധിച്ചുകൊണ്ടേയിരുന്നു. രാജ്യത്തിന്റെ സുരക്ഷിതത്വം തകർന്നു. നാണയവില ഇടിഞ്ഞു. മനംകലങ്ങിയ പാർര തന്റെ പരിഹാസശരം തൊടുക്കുകയായി:

വിലക്കയററം

"ഗോതമ്പുവില പെരുകുന്നു;
അപ്പത്തിനു വില വർദ്ധിക്കുന്നു.
വാടക നിരക്കേറുന്നു;
വീട്ടുവാടക ഇരട്ടിക്കുന്നു.
തുണിവില പെരുകുന്നു;
വസ്ത്രവില കുതിച്ചുകയറുന്നു
ദുഷ്ടമായ ഒരു കൃത്രിമവലയത്തിൽ
നാം അകപ്പെട്ടിരിക്കയാണ്.
തടവറയിൽ ഭക്ഷണമുണ്ട്.
അധികമല്ലെങ്കിലും അല്പമുണ്ട്.
പുറത്തോ?
സ്വാതന്ത്ര്യത്തിന്റെ വിശാലത മാത്രം
പരന്നുകിടക്കുന്നു!"

ജനങ്ങൾ പ്രക്ഷോഭിച്ചു. നിരോധനങ്ങളും നിയമങ്ങളും നീട്ടി ഗവൺമെൻറു പ്രതികരിച്ചു. അങ്ങനെ പാർര പഴുതി:

നിരോധനം

"ഇവിടെ ആരും പ്രാർത്ഥിക്കരുത്;
തുമ്മരുത്;
തുപ്പരുത്;
ആരെയും പ്രശംസിക്കരുത്;
തറയിൽ മുട്ടുകുത്തരുത്;
ആരാധിക്കരുത്;
അലറരുത്;
ചുമയ്ക്കരുത്.

ഇവിടെ ആരും കിടന്നുറങ്ങരുത്;
ആരുമാരെയും കുത്തിവയ്ക്കരുത്;
പരസ്പരം സംസാരിക്കരുത്;
സംയോജിക്കരുത്;
ആരും രക്ഷപ്പെടാൻ ശ്രമിക്കരുത്;
യാതൊന്നും എത്തിപ്പിടിക്കരുത്;
ഓടിനടക്കരുത്;
ധൂമപാനം ചെയ്യരുത്;
ആരുമാരെയും ഭോഗിക്കരുത്.
ഇതു മുന്നറിയിപ്പ്."

പിനോഷെ നൽകിയ ശിക്ഷകൾ ക്രൂരവും കർക്കശവുമായിരുന്നു. ദിനപത്രങ്ങളെ ഭീഷണിയാൽ തന്റെ സ്തുതിപാഠകരായി അയാൾ മാററി. പാർരയുടെ ഗൂഢ വിമർശം:

"പീഡനം രക്തപങ്കിലമാവേണ്ട കാര്യമില്ല.
ഉദാഹരണത്തിന്–
ബുദ്ധിജീവിയെ പീഡിപ്പിക്കാൻ
അവനെ ദ്രോഹിക്കണമെന്നില്ല.
അവന്റെ കണ്ണട
ഒളിച്ചുവച്ചാൽ മതിയാവും."

പിനോഷെ ആത്മഹത്യോന്മുഖനായ ഒരു ഉന്മാദിയാണെന്നു വരെ സൂചിപ്പിക്കുവാൻ പാർര മടിച്ചില്ല.

### ചിലിയുടെ പ്രസിഡൻറായിരുന്നു വെങ്കിൽ

''എങ്കിൽ–
തലകൾ കുറെ ഞാൻ കൊയ്തേനെ.
ബൊളിവിയായ്ക്കെതിരേ
യുദ്ധം പ്രഖ്യാപിച്ചേനെ.
എന്നിട്ട്,
തലയ്ക്കുതന്നെ വെടിവച്ച്
ആത്മഹത്യ ചെയ്തേനെ.''

വികാരത്തിൻെറ ആകസ്മിക ബഹിർഗ്ഗമനംകൊണ്ടു മാത്രമല്ല പാർര തൻെറ വിമർശനം സാധ്യമാക്കുക. ശത്രുവിൻെറ സമാനഹൃദയനെന്ന മട്ടിൽ, അവൻെറ പ്രവൃത്തിമണ്ഡലത്തിലേക്ക് ഇറങ്ങിനിന്നുകൊണ്ട്, ചെയ്തികളുടെ അസംബന്ധതയെ വെളിപ്പെടുത്തുക എന്ന സമീപനമാണ് പ്രധാനോപാധി. വിദൂഷകൻ രാജാവിനെ വിമർശിക്കുന്ന മട്ട്. വിദൂഷകൻെറ രാജാവ് നാടകസൃഷ്ടിയെങ്കിൽ പാർരയുടെ പ്രസിഡൻറ് യാഥാർത്ഥ്യം എന്നതിൽ മാത്രം വ്യത്യസ്തത.

വിപ്ളവ കവി ആയിരുന്നില്ല പാർര. യാതൊരു രാഷ്ട്രീയ പാർട്ടിയിലും അംഗത്വം സ്വീകരിക്കുവാൻ അദ്ദേഹം കൂട്ടാക്കിയില്ല. അനുഭാവം രാഷ്ട്രീയത്തോടു പുലർത്തിയില്ല എന്നിരിക്കിലും, സമൂഹത്തോടു തനിക്കു കടപ്പാടുണ്ടെന്നു പാർര വിശ്വസിച്ചിരുന്നു.

സാൻറിയാഗോവിൽനിന്ന് ഇരുന്നൂറു മൈൽ തെക്കു സ്ഥിതി ചെയ്യുന്ന 'ചില്ലാൻ' ആയിരുന്നു അദ്ദേഹത്തിൻെറ ജന്മനഗരം. ജനനം 1914–ൽ. പിറന്നുവീണതോ, സംഗീതജ്ഞരുടേതായ ഒരു കുടുംബത്തിൽ. പിതാവ് വൈദഗ്ദ്ധ്യം നേടിയ ഗിററാർ വായനക്കാരൻ. സഹോദരി വയലെററാ പാർര അഖിലലോക പ്രശസ്തിയാർജ്ജിച്ച ഗായകി, ഗാനരചയിത്രി. സാൻറിയാഗോവിലും ചില്ലാനിലും വച്ചു നടന്ന സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ചിലി യൂണിവേഴ്സിററിയിൽ ഒരു എൻജിനീയറിംഗ് വിദ്യാർത്ഥിയായി അദ്ദേഹം അഭ്യസനം നടത്തി. സ്കോളർഷിപ്പിൻെറ സഹായത്താൽ ഓക്സ്ഫോർഡിലെത്തിയ പാർര ഊർജ്ജതന്ത്രത്തിൽ ബിരുദം നേടിയശേഷം ചിലി യൂണിവേഴ്സിററിയിലെ ഊർജ്ജതന്ത്ര പ്രൊഫസറായി തൻെറ ശിഷ്ടകാലം കഴിച്ചു.

ഓക്സ്ഫോർഡിലായിരുന്നപ്പോൾ അദ്ദേഹം എലിയട്ട്, ഓഡൻ, മക്നീസ് എന്നീ കവികളെ അഗാധമായി പഠിച്ചിരുന്നു; കാഫ്കയെ ആരാധിച്ചിരുന്നു; വിററ്മാൻെറ രചനാവൈഭവത്തെ പ്രശംസിച്ചിരുന്നു. കാഫ്കയുടെ അസംബന്ധ ഭാവനയെ വിററ്മാൻെറ സംഭാഷണ ശൈലിയിലൂടെ പകർത്തിയതാണ് പാർരയുടെ കവിത എന്നു ചില പണ്ഡിതർ അഭിപ്രായപ്പെടുന്നു. ഗണിതോപപാദ്യത്തിൻെറ (Mathematical theorem) മട്ടിൽ രചന, പദപ്രയോഗമിതത്വം, ആശയ[illegible], അല്പഭാഷിതം, അലങ്കാര നിരാസം, ശൈലീഭംഗിയോടു നിർല്ലേപത–ഇവയാണുതൻെറ കവിതയുടെ പ്രത്യേകതകളെന്ന് പാർര പലതവണ ഊന്നിപ്പറഞ്ഞിട്ടുണ്ട്.

ചില്ലാൻ നിവാസികൾ അദ്ദേഹത്തിൻെറ കവിതകളെ നേരിയ കൗതുകത്തോടെ മാത്രം വീക്ഷിച്ചിരുന്നു. അങ്ങനെയിരിക്കെ ഗബ്രിയേലാ മിസ്ട്രൽ എന്ന ചിലിയൻ കവയിത്രിക്ക് നോബൽ സമ്മാനം ലഭിച്ചു. ചില്ലാൻ നിവാസികൾ അവർക്കു നല്കിയ സ്വീകരണത്തിൽ സംബന്ധിക്കുവാൻ പാർരയെ ആരും ക്ഷണിച്ചില്ല. ദേശീയ ഗാനാലാപം കഴിഞ്ഞപ്പോൾ, എവിടെ നിന്നെന്നറിഞ്ഞില്ല, പാർര സ്റേറജിൽ കയറി, ഒരു കടലാസു നിവർത്തി വായന തുടങ്ങി? മിസ്ട്രലിനെപ്പററി തലേന്നു രാത്രി അദ്ദേഹമെഴുതിയ കവിത വായിച്ചു തീരുവോളം കവയിത്രി എണീററുനിന്നു ശ്രദ്ധിച്ചു. അവരെ അത്ഭുതപ്പെടുത്തിയത് കവിയുടെ സാഹസത്തെക്കാൾ കവിതയിൽ ഉടനീളം പ്രകടമായ പുതുമയായിരുന്നു.

അധികം താമസിയാതെ പാബ്ളൊ നെരൂദയുമായി സമ്പർക്കം പുലർത്താൻ പാർരയ്ക്കു കഴിഞ്ഞു. ബ്വേണോസ് ഐറസിൽ നിന്ന്, 1954–ൽ, 'കവിതകളും, വിരുദ്ധ കവിതകളും' എന്ന ആദ്യ സമാഹാരം പ്രസിദ്ധീകരിക്കുവാൻ അദ്ദേഹത്തിനു വേണ്ട സഹായം നല്കിയത് നെരൂദയായിരുന്നു. ലാററിനമേരിക്കയിലെ അതിപ്രാധാന്യമാർന്ന രണ്ടു പുരസ്കാരങ്ങൾ നേടുവാൻ ആ കൃതിക്കു കഴിഞ്ഞു എന്നത് ആദ്യോപഹാരത്തിൻെറ മേന്മയെ തെളിയിക്കുന്നു.

തൻെറ കാവ്യോദ്ദേശത്തെപ്പററി സരസമായ ഒരു കവിത പാർര രചിച്ചിട്ടുണ്ട്:

### റോളർ കോസ്ററർ

''അര ശതാബ്ദക്കാലമായി
ഭക്തനായ മടയൻെറ പറുദീസയായിരുന്നു
കവിത;
ഞാൻ വരുവോളം.
റോളർ കോസ്ററർ ഞാൻ പണിയുവോളം.

വേണമെങ്കിൽ അതിലേറി സഞ്ചരിക്കൂ.
താഴേയ്ക്കു പായുമ്പോൾ
മൂക്കിലും വായിലും ചോര പൊടിഞ്ഞാൽ
എന്നെ പഴിക്കരുത്.
അതിനു കാരണം ഞാനായിരിക്കയില്ല;
ഒരിക്കലുമില്ല.''

ദുരൂഹതയിലും ദന്തഗോപുര ഗാംഭീര്യത്തിലും വിശ്വസിച്ചിരുന്ന പഴന്തലമുറയുടെ നേർക്കുള്ള ഒരു വെല്ലുവിളിയായിരുന്നു വിരുദ്ധ കവിത. ചിലിയിലെ വിമർശകർക്ക് അത്ര പിടിച്ചില്ല. കാല്പനികതയ്ക്കുള്ള മാംസളതയോ സൗകുമാര്യമോ ലേശവും തീണ്ടാത്ത കവിത. പ്രമേയത്തിൻെറ മർമ്മത്തിലേക്കു ചാട്ടുളി പോലെ പാഞ്ഞുചെല്ലുന്ന സംപ്രേക്ഷണത. അർത്ഥവും ഭാവവും തമ്മിൽ ധ്രുവാന്തര സ്ഥാനീയത. ശൈലീഭംഗിയും ചമൽക്കാരവും അവഗണിക്കുന്ന കവിത. ഉപപാദ്യത്തിൻെറ മട്ടിലുള്ള, ഗുണകോഷ്ഠത്തിൻെറ രീതിയിലുള്ള രചന. വൃത്തഘടനകൾക്കോ കാവ്യപ്രരൂപ നിബന്ധനകൾക്കോ വിധേയമാകാത്ത ഔദ്ധത്യം. അവർ നെററി ചുളിച്ചു.

വൈദികനും പ്രസിദ്ധ സാഹിത്യവിമർശകനുമായ സാൽവത്തിയറ അരിശം പൂണ്ടു. കവിതയിൽ അങ്ങിങ്ങു പ്രകടമായ അശ്ലീലം അദ്ദേഹത്തെ പ്രകോപിപ്പിച്ചു. ''പാർരയുടെ കവിതകൾ വെറും അസംബന്ധമാണ്. അമേധ്യം നിറച്ച തളികകളാണ്'', സാൽവത്തിയറ മുരണ്ടു.

പാർരയുടെ മറുപടി കവിതയിൽത്തന്നെ:

### പരീക്ഷ

''ആരാണു വിരുദ്ധ കവി?
ശവപ്പെട്ടി വില്പനക്കാരൻ.
ധൈര്യം നശിച്ച മേധാവി.
വിശ്വാസം വെടിഞ്ഞ പുരോഹിതൻ
വാർദ്ധക്യവും മരണവും
തമാശയെന്നു കരുതും യാത്രികൻ.
വഞ്ചകനായ വാഗ്മി.
മലമണ്ടയിൽ തുള്ളും നർത്തകി.
വിശ്വപ്രേമിയെന്ന സ്വാർത്ഥി.
അമ്മാനക്കാരനെ വെറുക്കും
കോമാളി.
കസാലയിലുറങ്ങും കവി.
ആധുനിക മന്ത്രവാദി.
ചാരുകസാല തേടും വിപ്ളവകാരി.
കള്ള ബൂർഷ്വാ.
വഞ്ചകൻ.
ദൈവം.
മരമണ്ടൻ.
സാൻറിയാഗോവിലെ കർഷകൻ.
ശരിയായ ഉത്തരത്തിന്നെതിരേ
അങ്കുശ ചിഹ്നമിടുക.
ഏതാണു വിരുദ്ധ കവിത?
ചായക്കോപ്പയിലെ കൊടുങ്കാററ്.
പാറയിൽ പതിഞ്ഞ പൊടിമഞ്ഞിൻ തരി.
സാൽവത്തിയറ എന്ന വൈദികൻ വെറുക്കും
അമേധ്യദുഷ്ഭൃതത്തളിക.
വഞ്ചിക്കാത്ത മുഖക്കണ്ണാടി.
സാഹിത്യസമിതി പ്രസിഡൻറിന്ന്
മുഖത്തേററ പ്രഹരം.
[അദ്ദേഹത്തെ ദൈവം രക്ഷിക്കട്ടെ.]
യുവകവികൾക്കൊരു താക്കീത്.
ഭൂപ്രദക്ഷിണചാരിയായ
ജെററുവിമാന ശവപ്പെട്ടി.
ശവം വെയ്ക്കാത്ത ചിത.
ശരിയായ ഉത്തരത്തിന്നെതിരേ
ഗുണന ചിഹ്നമിടുക.''

ഉത്തരമില്ലാത്ത ചോദ്യങ്ങളാണു 'പരീക്ഷ'യിലെന്നു സാൽവത്തിയറ. ഉദ്ദേശ്യസാക്ഷാത്ക്കാരം പാർരയുടെ രചനകൾക്കില്ലെന്ന് അദ്ദേഹം വാദിച്ചു. അങ്ങനെ കവി വീണ്ടുമെഴുതി:

[അദ്ദേഹത്തെ ദൈവം രക്ഷിക്കട്ടെ.]
യുവകവികൾക്കൊരു താക്കീത്.
ഭൂപ്രദക്ഷിണചാരിയായ
ജെററുവിമാന ശവപ്പെട്ടി.
ശവം വെയ്ക്കാത്ത ചിത.
ശരിയായ ഉത്തരത്തിന്നെതിരേ
ഗുണന ചിഹ്നമിടുക.''







ദേശമംഗലം രാമകൃഷ്ണൻ

# നാരായണം



ണപൂവേ വിടർന്നാവൂ
ആദ്യക്ഷരമായി നീ, യി—
പ്പെൺകുഞ്ഞിൻെറ മിഴികളിൽ
ഇവൾക്കായി ഞാൻ ഗുരുവിൻ
നാമം ചൊല്ലി വിളിക്കുന്നു:
'വരൂ തുഞ്ചൻെറ പൈങ്കിളീ.'
ചതയപ്പൂക്കളം മുന്നിൽ
പൈതലേ നിൻ വിരൽത്തുമ്പാൽ
അരുമക്കിനാവിൻ താരം
അരിയിൽ നീ ജ്വലിപ്പിക്കുക.
അമ്മ നിൻ കവിളിൽ ചുംബി—
ച്ചുഴി കോരിത്തരിക്കവേ
അച്ചരനെത്തിയ ദ്വീപിൽനി—
ന്നാർക്കുന്നൂ കൊച്ചുകാററുകൾ.

2

ഇവൾക്കു മോതിരത്താൽ ഞാൻ
കുറിക്കും വാക്കുകൾ നര—
നാരായണങ്ങളാവുക.
ഹേ, ഗുരോ നിൻെറ കണ്ണാടി
ഇവൾക്കു മുഖമാവുക.
നിൻ ചേവടി മറന്നോരെ
നിന്നെ ലേലം വിളിച്ചോരെ
ഇവളിൽനിന്നു നീക്കുക.
ഇവൾക്കു നാളെ പുണ്യത്തിൻ
കല്ലേറേൽക്കാതിരിക്കുവാൻ
ഇവളോ നാളെയന്യൻെറ
എച്ചിലാവാതിരിക്കുവാൻ
ഇവൾ കോരിപ്പകരുന്ന
തണ്ണീർ മോന്തിക്കുടിക്കുവാൻ
ഗുരോ നിൻെറ മന്ത്രത്തിൽനി—
ന്നാവണേ ഭാവിനാളുകൾ?
സച്ചിദാകാശമേ നിൻെറ
പടിക്കെട്ടിലിരുന്നിവൾ
ഏതോ പേടിക്കിനാവിൻെറ
നിഴൽകണ്ടുഴറുന്നിതോ:
വററിപ്പോയ നിലങ്ങളിൽ
കുററിരുട്ടു തിളയ്ക്കുന്നൂ
നരകം വരവായെന്നോ
കനലാട്ടക്കാലമായോ.
അതിൻെറ തീയാണിന്നെൻെറ
പൈതലാളിൻെറ കൺകളിൽ
അതാവാഹിച്ചുയർന്നാവൂ
വീണുപോമെൻെറ ചിത്തമേ.

ഉത്തരമില്ലാത്ത ചോദ്യങ്ങളാണു 'പരീക്ഷ'യിലെന്നു സാൽവത്തിയറ. ഉദ്ദേശ്യസാക്ഷാത്ക്കാരം പാർരയുടെ രചനകൾക്കില്ലെന്ന് അദ്ദേഹം വാദിച്ചു. അങ്ങനെ കവി വീണ്ടുമെഴുതി:

### ഭിക്ഷു

''ഉപജീവനം തേടാത്തവന്
നഗരത്തിൽ പൊറുക്കാനാവില്ല.
പൊലീസിൻെറ തേർവാഴ്ചയാണ്
ഇവിടെ.

നാടിനു ചോര നൽകും
യോദ്ധാക്കൾ ചിലർ.
[ചോര നൽകൽ ഉദ്ധരണിക്കിടയിൽ.]
മററു ചിലർ കച്ചവടക്കാർ.
ഓരോ രാത്തലിൽ നിന്നും
ഒരു ഗ്രാമെങ്കിലും മോഷ്ടിക്കുന്ന
കച്ചവടക്കാർ.
മിച്ചമുള്ളവർ വൈദികർ.
പുസ്തകവും പേറി
വഴിതാണ്ടുന്ന വൈദികർ.
ജീവിക്കാൻ വേണ്ടി
ഏവരും കർമ്മനിരതർ.
എൻെറ കർമ്മം?
കേൾക്കിൻ.

അടഞ്ഞ ജാലകമുന്നിൽ
ഞാൻ പാട്ടു പാടുന്നു.
ജാലകപ്പാളി തുറന്നുവരുംവരെ,
നാണയത്തുട്ടു മുന്നിൽ വീഴുംവരെ
ഞാൻ പാട്ടു പാടുന്നു.''

കാവ്യരചന നിർത്തുകയാവും നന്ന് എന്നു സാൽവത്തിയറ. വൈരാഗ്യബുദ്ധിയോടെ പാർര എഴുതി:

### ഞാൻ ചൊന്നതെല്ലാം ഇതാ തിരിച്ചെടുക്കുന്നു.

''ഇവിടെനിന്നു പോകുംമുന്നെ
എൻെറ അവസാന മോഹം
സഫലമാകേണ്ടിയിരിക്കുന്നു.
ഉദാരനായ വായനക്കാരാ,
ഈ പുസ്തകം തീയിലേക്കെറിയുക.
ഇതിലുള്ളതൊന്നുമല്ല
എനിക്കു പറയാനുണ്ടായിരുന്നത്.
രക്തം ചാലിച്ചാണ്
ഞാനിതെഴുതിയതെങ്കിലും
ഇതിലുള്ളതായിരുന്നില്ല
പാടാൻ ഞാൻ കാംക്ഷിച്ചിരുന്നത്.
എന്നെക്കാൾ ദുഃഖിതനായ
മററൊരാളും ഇന്നില്ല.
എൻെറ നിഴൽതന്നെ
എന്നെ തോല്പിച്ചിരിക്കുന്നു.
എൻെറ വാക്കുകൾ
എൻ നേർക്കു പ്രതികാരം തേടുന്നു.
ക്ഷമിക്കൂ, വായനക്കാരാ;
കെട്ടിപ്പിടിച്ചു വിടവാങ്ങാനാവില്ലെങ്കിലും
നിർബന്ധിതവും ദുഃഖിതവുമായ
പുഞ്ചിരിയോടെ
ഞാനിതാ യാത്ര ചൊല്ലുന്നു.

ഇത്രയ്ക്കേ എനിക്കർഹതയുള്ളൂ.
എൻെറ അന്ത്യമൊഴി ശ്രദ്ധിച്ചാലും.
ഇന്നോളം ചൊന്നതെല്ലാം
ഞാനിതാ തിരിച്ചെടുക്കുന്നു.
ഇന്നോളം പാടിയതെല്ലാം,
മനംതികട്ടുന്ന കൈപ്പോടേ,
വെറുപ്പോടേ,
തികഞ്ഞ പ്രതികാരബുദ്ധിയോടേ
ഞാനിതാ തിരിച്ചെടുക്കുന്നു.''

പ്രതികാരബുദ്ധി എന്ന പ്രയോഗം കവിതയ്ക്കു നല്കുന്ന വിരുദ്ധാർത്ഥം ശ്രദ്ധിക്കുക.

(തുടരും)



ടി.എൻ. ജയചന്ദ്രൻ

# കേരളാ മോഡലിൻെറ പരിമിതികൾ

'സർക്കാർ ട്രഷറികൾ അടച്ചുപൂട്ടി' എന്ന വാർത്ത ഇടയ്ക്കിടെ പത്രപംക്തികളിൽ പ്രത്യക്ഷപ്പെടാറുണ്ട്. ആദ്യമൊക്കെ പലരിലും ഈ വാർത്ത 'ഞെട്ടൽ' ഉളവാക്കിയിരുന്നു. ഇന്നു ഞെട്ടലില്ലെങ്കിലും അതു വേണ്ടിവരുന്നു എന്ന കാര്യം ഭരണകർത്താക്കളെ ഭയചകിതരാക്കാൻ പോന്നതാണ്.

എന്താണിതിനു കാരണം? സംസ്ഥാന സർക്കാരുകൾ, വ്യക്തികൾ ബാങ്കുകളിൽ നിന്നെന്നപോലെ, റിസർവ്വ് ബാങ്കിൽനിന്ന് 'ഓവർ ഡ്രാഫ്ററ്' എടുത്തു കഴിയുന്നവരാണ്. 'ഒ.ഡി'യിൽനിന്നു പണമെടുത്താൽ അതു നിശ്ചിത തീയതിക്കുള്ളിൽ തിരിച്ചടയ്ക്കണം. പരിധി കടന്നാൽ വ്യക്തികൾക്ക് ബാങ്കിൽ നിന്നു പണം കിട്ടുകയില്ല. സർക്കാരിൻെറ കാര്യത്തിൽ ട്രഷറിയിൽനിന്നു പണം കൊടുക്കാനും പററില്ല.

1987 ഡിസംബറിലാണ്— അത് ഏഴാം പഞ്ചവത്സര പദ്ധതിക്കാലമായിരുന്നു— ആദ്യമായി ട്രഷറി അടച്ചുപൂട്ടിയത്. തുടർന്നും അതു സംഭവിക്കാതിരിക്കാൻ ഗവൺമെൻറ് പലതും ചെയ്തു നോക്കി. അതിൽ പ്രധാനം 'ട്രഷറി നിയന്ത്രണങ്ങ'ളാണ്—ട്രഷറിയിൽ നിന്നു പണം കൊടുക്കുന്നതിലുള്ള നിയന്ത്രണം. ബഡ്ജററ് നിയന്ത്രണത്തിനു പകരം ട്രഷറി നിയന്ത്രണം എന്ന നിലവരെ കാര്യങ്ങൾ ചെന്നെത്തിയിരുന്നു. എന്നിട്ടും വീണ്ടും 1992-ൽ ട്രഷറിയിലെ പണമിടപാടുകൾ നിറുത്തി വയ്ക്കേണ്ടി വന്നു; പിന്നീടും.

ട്രഷറി അടച്ചുപൂട്ടുന്ന കാര്യത്തിൽ കേരളം ഒററയ്ക്കല്ല; അത് ആശ്വാസത്തിനു മതിയായ കാരണമാകുന്നില്ല എന്ന കാര്യം വേറെ. അതിനു നിർബ്ബന്ധിതമാക്കുന്ന സാമ്പത്തിക പ്രതിസന്ധിയാകട്ടെ, ഏതാണ്ട് എല്ലാ സംസ്ഥാനങ്ങളെയും ഗ്രസിച്ചിരിക്കുന്നു. പക്ഷേ, ഒന്നുണ്ട്. കേരളത്തിൽ ഈ പ്രതിസന്ധിയുടെ ആഴവും പരപ്പും കൂടുതലാണ്. മററു സംസ്ഥാനങ്ങളെക്കാൾ എത്രയോ മുമ്പുതന്നെ, കഴിഞ്ഞ എഴുപതുകളിൽപ്പോലും, പ്രതിസന്ധി തലയുയർത്താൻ തുടങ്ങിയിരുന്നു. കേരളത്തിൻെറ പ്രത്യേക തരത്തിലുള്ള വികസന പ്രക്രിയയും സാമ്പത്തിക പ്രതിസന്ധിയും തമ്മിൽ എന്തെങ്കിലും ജൈവബന്ധമുണ്ടോ എന്ന് സാമ്പത്തിക ശാസ്ത്രജ്ഞൻമാർ പരിശോധിക്കാൻ തുടങ്ങിയത് ഇങ്ങനെയാണ്.

'വികസനത്തിൻെറ കേരളാമോഡൽ' സാമ്പത്തികശാസ്ത്രജ്ഞൻമാർക്കിടയിൽ പ്രസിദ്ധമാണ്. 'വരുമാനത്തിലും തൊഴിലിലും പിന്നിൽ നില്ക്കുമ്പോൾത്തന്നെ ജീവിത ഗുണമേൻമയിൽ (Quality of life) മുന്നിൽ' എന്നതാണ് 'കേരളാമോഡലി'ൻെറ പ്രത്യേകത. ഉല്പാദനരംഗത്ത് കാര്യമായ വളർച്ച കൂടാതെ സേവനരംഗത്താണ് കേരളത്തിൻെറ വളർച്ചയെന്ന കാര്യം പ്രസിദ്ധമാണ്. സാമൂഹ്യസേവന രംഗത്തുള്ള കൂടുതൽ ചെലവാണ് ഇതിനു കാരണമെന്ന് എല്ലാവർക്കുമറിയാം. പക്ഷേ, അതിൻെറ സാമ്പത്തിക പ്രത്യാഘാതങ്ങൾ ഇനിയും വേണ്ടത്ര വിലയിരുത്തപ്പെട്ടുകഴിഞ്ഞിട്ടില്ല; വിലയിരുത്താനുള്ള ശ്രമം തുടങ്ങിയിട്ടുണ്ടെങ്കിലും.

ഈ പശ്ചാത്തലത്തിലാണ പ്രസിദ്ധ സാമ്പത്തിക ശാസ്ത്രജ്ഞനായ ഡോ. കെ.കെ. ജോർജ്ജിൻെറ പഠനം സവിശേഷ ശ്രദ്ധ അർഹിക്കുന്നത്. 'കേരളാമോഡൽ വികസനത്തിൻെറ പരിമിതികൾ' (Limits to Kerala Model Development)* എന്ന അദ്ദേഹത്തിൻെറ പുതിയ പുസ്തകം ഈ രംഗത്തെ ആദ്യത്തെ സുപ്രധാനമായ കാൽവയ്പാണെന്നു പറയാം.




കൊച്ചി സർവകലാശാലയുടെ 'സ്ക്കൂൾ ഒഫ് മാനേജ്മെൻറ് സ്ററഡീസി'ലെ പ്രൊഫസറാണ് ഡോ. ജോർജ്ജ്. കേരള സർക്കാർ നിയമിച്ച 'എക്പെൻഡിച്ചർ കമ്മിഷ'നിൽ അംഗമായിരുന്നു അദ്ദേഹം. കേന്ദ്ര-സംസ്ഥാന സാമ്പത്തിക ബന്ധങ്ങളുടെ പഠനത്തിൽ തൻെറ വൈദഗ്ദ്ധ്യം അദ്ദേഹം ഇതിനകം പലവട്ടം പ്രകടമാക്കിയിട്ടുണ്ട്; പുസ്തകങ്ങളിലൂടെ; ലേഖനങ്ങളിലൂടെ.

കേരളത്തിൻെറ വികസന മോഡൽ ദേശീയവും അന്തർദ്ദേശീയവുമായ ശ്രദ്ധ ആകർഷിച്ചുകഴിഞ്ഞിട്ടുണ്ട്. മാർക്സിസ്ററ് പണ്ഡിതൻമാരും അന്താരാഷ്ട്ര സ്ഥാപനങ്ങളും ഒരുപോലെ ഈ മോഡലിനെ പ്രശംസിക്കുന്നു എന്നതാണ് ശ്രദ്ധേയമായ ഒരു സംഗതി. 1992-ലെ 'ഹ്യൂമൻ ഡെവലപ്മെൻറ് റിപ്പോർട്ട്' ('യു.എൻ വികസന പരിപാടി'യാണിതു പ്രസിദ്ധീകരിക്കുന്നത്) അനുസരിച്ച ഭാരതത്തിൽ ഇടത്തരം മനുഷ്യവികസനം അവകാശപ്പെടാവുന്ന രണ്ടു സംസ്ഥാനങ്ങളിലൊന്നാണ് കേരളമെന്ന് എടുത്തു പറഞ്ഞിരിക്കുന്നു. (മറേറത് പഞ്ചാബ്.)

കേരളത്തിൽത്തന്നെയാണ് ഇപ്പോൾ 'കേരളാമോഡലി'നു ഭീഷണി. ധനപരമായ പ്രതിസന്ധി, സാമ്പത്തിക നിശ്ചലത, തൊഴിലില്ലായ്മയുടെ വർദ്ധന എന്നിവ കേരളത്തെ നിരന്തരം വേട്ടയാടിക്കൊണ്ടിരിക്കുന്നു. ഈ നിലയിൽ കേരളത്തിൽ ഇനിയും അതിൻെറ തനതു വികസനതന്ത്രം തുടരാനാവുമോ? അതോ കേന്ദ്രത്തിൻെറയും മററു സംസ്ഥാനങ്ങളുടെയും പരമ്പരാഗത വികസനസമീപനം സ്വീകരിക്കുകയാണോ കേരളത്തിനു നല്ലത്?

ഈ ചോദ്യങ്ങൾക്ക് ഉത്തരം നല്കാനാണ് വിശദമായ, വിദഗ്ദ്ധമായ തൻെറ പഠനത്തിലൂടെ ജോർജ്ജ് ശ്രമിക്കുന്നത്.

'സാമൂഹ്യ വികസനവും സാമ്പത്തിക നിശ്ചലതയും ചേർന്നൊരുക്കുന്ന വൈരുദ്ധ്യം' എന്നാണ് ജോർജ്ജ് 'കേരളാമോഡലി'നെ വിശേഷിപ്പിക്കുന്നത്. ഭൗതിക ജീവിത ഗുണമേൻമാ സൂചിക (Physical Quality of Life Index) അനുസരിച്ച് ഭാരതത്തിലെ ഏതാണ്ടു മററെല്ലാ സംസ്ഥാനങ്ങളെയും കേരളം കടത്തിവെട്ടിയിരിക്കുന്നു. ഉയർന്ന സാക്ഷരതയും ജീവിതദൈർഘ്യവും കുറഞ്ഞ ശിശുമരണനിരക്കും കേരളത്തിൻെറ പ്രത്യേകതകളത്രെ. ജനന നിരക്കും കേരളത്തിൽ കുത്തനെ താഴോട്ടു വന്നിട്ടുണ്ട്. പക്ഷേ, ജനസംഖ്യാപരമായ ഈ പരിവർത്തനത്തോടൊപ്പം ഉണ്ടാകേണ്ട ഉയർന്ന ആളോഹരി വരുമാനവും വ്യവസായവല്ക്കരണവും നഗരവല്ക്കരണവും കേരളത്തിലുണ്ടായിട്ടില്ല എന്നതാണ് ധനശാസ്ത്ര വിദഗ്ദ്ധരെ അമ്പരപ്പിക്കുന്ന വൈരുദ്ധ്യം.

ഗ്രാമവും നഗരവും തമ്മിൽ കേരളത്തിൽ വളരെ നേർത്ത വ്യത്യാസം മാത്രമേ കാണാൻ കഴിയൂ. ഇന്ത്യൻ ഗ്രാമങ്ങളെക്കുറിച്ച് ഇന്ത്യൻ സ്ററാററിസ്ററിക്കൽ ഓർഗനൈസേഷൻ അടിസ്ഥാനപരമായ 22 സൗകര്യങ്ങൾ മുൻനിർത്തി പരിശോധിച്ചതിൽ 17 എണ്ണത്തിലും കേരളമാണ് ഒന്നാംസ്ഥാനത്ത് എന്നാണു കണ്ടെത്തിയത്.

സാമൂഹ്യ വികസനരംഗത്ത് കേരളം കൈവരിച്ച ഈ കുതിച്ചുചാട്ടത്തിനു കാരണം തുടർച്ചയായി ഇക്കാര്യത്തിലുണ്ടായ സർക്കാർ നേതൃത്വവും താല്പര്യവുമാണ്. സാമൂഹ്യ സേവന രംഗങ്ങളിൽ പൊതുഖജനാവിൽ നിന്നുള്ള ചെലവ് എക്കാലവും മററുള്ളവയിൽനിന്നുയർന്നതായിരുന്നു. പ്രത്യേകിച്ചും വിദ്യാഭ്യാസം, ആരോഗ്യം തുടങ്ങിയ മേഖലകളിൽ. ഈ നിലവാരം ഇനിയും നിലനിർത്താനാവുമോ എന്നതാണു പ്രശ്നം.

സാമൂഹ്യരംഗത്ത് കേരളത്തിന് ഔന്നത്യം അവകാശപ്പെടാനാവുമ്പോൾ സാമ്പത്തിക രംഗത്ത് കേരളത്തിൻെറ ശോചനീയാവസ്ഥ തുടരുകയാണ്. 1987-88-ൽ കേരളത്തിൻെറ ആളോഹരി വരുമാനം അഖിലേന്ത്യാ ശരാശരിയുടെ 73 ശതമാനം മാത്രമായിരുന്നു. 1970-71-ൽ ഇത് 93 ശതമാനമായിരുന്നു എന്നോർക്കണം. ഈ പതനം ഇന്നും തുടരുന്നു.

കേരളത്തിൻെറ സാമ്പത്തിക വികസനത്തിലെ പരിഭ്രമജനകങ്ങളായ രണ്ടു പ്രത്യേകതകൾ ഡോ. ജോർജ്ജ് ചൂണ്ടിക്കാണിക്കുന്നു. മൂന്നും നാലും പഞ്ചവത്സരപദ്ധതികളിൽ കേരളത്തിലുണ്ടായ വളർച്ചയ്ക്കു പകരം അഞ്ചും ആറും ഏഴും പദ്ധതിക്കാലത്ത് ദൃശ്യമായത് തളർച്ചയാണ്. ഈ സംഖ്യയിൽ കുറവുണ്ടായിരുന്നില്ലെങ്കിൽ ഈ കാലത്തെ വളർച്ച 'നെഗററീവ്' ആകുമായിരുന്നു എന്നു ഡോ. ജോർജ്ജ് സമർത്ഥിക്കുന്നു. മറെറാന്ന് കേരളത്തിലെ വളർച്ചയുടെ നിരക്കിനെ സംബന്ധിച്ച പ്രത്യേകതകളാണ്. വിഭവോല്പാദന മേഖലകളിൽ വളർച്ച ഇല്ല എന്നുതന്നെയല്ല സേവനമേഖലകളിൽ വളർച്ച ഏറുകയും ചെയ്യുന്നു. ഭക്ഷ്യോല്പാദനം, മത്സ്യബന്ധനം, വനവിഭവ ശേഖരണം എന്നിവയിൽ നമ്മുടെ 'വളർച്ച' പിറകോട്ടാണ്. അല്പം ആശ്വാസം തരുന്ന രംഗം മൃഗസംരക്ഷണം മാത്രമാണ്.

സാമ്പത്തികരംഗത്തിൻെറ നിശ്ചലത ക്രൂരമായി പ്രതിഫലിക്കുന്നത് തൊഴിലില്ലായ്മയുടെ രംഗത്താണ്. കർഷകത്തൊഴിലാളികളുടെ തൊഴിൽദിനങ്ങൾ കുറഞ്ഞു. ആനുപാതികമായി ഏററവും കടുത്ത തൊഴിലില്ലായ്മ കേരളത്തിലാണെന്നാണ് നാഷനൽ സാമ്പിൾ സർവ്വെയുടെ റിപ്പോർട്ടുകൾ തെളിയിക്കുന്നത്. 1991 അവസാനത്തോടെ കേരളത്തിൽ തൊഴിൽ തേടുന്നവരുടെ എണ്ണം 37.4 ലക്ഷമായി വർദ്ധിച്ചിരിക്കുകയാണ്. ഉയർന്ന വിദ്യാഭ്യാസ-സാങ്കേതിക യോഗ്യത ആവശ്യപ്പെടുന്ന തൊഴിലുകളിൽ പ്രവേശനം തേടുന്നവരുടെ എണ്ണം 131 ശതമാനം വർദ്ധിച്ചപ്പോൾ തൊഴിലവസരങ്ങളുടെ വർദ്ധന 12.4 ശതമാനം മാത്രമായിരുന്നു.

തൻെറ പഠനത്തിന് 1989-90-ൽ അവസാനിക്കുന്ന 16 വർഷത്തെ കാലയളവാണു ഡോ. ജോർജ്ജ് തിരഞ്ഞെടുത്തിട്ടുള്ളത്—അതായത്, അഞ്ചും ആറും ഏഴും പഞ്ചവത്സരപദ്ധതികളുടെ കാലം. എട്ട് അദ്ധ്യായങ്ങളായി വിഭജിച്ചിട്ടുള്ള തൻെറ പഠനത്തിൽ ഡോ. ജോർജ്ജ് ആദ്യമായി സാമ്പത്തിക പ്രതിസന്ധിയുടെ ആരംഭവും തൻെറ മാനങ്ങളും പരിശോധിക്കുന്നു. കേളത്തിലെ പ്രതിസന്ധിയുടെ ചില പ്രത്യേകതകളും പരാമർശവിധേയമാകുന്നു. സംസ്ഥാനത്തിൻെറ വിഭവസമാഹരണ പരിശ്രമങ്ങൾ പരിശോധിക്കുകയും വിലയിരുത്തുകയുമാണ് അദ്ദേഹം അടുത്തതായി ചെയ്യുന്നത്. വിഭവസമാഹരണ ശ്രമങ്ങളുടെ അപര്യാപ്തതയാണ് പ്രതിസന്ധിക്കു കാരണമെന്ന ആവലാതിയുടെ പശ്ചാത്തലത്തിൽ ഈ പരിശോധന പ്രത്യേകിച്ചും പ്രാധാന്യമർഹിക്കുന്നു. അധിക വിഭവസമാഹരണത്തിന് 'കേരളാമോഡൽ' സൃഷ്ടിക്കുന്ന പരിമിതികളും പരിശോധനയ്ക്കു വിധേയമാകുന്നു.

കേന്ദ്ര സഹായത്തിൻെറ അപര്യാപ്തതയാണോ സാമ്പത്തിക പ്രതിസന്ധിക്കു കാരണമെന്നതാണ് പരിശോധിക്കപ്പെടുന്ന മറെറാരു പ്രശ്നം. പലതരത്തിലുള്ള കൈമാററങ്ങൾ-നിയമപരം, പ്ളാൻ, നോൺ-പ്ളാൻ, നിയമപരമല്ലാത്തവ—എല്ലാം.

> പരക്കെ പ്രകീർത്തിക്കപ്പെടുന്ന കേരള മോഡൽ അതിൻെറ പ്രായോഗികതയുടെ അന്ത്യത്തിലെത്തിയിരിക്കുകയാണോ? ഭാവി കേരളത്തിൻെറ സാമൂഹ്യ-സാമ്പത്തിക ജീവിതത്തെ ഗാഢമായി സ്പർശിക്കുന്ന ഈ ചോദ്യം ചർച്ച ചെയ്യുകയാണ് ലേഖകൻ.

കേരളത്തിൻെറ പൊതുവായ ചെലവിൻെറ സ്വഭാവമാണു പരിശോധിക്കപ്പെടുന്ന മറെറാരു കാര്യം. മററു സംസ്ഥാനങ്ങളുടേതിൽനിന്നു തീർത്തും ഭിന്നമാണിത്. ഈ രീതിയാണ് 'കേരളാമോഡലി'ൻെറ ആവിർഭാവത്തിനും നിലനില്പിനും കളമൊരുക്കിയത്. ഈ സമ്പ്രദായമാണ് നമ്മുടെ സാമ്പത്തിക സുസ്ഥിതിക്കെതിരെ വാളോങ്ങി നില്ക്കുന്നതും. പരിശോധനാർഹമാണ് ഈ പ്രശ്നം. പരിഗണനാർഹമായ അവലോകനങ്ങളിലാണ് ജോർജ്ജ് ഇവിടെയും ചെന്നെത്തുന്നത്.

കേരള പദ്ധതികളുടെ താരതമ്യേന കുറഞ്ഞുവരുന്ന വലിപ്പമാണു മറെറാരു പരിശോധനാവിഷയം. അതിൻെറ കാരണങ്ങൾ വെളിപ്പെടുത്താനും ഗ്രന്ഥകാരൻ ശ്രദ്ധിച്ചിട്ടുണ്ടെന്നു കാണാം.

കേരളത്തിൻെറ മുന്നിലുള്ള വികസന പരിപ്രേക്ഷ്യങ്ങളാണ് തുടർന്ന് അവതരിപ്പിക്കപ്പെടുന്നത്. മനുഷ്യ വിഭവശേഷിയെ ആധാരമാക്കി, കേരളത്തിൻെറ ചരിത്രപരമായ വികസനരീതി കണക്കിലെടുത്ത് സാമ്പത്തിക വികസനത്തിൻെറ പുതിയൊരു തന്ത്രം മെനഞ്ഞെടുക്കണമെന്ന് ഗ്രന്ഥകാരൻ ശക്തിയായി വാദിക്കുന്നു. അത്തരമൊരു വികസന പാതയിൽ വിദ്യാഭ്യാസത്തിനു കൃഷിക്കും വ്യവസായത്തിനുമുള്ള മുതൽമുടക്ക് പരസ്പരപൂരകമാവേണ്ടതാണെന്നും അദ്ദേഹം കണ്ടെത്തുന്നു.

'കേരളാമോഡൽ' അതിൻെറ പ്രായോഗികതയുടെ അന്ത്യത്തിൽ എത്തിയിരിക്കുന്നു എന്ന നിഗമനത്തിലാണ് ജോർജ്ജ് എത്തിച്ചേരുന്നത്. സാമ്പത്തിക പുരോഗതിയുടെ അകമ്പടിയില്ലാത്ത ത്വരിതമായ സാമൂഹ്യവികസനം എന്ന വൈരുദ്ധ്യാത്മകമായ പ്രതിഭാസം തളർച്ചയുടെ കാലഘട്ടം കഴിഞ്ഞ് തകർച്ചയുടെ വക്കിലെത്തിക്കഴിഞ്ഞിരിക്കുന്നു. സംസ്ഥാനം വിഭവസമാഹരണത്തിന് എക്കാലവും ആശ്രയിച്ചുകൊണ്ടിരുന്നത് നികുതിയെയാണ്—കാലാകാലങ്ങളിലുള്ള അതിൻെറ വർദ്ധന. പക്ഷേ, സേവനമേഖല അതിദ്രുതം വളർന്നുകൊണ്ടിരിക്കുന്ന ഒരു സമ്പ്രദായത്തിൽ ഇത്തരം നികുതിച്ചുമതൽ തീർച്ചയായും അഭിലഷണീയം അല്ല തന്നെ. മാത്രമല്ല, ഗവൺമെൻറിന് സേവന മേഖലയിലുള്ള മൊത്തം ചെലവിൻെറ ചെറിയൊരു ഭാഗമെങ്കിലും പിരിച്ചെടുക്കാൻ കഴിയുന്നുമില്ല.

ചെലവിൻെറ രംഗത്താണെങ്കിൽ വിദ്യാഭ്യാസരംഗത്തെ ചെലവ് ഏതാണ്ടു മുഴുവൻ ഗവൺമെൻറ് എടുത്തിരിക്കുന്നു. ഗുണഭോക്താക്കളായ സ്ഥാപനങ്ങളിൽ മുഖ്യപങ്കും സ്വകാര്യമേഖലയിലാണെങ്കിലും. അതുപോലെ തന്നെ പൊതു വിതരണസമ്പ്രദായത്തിൽ, അതുവഴി വിതരണം ചെയ്തിരുന്ന സഹായധനം, വ്യക്തികളുടെ വരുമാനത്തെപ്പററിയാതൊരു പരിഗണനയുമില്ലാതെ എല്ലാവർക്കും ലഭ്യമാക്കിക്കൊണ്ടിരുന്നു. അതുപോലെ തന്നെയാണ് മററെല്ലാ സേവനങ്ങളുടെയും കാര്യവും.

കേരളാമോഡലിൻെറ സാമ്പത്തികമായ

ങ്ങൾ തങ്ങൾക്ക് അജ്ഞാതമാണെന്ന മട്ടിലാണ് കേന്ദ്ര ഗവൺമെൻറും അതിൻെറ സ്ഥാപനങ്ങളും കേരളത്തോടു പെരുമാറിപ്പോന്നിട്ടുള്ളത്. ധനകാര്യ കമ്മിഷനാകട്ടെ, പ്ളാനിംഗ് കമ്മിഷനാകട്ടെ, കേരളത്തിൻെറ സാമൂഹ്യ സേവനരംഗത്തെ സാമ്പത്തിക ബാദ്ധ്യതകൾ ഇതുവരെ കാര്യമായി അറിഞ്ഞമട്ടു കാണിച്ചിട്ടില്ല. കേരളത്തിൻെറ ഉന്നതമായ സാമൂഹ്യസേവന നിലവാരം നിലനിർത്തുന്നതിനാവശ്യമായ സഹായധനം ഒരിക്കലും കിട്ടാറില്ല. തന്നെയുമല്ല, പല കാര്യങ്ങളിലും നാം ദേശീയ നിലവാരം എന്നേ നേടിക്കഴിഞ്ഞുവെന്നത് നമുക്കൊരു വിനയായും തീർന്നു! സാമ്പത്തികരംഗത്തെ പിന്നോക്കാവസ്ഥ കണക്കിലെടുക്കാതെ സാമൂഹ്യമായ പിന്നോക്കാവസ്ഥയാണ് സഹായധനത്തിനു ഏതാണ്ട് എല്ലായ്പോഴും മാനദണ്ഡമായി സ്വീകരിച്ചുപോന്നിട്ടുള്ളത്. കേരളത്തിന് എങ്ങനെ നീതി ലഭിക്കും?

ഇതൊക്കെയായാലും കേരളത്തിൻെറ സമ്പദ്‌വ്യവസ്ഥയ്ക്ക് അതിൻെറ സാമൂഹ്യ വികസനത്തിനനുസൃതമായി വളരാൻ കഴിഞ്ഞില്ല, കഴിയുന്നില്ല എന്നതുതന്നെയാണ് ഏററവും ഭീതിദമായ പ്രതിസന്ധി. ഏതാണ്ട് എല്ലാ രാജ്യങ്ങളിലും സാക്ഷരത വർദ്ധിക്കുന്തോറും മൊത്തം ദേശീയോല്പന്നവും വർദ്ധിക്കുകയാണു പതിവ്. ഇവിടെ സ്ഥിതി മറിച്ചാണ്. സാക്ഷരതയും വിദ്യാഭ്യാസത്തിൻെറ വ്യാപ്തിയും വർദ്ധിച്ചിരിക്കുന്നു. പക്ഷേ, അതിന് നമ്മുടെ സാമ്പത്തിക പുരോഗതി ത്വരിതമാക്കാൻ ഒന്നും ചെയ്യാൻ കഴിയുന്നില്ല.

കേരളത്തിൻെറ മനുഷ്യ വിഭവശേഷി വികസനംകൊണ്ടുണ്ടായിട്ടുള്ള ഒരേയൊരു ഗുണഫലം മറുനാടൻ മലയാളികളിൽനിന്നു ലഭിക്കുന്ന വിദേശനാണ്യമാണ്. വൈരുദ്ധ്യാത്മകമെന്നു പറയട്ടെ, കേരളത്തിൻെറ സാമ്പത്തിക പുരോഗതി മന്ദീഭവിക്കാൻ തുടങ്ങിയത് വിദേശനാണ്യ പ്രവാഹം തുടങ്ങിയപ്പോഴാണ്! വിദേശനാണ്യത്തിൻെറ കേന്ദ്രീകൃതമായ ഉപയോഗ സമ്പ്രദായംമൂലം അതിൻെറ വർദ്ധനവുകൊണ്ടുള്ള ഗുണഫലം ഏറിയകൂറും ലഭിക്കുന്നത് കേന്ദ്ര സർക്കാരിനാണ്. തന്നെയുമല്ല, അധിക വരുമാനത്തിന്മേൽ നികുതിചുമത്താനുള്ള അധികാരവും നിക്ഷിപ്തമായിരിക്കുന്നത് കേന്ദ്ര ഗവൺമെൻറിലാണല്ലോ.

പക്ഷേ, കേരളത്തിൻെറ സാമ്പത്തിക നിശ്ചലതയ്ക്കുള്ള ഉത്തരവാദിത്വം മുഴുവനും കേന്ദ്ര ഗവൺമെൻറിൻെറമേൽ ചുമത്തുന്നതിൽ അർത്ഥമില്ല എന്നാണ് ഡോ. ജോർജ്ജിൻെറ അഭിപ്രായം. കേരളത്തിൻെറ മനുഷ്യ വിഭവ വികസനതന്ത്രത്തിൻെറ ലക്ഷ്യം വിതരണമായിരുന്നു, വരുമാന വർദ്ധനവല്ല; സാമൂഹിക പുരോഗതിയായിരുന്നു; സാമ്പത്തിക വികസനമായിരുന്നില്ല. തന്നെയുമല്ല, സാമൂഹ്യസേവന മേഖലകളിൽ ഗവൺമെൻറ് നടത്തിയ നിക്ഷേപം മുഴുവനും ക്ഷേമ പരിപാടിയുടെ സ്വഭാവത്തിലുള്ളതായിരുന്നു, എന്തെങ്കിലും വർദ്ധനവുണ്ടാകുന്ന സാമ്പത്തിക നിക്ഷേപമായിരുന്നില്ല. സാമൂഹ്യ സേവന പരിപാടികളിലുള്ള ചെലവിൻെറ ഗുണഫലം ലഭ്യമാകണമെങ്കിൽ മനുഷ്യവിഭവ വികസനത്തെ ആധാരമാക്കിയുള്ള സാമ്പത്തിക വളർച്ചയ്ക്കുതകുന്ന ഒരു പുതിയ വികസനതന്ത്രം മെനഞ്ഞെടുക്കേണ്ടിയിരിക്കുന്നു. സംസ്ഥാനത്തിൻെറ സാമൂഹ്യസേവ മേഖല—പ്രത്യേകിച്ചും വിദ്യാഭ്യാസ മേഖല—പുനരുദ്ധരിക്കേണ്ടിയിരിക്കുന്നു. വികസനത്തിലെ കേരളാമോഡലിൻെറ സ്വാഭാവികമായ തുടർച്ചയായിരിക്കും അതെന്നാണ് ഡോ. ജോർജ്ജിൻെറ അഭിപ്രായം.

'കേരളാമോഡലി'നെപ്പററി സ്വദേശികളും വിദേശികളുമായ സാമൂഹിക-സാമ്പത്തിക വിദഗ്ദ്ധർ പ്രശംസാവചനങ്ങൾ ചൊരിഞ്ഞിട്ടുണ്ട്; വിശകലനവും പഠനവും നടത്തിയിട്ടുണ്ട്. സാമ്പത്തിക ശാസ്ത്രത്തിൽ വിദഗ്ദ്ധ ജ്ഞാനം നേടിയിട്ടില്ലാത്തവർക്കുപോലും മനസ്സിലാകുന്നവിധത്തിൽ 'കേരളാമോഡലി'ൻെറ പരിമിതികൾ ഡോ:ജോർജ്ജ് വിശകലനം ചെയ്യുകയും യുക്തിസഹമായ നിഗമനങ്ങളിലെത്തുകയും ചെയ്തിരിക്കുന്നു. തൻെറ നിഗമനങ്ങൾക്ക് ഓരോന്നിനും ഉപോൽബലകങ്ങളായ സ്ഥിതിവിവരക്കണക്കുകൾ അടുക്കോടും ചിട്ടയോടുംകൂടി അവതരിപ്പിക്കാനും അദ്ദേഹം മറന്നിട്ടില്ല. കേരളത്തിൻെറ വികസനത്തിൽ താല്പര്യമുള്ളവരെയെല്ലാം ഇരുത്തി ചിന്തിപ്പിക്കാൻ പര്യാപ്തമായതാണ് ഈ പുസ്തകം. തൻെറ ഗവേഷണപഠനം തികച്ചും നൂതനമായ ദിശയിലേക്കു തിരിച്ചുവിട്ട ഡോ. ജോർജ്ജും അതിൻെറ ഫലം പൊതുജനസമക്ഷം അവതരിപ്പിച്ച സെൻറർ ഫോർ ഡെവലപ്മെൻറ് സ്ററഡീസും അഭിനന്ദനമർഹിക്കുന്നു.

* LIMITS TO KERALA MODEL OF DEVELOPMENT: Dr.K.K. George. Publishers: Centre for Development Studies, Thiruvananthapuram, First Edition: 1993. Page 137. Price Rs.60.






24-ാം പേജിൽനിന്നും തുടർച്ച


ളാക്കി കവിതയെ മാററുകയായിരുന്നു തർക്കോവ്സ്ക്കി. സ്ററാക്കറിൽ, മിററിൽ, സോളാരിസിൽ എല്ലാം വളരെ ശക്തമായ ഒരനുഭൂതിയായി ഇവ മാറുന്നു. "സംഗീതത്തിൻെറ മാസ്മരിക ശക്തി സാർവലൗകികമാണ്, അതിന് ഭാഷകളില്ല, വരമ്പുകളില്ല, അത് നേരെ നമ്മുടെ ഹൃദയത്തോട് സംസാരിക്കുന്നു." സ്ററാക്കറിൽ വഴികാട്ടി പറയുന്ന ഈ ആത്മഗതം തർക്കോവ്സ്ക്കിയുടെ തന്നെ ശബ്ദമാണ്. മിററിൽ സംഗീതത്തിന് പലപ്പോഴും കഥാപാത്രങ്ങളെക്കാൾ ശക്തമായ മാനമാണ് ഉള്ളത്. നായകൻെറ ഭൗതികതയുടെ അർത്ഥമായി, ആത്മീയതയുടെ ശുദ്ധിയായി മാറുകയാണ് സംഗീതം ഈ ചലച്ചിത്രത്തിൽ.

തർക്കോവ്സ്ക്കിയുടെ ചലച്ചിത്രത്തിൻെറ മറെറാരു പ്രത്യേകത അതിൽ ഉപയോഗിക്കുന്ന നീണ്ട ടേക്കുകളും, മോട്ടീവ്സും ആണ്. സാങ്കേതിക തടസ്സങ്ങളുടെ ബുദ്ധിമുട്ടില്ലായിരുന്നുവെങ്കിൽ 16 മിനിട്ടു ദൈർഘ്യമുള്ള സ്ററാക്കർ ഒരു ഷോട്ടിൽ എടുക്കുമായിരുന്നു എന്ന് തർക്കോവ്സ്ക്കി പലപ്പോഴും പറഞ്ഞിട്ടുണ്ട്. സാക്രിഫൈസിലെ പല ഷോട്ടുകളുടെയും ദൈർഘ്യം ഒൻപതു മിനിട്ടിൽ ഏറെയാണ്. നീണ്ട ടേക്കുകളാണ് തൻെറ ചലച്ചിത്രങ്ങൾക്ക് അതിൻെറ ഭാവവും, മൂഡും നല്കുന്നത് എന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചിരുന്നു.

തട്ടിമറിഞ്ഞ് ഒഴുകുന്ന പാൽ, കാററത്ത് ആടിയുലഞ്ഞ് രസിക്കുന്ന സമൃദ്ധമായ പുൽത്തലപ്പുകൾ, ഒരേ ഫ്രെയ്മിൽ കാണുന്ന തീയും, മഴയും എന്നിവ മിക്ക തർക്കോവ്സ്ക്കിയൻ ചലച്ചിത്രങ്ങളിലും നമുക്ക് കാണാം. ഇവയുടെ സാന്നിദ്ധ്യങ്ങൾക്ക് നിരൂപകർ അർത്ഥം തേടിയപ്പോൾ അവർക്ക് തർക്കോവ്സ്ക്കിയിൽ നിന്നുകിട്ടിയ മറുപടി രസകരമായിരുന്നു. "ഇവയ്ക്കൊന്നും ഞാൻ ഒരു പ്രത്യേക അർത്ഥം നല്കുന്നില്ല. ഞാൻ വളർന്ന പ്രാന്ത പ്രദേശങ്ങളിൽ മഴ നിത്യേനയെന്നോണം ഉണ്ടായിരുന്നു. അതുകൊണ്ട് മഴ എൻെറ ചലച്ചിത്രങ്ങളിൽ ഞാൻ അധികം ഉപയോഗിച്ചു. അല്ലാതെ അതിന് വേറെ എന്തർത്ഥമാണ് ഉള്ളത്?"

തർക്കോവ്സ്ക്കിയൻ ചലച്ചിത്രങ്ങളുടെ മറെറാരു പ്രത്യേകത അതിലെ സ്വപ്നരംഗങ്ങളാണ്. സ്വപ്നം കാണുന്നയാൾപോലും ഓർത്തിരിക്കുവാൻ ഇടയില്ലാത്ത രണ്ടു ലോകത്തിനുമിടയ്ക്കുള്ള നിമിഷാർദ്ധത്തിലൂടെയുള്ള ആ യാത്ര ചിത്രീകരിക്കുമ്പോൾ, സ്വപ്നത്തിലേക്ക് വഴുതിവീണു എന്ന് നമ്മൾ പറയാറുള്ള അനുഭവത്തെ അനുഭവത്തിൻെറ തന്നെ തലങ്ങളിലെത്തിക്കുന്നു തർക്കോവ്സ്ക്കി. സാക്രിഫൈസിൻെറ അവസാന ഭാഗത്തുള്ള ഭ്രമാത്മകമായ ചിന്തകളും, യാഥാർത്ഥ്യമെന്ന് തോന്നിപ്പിക്കുന്ന സ്വപ്നം ഉൾപ്പെട്ട നീണ്ട സീക്വൻസു ഇത്തരം ഒരനുഭവമാണ്. സോഫയിലേക്ക് കുഴഞ്ഞുവീഴുന്ന അലക്സാണ്ടറെ കട്ട് ചെയ്യുന്നത് ജനാലയിലൂടെ പുറത്തേക്ക് നോക്കുന്ന അലക്സാണ്ടറുടെ തലയുടെ പിറകിൽ നിന്നുള്ള ഷോട്ടാണ്. ജനാല അടുത്തു വരുന്നതോടെ ഫ്രെയിമിൽ നിന്ന് അലക്സാണ്ടറുടെ തല മെല്ലെ ഔട്ടാകുന്നു. ജനാലയിലെ സുതാര്യമായ കർട്ടൻ ഇതോടെ ശ്രദ്ധയിൽപ്പെടുന്നു. അതോടെ ജനലിനു പുറത്തുള്ള ലോകം കൂടുതൽ വ്യക്തമാകുന്നു. ജനാലയിലൂടെ അപ്പുറത്തുകൂടി നടന്നുപോകുന്ന അലക്സാണ്ടറുടെ രൂപം ഒരു നിമിഷാർദ്ധത്തിൽ നാം കാണുന്നു. അപ്പോൾത്തന്നെ സുതാര്യമായ കർട്ടൻ പൊട്ടിവീഴുന്നു. അടുത്ത ഷോട്ടിൽ അലക്സാണ്ടർ ജനാലയിലൂടെ കണ്ട പുറംലോകത്തിൽ നില്ക്കുന്നു. അലക്സാണ്ടർ സ്വപ്നത്തിലേക്ക് വഴുതി വീഴുന്നത് കാണിക്കാൻ അലക്സാണ്ടറുടെ ബോധമണ്ഡലത്തിലൂടെ, അയാളുടെ ബോധത്തിൻെറ അതേ വേഗതയിലാണ് സംവിധായകൻ പ്രേക്ഷകനെ കൊണ്ടുപോകുന്നത്. മാദ്ധ്യമത്തിൻെറ

നടന്നു നീങ്ങുന്നു എഴുത്തുകാരൻ: യാത്രയിലുടനീളം നിസ്സാര കാര്യങ്ങൾക്കുകൂടി തങ്ങളെ നിയന്ത്രിച്ച വഴികാട്ടിയുടെ അധികാരമാണ്, എഴുത്തുകാരനെ ഇതിനു പ്രകോപിച്ചത്. നടന്നുനീങ്ങുന്ന എഴുത്തുകാരൻെറ തലയുടെ പിൻവശത്തിൻെറ ക്ളോസപ്പാണ് ഫ്രെയിമിൽ മുന്നോട്ടു നടക്കുമ്പോൾ ഒരു സന്തുലിതാവസ്ഥയെന്നോണം, മുന്നോട്ടുപോയ ദൂരത്തിൻെറ പകുതിയോളം വളരെ മെല്ലെ പിൻകോട്ടായുന്ന തലയുടെ ക്ളോസപ്പ് കാട്ടുന്ന നീണ്ട ടേക്ക്, എഴുത്തുകാരൻെറ ആ നിമിഷത്തെ മാനസിക വ്യാപാരങ്ങളെ കാട്ടുന്നു. മുന്നോട്ട് നടന്നുകൊണ്ടിരിക്കുമ്പോഴും, പിറകോട്ട് പിടിച്ചുവലിക്കുന്ന എഴുത്തുകാരൻെറ മനസ്സിലെ ഭീതി സുന്ദരമായി തർക്കോവ്സ്കി കാട്ടുന്നു. കഥാപാത്രങ്ങളുടെ മാനസിക വികാരങ്ങൾ ആവിഷ്കരിക്കാൻ തർക്കോവ്സ്കി പുറമെയുള്ള സിംബലുകൾ ഒരിക്കലും

തർക്കോവ്സ്കി ചിത്രീകരണത്തിനിടയിൽ

ഏററവും സമ്പന്നമായ മുഹൂർത്തമാണിത്. ഒപ്പം മാദ്ധ്യമത്തിൻെറ സാന്നിദ്ധ്യം മറന്നുപോകുന്ന മുഹൂർത്തവും. ഇവിടെ സന്ദേശം ചിന്തയുടെ തലത്തിൽ വച്ച് സംവേദിക്കപ്പെടുന്നു. മാദ്ധ്യമം സന്ദേശമാണെന്ന മാക്ലൂഹാൻെറ വെളിപാട് ഇവിടെ സാർത്ഥകമാവുന്നു.

ഏതൊരു ചിത്രകാരനെയുംപോലെ, ചിലപ്പോൾ അതിലേറെയോ, സമയമെന്ന വിസ്മയ പ്രതിഭാസത്തെ ആശ്ചര്യത്തോടെ നോക്കിക്കണ്ടിരുന്നു തർക്കോവ്സ്കി. മററുള്ളതിനെക്കാളും സമയത്തെക്കുറിച്ചുള്ള നമ്മുടെ അറിവ് 'തുലോം തുച്ഛമാണെന്ന് തർക്കോവ്സ്കി കരുതിയിരുന്നു. എത്രയേറെ കഠിനമാണെങ്കിലും സമയത്തിനുള്ളിലെ സമയം കണ്ടെത്തേണ്ട ബാദ്ധ്യത ഒരു കലാകാരനുണ്ട് എന്നദ്ദേഹം ഉറച്ചു വിശ്വസിച്ചിരുന്നു. കലാജീവിതത്തിലും വ്യക്തിജീവിതത്തിലും അദ്ദേഹം 'കാലത്തിന്' കൊടുത്ത പ്രാധാന്യം അദ്ദേഹത്തിൻെറതന്നെ ചലച്ചിത്രത്തെക്കുറിച്ചും വ്യക്തിജീവിതത്തെക്കുറിച്ചുമുള്ള രചനകളുടെ പേർ വ്യക്തമാക്കുന്നു.

തർക്കോവ്സ്കിയുടെ ചലച്ചിത്രത്തിലെ ചലനങ്ങൾക്ക് പ്രത്യേക താളമാണുള്ളത്. ആ താളം പലപ്പോഴും സീക്വൻസിൻെറ മൊത്തം മൂഡ് മാത്രമല്ല, കഥാപാത്രങ്ങളുടെ ആ സമയത്തെ മാനസിക വികാരങ്ങളും കമ്മ്യൂണിക്കേററു ചെയ്യാറുണ്ട്. സ്ററാക്കറിലെ ഒരു രംഗം ഇതിന് ഉത്തമ ഉദാഹരണമാണ്. വഴികാട്ടിയുടെ മുന്നറിയിപ്പ് വകവയ്ക്കാതെ സോണിലെ ഒരു അപകടമേഖലയിലേക്കു തേടാറില്ല. കഥാപാത്രങ്ങളുടെതന്നെ വളരെ സ്വാഭാവികമായ ചലനത്തിൻെറ ഒരു ദൃശ്യം പ്രോജക്ടു ചെയ്ത് അതിലൂടെ തനിക്കു പറയുവാനുള്ള ആശയം വളരെ സ്ഫുടമായി വിനിമയം ചെയ്യുകയാണ് തർക്കോവ്സ്കി. ചലച്ചിത്രമെന്ന മാധ്യമത്തിൻെറ മാത്രം സാദ്ധ്യതകളെ, അതിൻെറ എല്ലാ പൂർണ്ണതയോടും ചാരുതയോടും ഷോട്ടുകളാക്കുമ്പോൾ തർക്കോവ്സ്കി, നമുക്കു കാട്ടിത്തരുന്നത് ഈ മാദ്ധ്യമത്തിൻെറ അനന്തസാദ്ധ്യതകൾ തിരിച്ചറിഞ്ഞ ഒരു കലാകാരനെയാണ്.

1[illegible]2-ൽ ഇവാനോവ് എന്ന ജില്ലയിൽ ജ[illegible]ച്ച തർക്കോവ്സ്കി വളർന്നത് വോൾഗയു[illegible] പ്രാന്തപ്രദേശമായ കലാകാരന്മാരുടെ ഗ്രാമമെന്ന് അറിയപ്പെടുന്ന പെരിഡൽക്നോയിലാണ്. 1956-ൽ അദ്ദേഹം സ്ക്കൂൾ ഒഫ് സിനിമ (VGLK) യിൽ ചേർന്നു. 4 വർഷം മിഖായേൽ റോമിൻെറ മേൽനോട്ടത്തിൽ ചലച്ചിത്രത്തിൻെറ സാങ്കേതിക വശങ്ങൾ അഭ്യസിച്ചു. 1960-ൽ ആദ്യത്തെ ഡിപ്ളോമ ചിത്രമായ Stream roller and Violin നിർമ്മിച്ചു.

ചലച്ചിത്രം സംവിധായകൻെറ കലയാണെന്ന ത്രൂഫായുടെ സിദ്ധാന്തത്തോട് പൂർണ്ണ യോജിപ്പായിരുന്നു തർക്കോവ്സ്കിക്ക്. അതിലെ കുററവും പാളിച്ചകളും, എല്ലാത്തിൻെറയും ഉത്തരവാദി സംവിധായകൻ മാത്രമാണെന്ന് അദ്ദേഹം പല അഭിമുഖങ്ങളിലും വ്യക്തമാക്കിയിട്ടുള്ളതാണ്. തർക്കോവ്സ്കിയൻ ചിത്രത്തിലെ പൊതുവായുള്ള

ദുർഗ്രാഹ്യതയെക്കുറിച്ച് ആരാഞ്ഞപ്പോൾ എല്ലാവർക്കും മനസ്സിലാക്കണം എന്ന ഒരു ദൗത്യമൊന്നും സംവിധാനം ചെയ്യുമ്പോൾ തനിക്കുണ്ടായിട്ടില്ലെന്ന് അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്.

സ്കൾപ്റ്റിംഗ് ടൈം എന്ന തർക്കോവ്സ്കിയുടെ രചന അദ്ദേഹത്തിന്റെ സിനിമയുടെ പ്രതിഫലനമാണ്. അതിൽ നാം കാണുന്നത് ഒരു ചലച്ചിത്രകാരന്, ചലച്ചിത്രങ്ങളോടുള്ള ഭാവവും സമീപനവുമാണ്.

അച്ഛനുമമ്മയും തർക്കോവ്സ്കിയുടെ വ്യക്തിജീവിതത്തെ വല്ലാതെ സ്വാധീനിച്ചവരാണ്. അമ്മയുടെ മരണം തർക്കോവ്സ്കിക്കു നല്കിയത് കടുത്ത മാനസികാഘാതമായിരുന്നു. പെയ്തിറങ്ങുന്ന മഴയുടെ കുളിർമ്മ പോലെ അമ്മയുടെ സാന്നിദ്ധ്യത്തിന്റെ കുളിർമ മിക്ക തർക്കോവ്സ്ക്കിയൻ ചലച്ചിത്രങ്ങളിലും ഉണ്ട്. അമ്മയുടെ മരണശേഷവും തർക്കോവ്സ്കി ആ സാന്നിദ്ധ്യത്തിന്റെ സാന്ദ്രത അനുഭവിച്ചറിഞ്ഞിട്ടുണ്ട്.



"ഇന്ന് ഞാൻ അമ്മയുടെ കുഴിമാടത്തിനരികിൽ ചെന്നു. ഒരു കൊച്ചു ബെഞ്ചും മരക്കുരിശുമുള്ള ഒരു ചെറിയ കുഴിമാടമാണത്. ഞാൻ ദൈവത്തോടു പ്രാർത്ഥിച്ചു. എന്റെ ദുഃഖങ്ങളെക്കുറിച്ച് അമ്മയോടു പരാതി പറഞ്ഞ് തേങ്ങിക്കരഞ്ഞു. എനിക്കുവേണ്ടി പ്രാർത്ഥിക്കാൻ ഞാൻ മമ്മയോടു പറഞ്ഞു. സത്യത്തിൽ ഈ ജീവിതം എനിക്കു താങ്ങാനാവുന്നില്ല. ഇപ്പോൾ ഞാൻ ജീവിക്കുന്നതു തന്നെ എന്റെ കുഞ്ഞ് ആന്ദ്രോയിഷയ്ക്കു വേണ്ടിയാണ്. തിരിച്ചു വരുമ്പോൾ, മാടത്തിനരികിൽനിന്ന് ഞാൻ ഒരു ഞാവൽമരത്തിന്റെ ഇല പറിച്ചെടുത്തു. താഴെ വീണ ഇലയെ ഞാൻ വീട്ടിൽ കൊണ്ടുചെന്ന് ചൂടുവെള്ളത്തിൽ കഴുകി. എന്റെ ശരീരത്തിലും ആത്മാവിലും ഞാൻ ശാന്തിയുടെ സാന്ദ്രത അറിഞ്ഞു. പെട്ടെന്ന് ഞാൻ കാത്തിരുന്ന ഫോൺ റോമിൽനിന്നു വന്നു...

അതെ. അതെന്റെ അമ്മയാണ്, അമ്മ എനിക്കുവേണ്ടി ചെയ്തതാണ്. എനിക്കതിൽ ഒരു സംശയവുമില്ല. പ്രിയപ്പെട്ട എന്റെ പൊന്നമ്മേ... നന്ദി... എത്ര വലിയ കുററബോധമാണ് എനിക്കിപ്പോൾ മമ്മയോടു തോന്നുന്നത്."

(10 ജൂലൈ, 1981)

തന്റെ ചലച്ചിത്രങ്ങളിൽ അനാവശ്യമായുള്ള സ്റ്റേറ്റിന്റെ ഇടപെടലുകൾ എന്നും തർക്കോവ്സ്കിയുടെ തലവേദനയായിരുന്നു. തന്റെ സ്വതന്ത്രമായ ചിന്തകൾ, അഭ്രത്തിലാക്കുന്നതിന് തടസ്സം നിന്ന സ്റ്റേറ്റിന്റെ സെൻസറിംഗ് നല്കിയ വേദന, 'തർക്കോവ്സ്കിക്കു നല്കിയത് ഒരു ക്രാന്തദർശിയുടെ ദർശനമായിരുന്നു; പ്രവാചകന്റെ കാഴ്ചപ്പാടായിരുന്നു.

"എന്തൊരു വിചിത്ര രാജ്യമാണ് ഇത്? അവർക്ക് ഒരു ലോകോത്തര കലാസൃഷ്ടി ആവശ്യമില്ലേ? നമ്മുടേതായ പുതിയ രചനകളും ചലച്ചിത്രങ്ങളും ഇവർക്ക് ആവശ്യമില്ലേ? യഥാർത്ഥ കല അവരെ ഭയപ്പെടുത്തുന്നു എന്നത് തികച്ചും സ്വാഭാവികം മാത്രം. യഥാർത്ഥ കല എന്നും അവരുടെ പരിധിക്കപ്പുറത്താണ്, കാരണം അത് മനുഷ്യത്വപരമാണ്. എന്നാൽ ഇവരോ, ജീവനുള്ളതിനെ എന്തും തച്ചുടയ്ക്കുന്നു... മനുഷ്യനെ മൃഗതുല്യനാക്കി, അവനിലുള്ള സ്വാതന്ത്ര്യത്തിന്റെ എല്ലാ തുടിപ്പും തുടച്ചുമാററുന്നതുവരെ അവർ സംതൃപ്തരായിരിക്കുകയില്ല. ഈ പ്രക്രിയയിൽ അവർ എല്ലാം നശിപ്പിക്കും, സ്വയം അവരെയും റഷ്യയെത്തന്നെയും."

(ഫെബ്രു. 23, 1972)

എത്ര ദുഃഖപൂർണ്ണമാണ് ഈ ജീവിതം... രാജ്യത്തിന്റെ ഇടപെടലുകൾ ഇല്ലാതെ സ്വതന്ത്രസൃഷ്ടി നടത്താൻ കഴിയുന്ന ഏതൊരാളോടും എനിക്ക് അസൂയയാണ്. ഈ അധികാരികൾ എത്ര ദുഷ്ടരാണ്... ഇവരില്ലാത്ത ജീവിതം എത്ര ലളിതമാണ്.

(ജാനുവരി 27, 1973)

ബർഗ്മാൻ ഗ്രേററസ്ററ് എന്നു വിശേഷിപ്പിച്ച തർക്കോവ്സ്കിക്ക് സ്വന്തം രാജ്യം നല്കിയത്, പലപ്പോഴും അവഗണനയും അപമാനവും ദാരിദ്ര്യവുമായിരുന്നു. വൃക്ഷത്തെ ആദ്യം തിരിച്ചറിയേണ്ടത് അതിന്റെ വേരുകളാണ്. ലോകം തർക്കോവ്സ്ക്കിയുടെ ചലച്ചിത്രങ്ങളെ അംഗീകരിച്ച് ആദരിക്കുമ്പോഴും അദ്ദേഹം ആഗ്രഹിച്ചത് സ്വന്തം വേരുകളുടെ അംഗീകാരമായിരുന്നു, റഷ്യയുടെ അംഗീകാരമായിരുന്നു. എന്നാൽ ഏററവുമധികം ആഗ്രഹിച്ച സ്വന്തം തായ്‌വേരുകളുടെ ബന്ധങ്ങളുടെ അംഗീകാരം കിട്ടാത്ത ആ കാഫ്കിയൻ ദുഃഖം, അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പുകളിലൂടെ ഇങ്ങനെ ഒഴുകി.

"എന്നെ ആർക്കും ആവശ്യമില്ല. ഇവിടെ ഞാൻ അസ്തിത്വമില്ലാത്തവനാണ്. ലോകത്തിലെവിടെയും റഷ്യയിലെ ഉന്നത ചലച്ചിത്രകാരൻ ആരെന്നു ചോദിച്ചാൽ ഉത്തരം ഒന്നേയുള്ളൂ. ആന്ദ്രേ തർക്കോവ്സ്ക്കി. എന്നാൽ ഇവിടെ ഞാൻ ഒരു വാക്കുപോലുമല്ല, ഇവർക്ക് ഞാൻ നിലനില്ക്കുന്നതേ ഇല്ല. ഇവിടെ ഞാൻ തീർത്തും ശൂന്യതയാണ്. ഇത് ദുർബ്ബലതയുടെ നിമിഷങ്ങളാണ്. ആർക്കും ആവശ്യമില്ല എന്ന അറിവ് ഭയാനകമാണ്. ദൈവമേ എനിക്കു ജീവിക്കാൻ മറെറാരിടം തരൂ."

ശ്രംതുപോലെതന്നെ സെൻ ആശയങ്ങളും അദ്ദേഹത്തെ സ്വാധീനിച്ചിരുന്നു. അദ്ദേഹത്തിന്റെ ചലച്ചിത്രത്തിലെ കഥാപാത്രങ്ങൾ പലപ്പോഴും സെൻ സൂക്തങ്ങൾ ഉരുവിടാറുണ്ടായിരുന്നു. വളരെ നീണ്ട സ്വപ്നദൃശ്യമായ ഷോട്ടിൽ, സ്റേറാക്കറിലെ വഴികാട്ടി സെൻ വചനങ്ങൾ ഇങ്ങനെ ആത്മഗതം ചെയ്യുന്നു.

"ദുർബലത മഹനീയമാണ്, ശക്തി അപ്രധാനവും. ജനിക്കുമ്പോൾ മനുഷ്യൻ ദുർബലനും, എന്തിനും വഴങ്ങുന്നവനുമാണ്. മരിക്കുമ്പോൾ ശക്തനും ദുഷ്ടനും. വളരുന്ന ചെടി തരളവും മൃദുലവുമാണ്. എന്നാൽ മരിക്കുമ്പോഴാകട്ടെ, അത് ഉണങ്ങി ദൃഢമാകുന്നു. ശക്തിയും ദുഷ്ടതയും മരണത്തിന്റെ തോഴരാണ്. ദുർബലതയും വഴക്കവും ജീവിതത്തിന്റെ തുടിപ്പുകളും. വളർന്നു ദൃഢമായിത്തീരുന്നവ ഒരിക്കലും വിജയിക്കുകയില്ല."

കാഷായമോ കുരിശോ കാട്ടാതെ തന്റെ ചലച്ചിത്രങ്ങളിൽ ആത്മീയതയുടെ അർത്ഥങ്ങൾ നേടിയിരുന്നു തർക്കോവ്സ്കി. കാലത്തിനുള്ളിലെ സമയത്തിന്റെ അർത്ഥം നേടിയ ചലച്ചിത്രത്തിലെ ആചാര്യനായിരുന്നു തർക്കോവ്സ്കി. ദസ്തയെവ്സ്കിയുടെ ഇഡിയററും, കുററവും ശിക്ഷയും, ഷെയ്ക്സ്പിയറിന്റെ ഹാംലററും അഭ്രപാളിയിലാക്കണം എന്ന ഒബ്സഷൻ ഉള്ളിലേററി, സഫലീകൃതമാകാത്ത ആ ആഗ്രഹവുമായി കാൻസർ ബാധിതനായി, പാരീസിൽവച്ച് ആന്ദ്രേ തർക്കോവ്സ്കി മരിച്ചു. വെറും ഒരു സാധാരണക്കാരനെപ്പോലെ.



കെ.ഡി.ദയാൽ

# സ്പോർട്സിലെ മായാമുദ്രകൾ



കാൾ ലൂയിസ്

കായിക ലോകത്തിലെ പല സങ്കല്പങ്ങളേയും കീഴ്മേൽ മറിച്ച ഒരാൾ കഴിഞ്ഞ മൂന്നു പതിററാണ്ടായി, ഈ ഭൂഗോളത്തിൽ ജീവിച്ചിരിക്കുന്നു-അമേരിക്കക്കാരൻ കാൾ ലൂയിസ്. കൗമാരത്തിലെ കരുത്തിന്റെ സ്ഥിരത യൗവനം വിടപറയുമ്പോഴും കെടാവിളക്കുപോലെ കാത്തുസൂക്ഷിക്കുന്ന അമാനുഷനാണ് ഈ അമേരിക്കൻ നീഗ്രോ. ഉത്തേജന ഔഷധസൂചികൾ കുത്തിയിറക്കി പേശി പെരുപ്പിച്ചെത്തിയ ശത്രുക്കൾ കാൾ ലൂയിസ് എന്ന സൂപ്പർമാന്റെ നിഴലായി മാറിയ കഥകൾ ലോകം ഇതിനകം കണ്ടറിഞ്ഞു കഴിഞ്ഞു.

എട്ട് ഒളിമ്പിക് സ്വർണ്ണമെഡലുകൾ, ഒമ്പത് ലോക ട്രാക്ക് ആൻഡ് ഫീൽഡ് മീററ് സ്വർണ്ണം, ലോക ലോംഗ് ജമ്പിൽ തുടർച്ചയായ



ഹവിയർ സോട്ടോമെയർ

65 ജയം, 10 നിമിഷത്തിൽ താഴെ സമയത്തിൽ 15 വട്ടം 100 മീററർ ഓടിത്തള്ളുക, 20 സെക്കൻഡിനപ്പുറം പോകാതെ 12 തവണ 200 മീററർ മറികടക്കുക, 100 മീററർ ലോക റെക്കാർഡ് കൈവശം വച്ച് ഭൂമുഖത്തെ ഏററവും വേഗതയുള്ള മനുഷ്യനെന്ന ഖ്യാതി നിലനിർത്തുക–പ്രകൃതിയുടെ വരദാനമില്ലാതെ ആർക്കാണ് ഈ നേട്ടങ്ങളൊക്കെ മൊത്തമായി കൈവശം വയ്ക്കാൻ കഴിയുക? പക്ഷേ മനുഷ്യനായിപ്പിറന്നാൽ കാലത്തിനു കീഴടങ്ങാതെ വയ്യല്ലോ. ലൂയിസും പഴകിത്തുടങ്ങി.

1993–ലെ കലണ്ടർ മറിഞ്ഞത് കാൾ ലൂയിസിൻെറ പ്രതിഭയിൽ ഒരു ചോദ്യചിഹ്നം വരച്ചുകൊണ്ടാണ്. ഇതാദ്യമായി ലോകട്രാക്ക് ആൻഡ് ഫീൽഡ് മീററിൽനിന്ന് കാൾ ലൂയിസ് ഒരു സ്വർണ്ണംപോലും നേടാനാവാതെ മടങ്ങി. ഇതൊരു താല്ക്കാലിക പ്രതിഭാസമാണോ? അതോ യാത്രയ്ക്കിടയിലെ ഒരു താൽക്കാലിക ക്ഷീണമോ? 1994–ൽ കാൾ ലൂയിസ് തിരിച്ചുവരുമോ? അതോ തൽസ്ഥാനത്ത് മാററാരെങ്കിലും പ്രതിഷ്ഠിക്കപ്പെടുമോ?

സംശയങ്ങളുടെ ഒരുപിടി വിത്തെറിഞ്ഞിട്ടാണ് കഴിഞ്ഞ സ്പോർട്സ് വർഷം സലാം പറഞ്ഞത്. കാൾ ലൂയിസിൻെറ കാര്യത്തിൽ മാത്രമല്ല ലോക സ്പോർട്സിൽ മൊത്തം ഈ സംശയം ഒരു പകർച്ചവ്യാധിപോലെ പടരുന്നു.

മാംസപേശികളും തലച്ചോറും ആധുനിക സങ്കേതത്തിൻെറ 'ഫാക്ടറി'യിൽ പരുവപ്പെടുത്തിയെന്ന് അഹങ്കരിച്ച മനുഷ്യന് കൊഴിഞ്ഞുവീണ സ്പോർട്സ് വർഷത്തിൽ അഭിമാനിക്കാൻ ഏറെയില്ലായിരുന്നു. പതിററാണ്ടുകളിലെ നേട്ടങ്ങളുടെ കഥ പറഞ്ഞ കായിക രംഗത്തിൻെറ ശക്തിക്ഷയം ലോകം അനുഭവിച്ചറിഞ്ഞു.

കായിക മേലാളന്മാരുടെ വംശപരമ്പരയിൽ ഊററംകൊണ്ടിരുന്ന അമേരിക്കയെപ്പോലുള്ള പടിഞ്ഞാറൻ ശക്തികൾക്ക് നാട്ടുനടപ്പനുസരിച്ച് പുത്തൻ നേട്ടങ്ങളുണ്ടാക്കാൻ കഴിയാതെപോയി. സൂര്യനസ്തമിക്കാത്ത പടിഞ്ഞാറിൻെറ അത്‌ലററിക് സാമ്രാജ്യത്തിൽ ഇരുൾ പരന്നപ്പോൾ സായിപ്പിൻെറ കരുത്തിനേയും ആഫ്രിക്കയുടെ സ്ററാമിനയേയും ചോദ്യം ചെയ്ത് ചൈന ലോകട്രാക്കിലെ പുതുശക്തിയായി ഉദയം ചെയ്തു. '93–ലെ കായിക ചക്രവാളത്തിലെ രജതരേഖ ഇതു മാത്രമായിരുന്നു.

ജർമ്മനിയിലെ സ്ററുട്ട്ഗർട്ടിൽ ലോകട്രാക്ക് ആൻഡ് ഫീൽഡ് മീററിന് പരിസമാപ്തി കുറിക്കപ്പെട്ടപ്പോൾ കണ്ടത് കമ്മ്യൂണിസ്ററ് ചൈനയുടെ കായികോദയമാണ്. ഏഷ്യൻ ട്രാക്കിൽ പിച്ചവച്ചു വളർന്ന ചൈനീസ് കായികശക്തിക്ക് സ്ററുട്ട്ഗർട്ടിലെ ട്രാക്കിൽ മീശകുരുത്തു. മദ്ധ്യദൂര–ദീർഘദൂര ലോക റെക്കാഡുകൾ ചൈനീസ് വനിതകളുടെ സ്പൈക്ക്സിനു കീഴിൽ ഞെരിഞ്ഞമർന്നു. ഇരുപതു തികയാത്ത ചൈനാക്കാരി വാംഗ് ജുൻസിയ ലോകട്രാക്കിലെ നോട്ടപ്പുള്ളിയായി. ലോകട്രാക്ക് ആൻഡ് ഫീൽഡ് മീററിൽ 10,000 മീറ്ററിലെ ലോക റെക്കാഡ് ജുൻസിയ 42 സെക്കൻഡിൻെറ വ്യത്യാസത്തിൽ വെട്ടിച്ചുരുക്കിയപ്പോൾ പടിഞ്ഞാറൻ ട്രാക്ക്പ്രേമികൾക്ക് സഹിച്ചില്ല. ചൈനയുടെ മദ്ധ്യദൂര താരമായ ക്യു ജുൻസിയ 1500 മീറ്ററിൽ 13 വർഷം പ്രായമുള്ള ലോകറെക്കാഡ് കൂടി മാററി എഴുതിയപ്പോൾ പടിഞ്ഞാറൻ ട്രാക്ക് പണ്ഡിതന്മാർ വെടിയേററ പന്നികളെപ്പോലെ പുളഞ്ഞു. ട്രാക്കിലെ ഈ ചൈനീസ് മാജിക്കിൻെറ അരമന രഹസ്യം അന്വേഷിച്ചു നടപ്പായി അവർ. ഒരെത്തും പിടിയും കിട്ടാതായപ്പോൾ എല്ലാം ഉത്തേജകമരുന്നിൻെറ മായാവിലാസമെന്ന് വിളംബരം ചെയ്യപ്പെട്ടു.

ലോകമീറ്റിനുശേഷം പീക്കിംഗിൽ നടന്ന ചൈനീസ് ദേശീയ ഗെയിംസിലും ഈ ചൈനീസ് വനിതകൾ ലോക റെക്കാഡ് തകർത്തപ്പോൾ പരദൂഷണക്കാരുടെ നാവടങ്ങി. പീക്കിംഗിൽ ചൈനീസ് താരങ്ങൾ കർക്കശമായ ഉത്തേജക ഔഷധ പരിശോധനയ്ക്ക് വിധേയരാക്കപ്പെട്ടു. അവരുടെ മൂത്രസാമ്പിളിലും രക്തത്തിലും സ്റെററോയ്ഡ് പരതിയ കമ്പ്യൂട്ടറുകൾ തോററ് പത്തിതാഴ്ത്തി. നാളേ










വാംഗ് ജുൻസിയാ

റെക്കഴിഞ്ഞപ്പോൾ 'ഇൻസ്ററിററ്യൂട്ട് ഓഫ് ചൈനീസ് മെഡിസിനിൽ' നിന്ന് ഒരു കൊച്ചു വെളിപ്പെടുത്തൽ പുറത്തുവന്നു. ചൈനീസ് താരങ്ങളുടെ കരുത്തിൻെറ രഹസ്യത്തെക്കുറിച്ച്. ചൈനയിലെ കൃഷിയിടങ്ങളിൽ കാണപ്പെടുന്ന ഒരുതരം പുൽച്ചാടികളെ വാററിയെടുത്ത ദ്രാവകമാണുപോലും കരുത്തുകൂട്ടാൻ ചൈനീസ് അത്‌ലററുകൾ സേവിച്ചിരുന്നത്. ഒരു മേമ്പൊടിയായി ചൈനീസ് കോച്ച് മായൂൻ വെൻ ഇത്രയുംകൂടി പറഞ്ഞു–"സ്റെററോയ്ഡ് കുത്തിവച്ച് ട്രാക്കിൽ നേട്ടമുണ്ടാക്കേണ്ട ഗതികേട് ചൈനയ്ക്കില്ല. കായിക വേദിയിൽ പണ്ടേ ജന്മസിദ്ധമായ മിടുക്കുണ്ട് ഞങ്ങൾക്ക്."

1993–ൽ ലോകട്രാക്കിലെ മേലാളന്മാരായ അമേരിക്കക്കാരൻെറ മാനം കാത്തത് ഒരൊററ റെക്കാഡാണ്. ലോക മീററിലെ 4x400 റിലേയിലെ പുരുഷവിഭാഗത്തിലായിരുന്നു അത്.

ഹൈജമ്പിൽ ക്യൂബക്കാരൻ ഹവിയർ സോട്ടോ മെയർ 2.45 മീറ്ററിൻെറ പുതിയ ഉയരം കണ്ടെത്തിയപ്പോൾ ബ്രിട്ടീഷ് താരങ്ങളായ കോളിൻ ജാക്സൻ 110 മീറ്റർ ഹർഡിൽസിലും (12.91 സെ.) സാലി ഗനൽ വനിതകളുടെ 400 മീററർ ഹർഡിൽസിലും (52.74 സെ.) ലോക റെക്കാഡ് കടമ്പ കടന്നു. ട്രിപ്പിൾ ജമ്പിൽ റഷ്യയുടെ അനബ്രിയൂക്കോവയുടെ റെക്കാഡ് (15.09 മ.) കൂടിയാകുമ്പോൾ പോയ വർഷത്തെ ട്രാക്കിലെയും ഫീൽഡിലെയും വീരചരിതം തീരുന്നു.

തട്ടിയാലും മുട്ടിയാലും റെക്കാഡുകൾ കുമിയുന്ന ക്രിക്കററിൽ ആസ്ട്രേലിയയുടെ വർഷമായിരുന്നു. അവരുടെ ക്യാപ്ററൻ അലൻബോർഡർ ടെസ്ററ് ക്രിക്കററിൽ ഏററവും കൂടുതൽ റൺ നേടിയ താരമായി. ആഷസ് പരമ്പരയിലും (4–1) ഇംഗ്ളണ്ടിനെതിരെയുള്ള ഏകദിന പരമ്പരയിലും ആസ്ട്രേലിയ ആജന്മശത്രുക്കളായ ഇംഗ്ളണ്ടിനെ മുട്ടുകുത്തിച്ചു. ക്രിക്കററ് കലൻഡറിൽ ഇന്ത്യയ്ക്കും മികച്ച വർഷമായി. ക്രിക്കററിൻെറ സൃഷ്ടികർത്താക്കളായ ഇംഗ്ളണ്ടിനെ മൂന്നു ടെസ്ററിലും മുട്ടുകുത്തിച്ച് ഇന്ത്യ ഒരു ബ്രൗൺവാഷ് തന്നെ കാഴ്ച വച്ചു. ഏകദിന ജാക്കന്മാരായ വിൻഡീസിനെ 102 റണ്ണിന് കീഴ്പ്പെടുത്തി ഹീറോകപ്പിനും ഇന്ത്യ അവകാശിയായി.

ടെന്നീസിൽ കരുത്തു കൈമാററം നടന്ന വർഷമാണ് 1993. പവർ ടെന്നീസിൻെറ സന്തതിയായ ജിംകൂറിയറുടെ കയ്യൂക്ക് മറ്റൊരു അമേരിക്കക്കാരനായ പീററ്സാംപ്രസിൻെറ റാക്കററിലേക്ക് കൂടുമാറി. രണ്ടു ഗ്രാൻഡ് സ്ലാം കിരീടങ്ങൾ ഉൾപ്പെടെ ആറു പ്രമുഖ ട്രോഫികളും ഒന്നാം നമ്പർ പദവിയും സാംപ്രസിൻെറ കരുത്തിന് സമ്മാനമായി. ഫ്രഞ്ച് ഓപ്പണിലെ ക്ളേകോർട്ട് സെർജി ബ്രുഗേരയെന്ന പവർ ടെന്നീസിൻെറ പുതിയ വക്താവിനെ കിരീടം നല്കി അനുഗ്രഹിച്ചു. കളിക്കളത്തിൽ കുത്തേറ്റ് മൊണീക്കാസെലസ് സൈഡ്‌ലൈനിൽ ആയതോടെ വനിതാ ടെന്നീസിൽ സ്റെറഫിഗ്രാഫിൻെറ കാളക്കരുത്തിന് മറുശക്തി ഇല്ലാതെയായി. ഗ്രാൻഡ് സ്ലാം കിരീടങ്ങളിൽ മൂന്നെണ്ണവും സെലസ് കയ്യടക്കി വച്ചിരുന്ന ഒന്നാം നമ്പർ പദവിയും




ക്യു യുൻസിയ

സ്റെറഫിക്ക് സ്വന്തമായി.

അമേരിക്കയിൽ ലോകകപ്പിൻെറ മണി മുഴങ്ങവേ ഈ പതിററാണ്ടിലെ കൊടിയ സ്പോർട്സ് ദുരന്തത്തിന് ലോകം സാക്ഷിയായി. ലോകകപ്പ് മത്സരവേളയിലെ യാത്രയ്ക്കിടയിൽ വിമാനം തകർന്ന് സാംബിയയുടെ ദേശീയ ടീമിലെ 17 കളിക്കാരും മരിച്ചു. സാംബിയൻ സ്വപ്നങ്ങൾ ആകാശത്തിലാണ് കരിഞ്ഞതെങ്കിൽ ഇംഗ്ളണ്ടിനും ഫ്രാൻസിനും 'ദുരന്തം' ഭൂമിയിലായി. ലോക ഫുട്ബാളിലെ പ്രഗല്ഭരായ ഈ ടീമുകൾ ലോക കപ്പിൻെറ ഫൈനൽ റൗണ്ടിലേക്കു യോഗ്യത നേടിയില്ല. ചരിത്രത്തിലാദ്യമായി ഗ്രീസ് ലോക കപ്പിൻെറ ഫൈനൽ റൗണ്ടിൽ സ്ഥാനം പിടിക്കുകയും ചെയ്തു.

മുൻ ടെന്നീസ് ചാമ്പ്യൻ ആർതർ ആഷെയും 1966–ൽ ഇംഗ്ളണ്ടിന് ലോക കപ്പ് നേടിക്കൊടുത്ത ബോബിമൂറും ഇന്ത്യൻ ക്രിക്കററിലെ വന്ദ്യവയോധികനായ ദേവ്ധറും ഭൂമിയോടു വിട പറഞ്ഞപ്പോൾ ലോക ബാസ്കററ്ബാളിലെ വമ്പനായ മൈക്കൽ ജോർഡൻ, ഇംഗ്ളണ്ടിൻെറ പ്രശസ്ത ക്രിക്കററ് താരം ഇയാൻബോതം, ഇന്ത്യയുടെ മുൻ ക്യാപ്ററൻ കൃഷ്ണമാചാരി, ശ്രീകാന്ത് തുടങ്ങിയവർ കളിക്കളത്തോടു വിടപറഞ്ഞു.

ലോക സ്പോർട്സ് ചരിത്രത്തിലെ കളിക്കളത്തിനു പുറം.ത്ത ഏററവും വൃത്തികെട്ട കളികളിലൊന്ന് അരങ്ങേറിയതും 1993 ലാണ്. ഫേവറിററുകളായ ചൈനയെ അവസാന റൗണ്ടിൽ പാരവച്ചു വീഴ്ത്തി ആസ്ട്രേലിയൻ നഗരമായ സിഡ്നി. 2000–ാമാണ്ടിലെ ഒളിമ്പിക്സ് ആതിഥ്യം പോക്കററിലാക്കി.




# സി. അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

# മാഗ്സാസെ അവാർഡ്: നോമിനേഷനോട് യോജിച്ചില്ല

## ജനുവരി 1984

ജനുവരി 1, ഞായർ.

കാലത്തും ഉച്ചതിരിഞ്ഞും അക്ഷരശ്ലോക മത്സരത്തിൻെറ രജതജൂബിലി ആഘോഷങ്ങളിൽ പങ്കെടുത്തു. കൃഷ്ണനുണ്ണി മാസ്റ്ററുടെ അക്ഷരശ്ലോക സദസ്സുകളെപ്പററിയുള്ള അനുഭവവിവരണം വളരെ രസകരമായിരുന്നു. മാമ്പുഴ കുമാരൻെറ പ്രസംഗവും പിന്നെ വാരിയരുടേതും നന്നായി.

ഉച്ചതിരിഞ്ഞു ഞാൻ ഉദ്ഘാടനപ്രസംഗം നടത്തി. ശങ്കരാനന്ദസ്വാമി അദ്ധ്യക്ഷൻ. പവനൻ കുറെ വിമർശനാത്മകമായി സംസാരിച്ചു. മുഴുവൻ ശരിയല്ലെങ്കിലും പറഞ്ഞതിൽ ചില കാര്യങ്ങൾ നന്നായി.

നെല്ലിക്കുന്നത്തു കലാസംഘടന ഉദ്ഘാടനം ചെയ്യാൻ പോയി. നല്ല ജനക്കൂട്ടം. ചെറിയ പ്രസംഗം ചെയ്തു. മുല്ലനേഴിയുടെ കവിത ചൊല്ലിയുള്ള പ്രസംഗം രസകരമായി. രാത്രി 9 മണിക്കു തിരിച്ചെത്തി.

ജനുവരി 2, തിങ്കൾ.

'നവയുഗ'ത്തിനു വേണ്ട ലേഖനങ്ങൾ എഴുതിക്കൊടുത്തു. കൂട്ടത്തിൽ 'മനോരാജ്യ'ത്തിന് ഒന്നും. മുണ്ടശ്ശേരി മാസ്റ്ററെ കൊച്ചിൻ വൈസ് ചാൻസലറായി നിയമിച്ചപ്പോൾ ഗവർണ്ണർ വിശ്വനാഥനുമായുണ്ടായ ചെറിയ ഉരസലിൻെറ കഥ. പശ്ചിമബംഗാളിൽ കൽക്കട്ട യൂണി. വൈസ് ചാൻസലറുടെ നിയമനത്തിൽ ഗവർണ്ണറും മന്ത്രിസഭയും തമ്മിലുണ്ടായിരുന്ന തർക്കത്തിൻെറ വാർത്തകൾ പത്രങ്ങളിൽ പ്രാധാന്യത്തോടെ വന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ.

വൈകീട്ടു കൃഷ്ണൻകുട്ടിനായരെ പോയി കണ്ടു. വീണ്ടും രക്തം കൊടുക്കേണ്ടി വരുമെന്നു പറയുന്നു. വേണ്ടിവന്നാൽ സഹകരണാസ്പത്രിയിൽ സൗകര്യം ചെയ്തുതരാമെന്നു ജോൺ അക്കര പറഞ്ഞു.

രാത്രി കുന്നമ്പത്തു ബാലകൃഷ്ണനും രാധാകൃഷ്ണൻ വക്കീലുംകൂടി വന്നു. ഹൈക്കോടതി ഹർജിയുടെ ഫലം വളരെ നന്നായി എന്നറിയിച്ചു. Interim stay കിട്ടിയിരിക്കുന്നു. മാത്രമല്ല കമ്മിഷനെയും നിയമിച്ചിരിക്കുന്നു.

ജനുവരി 3, ചൊവ്വ.

ഡോ. ജോൺ മത്തായി സെൻററിനെപ്പററി ഒരു ലേഖനമെഴുതി എക്സ്പ്രസ്സിനു കൊടുത്തു. തുഞ്ചൻപറമ്പിനെ ഗവേഷണകേന്ദ്രമാക്കുന്നതിനെപ്പററി ജയചന്ദ്രൻ പറഞ്ഞ അഭിപ്രായത്തെ എതിർത്തുകൊണ്ടു മറെറാരു ലേഖനം എഴുതിവെച്ചു. അതു ജനയുഗ (കോഴിക്കോട്)ത്തിനു അയച്ചുകൊടുക്കണം.

ഡാ. രവീന്ദ്രൻ വന്നു തങ്കമ്മയെ പരിശോധിച്ചു. ചില മരുന്നുകൾ എഴുതിക്കൊടുത്തു. രക്തം നാളെ പരിശോധിക്കാൻ ഏർപ്പാടുചെയ്തു.

എനിക്കു തലചുററൽ വീണ്ടും വന്നു. ഒന്നല്ല പലതവണ. ഡാ. മാത്യു സഖറിയയോടു പറഞ്ഞു. stemetil തന്നെ വീണ്ടും കഴിക്കാൻ പറഞ്ഞു. അതു തുടങ്ങി. പുറത്തു പോയില്ല.

ജനുവരി 4, ബുധൻ.

Industrial Estate നെപ്പററിയും മിനി ഇൻഡസ്ട്രിയൽ എസ്റ്റേറ്റുകളെപ്പററിയുള്ള evaluation റിപ്പോർട്ടുകളും വായിച്ചു. വലിയ വെളിച്ചമൊന്നും കിട്ടിയില്ല. ലേഖനമെഴുതാനും കഴിഞ്ഞില്ല. സ്വന്തമായി ആലോചിച്ചു ഒന്നെഴുതണം.

വിനോദൻ കട്ടിലിൽനിന്നു വീണു. തലയിൽ ഒരു fracture വന്നു. കോയമ്പത്തൂർക്കു കൊണ്ടുപോയതായി ഇന്നലെ രാത്രി അറിഞ്ഞു. operation വിജയകരമായി. ബോധം വന്നെന്നും അപായമൊന്നും ഇല്ലെന്നും ഇന്നലെ രാത്രി അറിഞ്ഞു. സമാധാനമായി.

ജനുവരി 5, വ്യാഴം.

ചെറുകിട വ്യവസായ വികസനത്തെപ്പററി ജനയുഗം (കോഴിക്കോട്) വ്യാവസായിക സപ്ളിമെൻറിന് ഒരു ലേഖനം എഴുതി അയച്ചു. 'ശിവഗിരി' തീർത്ഥാടന സപ്ളിമെൻറിനു (കേരള കൗമുദി) ഒരു ലേഖനമയച്ചതു് വായിച്ചു വളരെ അഭിനന്ദിച്ച് തിരുവല്ല കെ.ജെ. കേശവപ്പണിക്കർ ഒരു കത്തയച്ചിരിക്കുന്നു. പത്രം ഞാൻ കണ്ടിരുന്നില്ല. തേടിപ്പിടിച്ചു നോക്കിയപ്പോൾ ആത്മപരിശോധന നടത്തണം എന്നൊരു വാചകം അതിൽ കൊള്ളിച്ചിരുന്നതാണ് അതിനു കാരണമെന്നു മനസ്സിലായി. പത്രം തലക്കെട്ടു കൊടുത്തതും അതുതന്നെയാണ്.

ജനുവരി 6, വെള്ളി.

വൈകുന്നേരം 5 മണിക്കു അദ്ധ്യാപക സമ്മേളനം ഉദ്ഘാടനം ചെയ്തു. പ്രസംഗം നന്നായില്ല. മററുള്ളവരുടെ പ്രസംഗം കേൾക്കാനായി ഇരിക്കാൻ ക്ഷമയുണ്ടായില്ല. ഫുട്ബോൾ കളി കാണണം എന്നു കരുതി പോന്നു. പക്ഷെ കളി ഉണ്ടായില്ല. അതുകൊണ്ടു പാട്ടുരായ്ക്കൽ വഴി നടന്നു.

ശർമ്മാജിയുടെ സ്മരണികയ്ക്കുവേണ്ടി കെ.പി.എസ്. മേനോനെപ്പററി ഒരു ലേഖനം എഴുതിവെച്ചു.

അമ്മിണിയമ്മയെയുംകൊണ്ടു co-op ആസ്പത്രിയിൽ പോയി. അവരുടെ കാലിൻെറ ഒരു x-ray ഫോട്ടോ എടുപ്പിച്ചു.

ജനുവരി 7, ശനി.

നവയുഗത്തിനു ലേഖനങ്ങൾ എഴുതിവെച്ചു. വൈകീട്ടു 7 മണിക്കു പെരിഞ്ചേരി പുരോഗമന കലാസമിതി ഉദ്ഘാടനം ചെയ്യാൻ പോയി. മുല്ലനേഴി കൂടെയുണ്ടായിരുന്നു. നല്ല ആദർശങ്ങളുള്ള ഒരു ചെറുപ്പക്കാരൻ. കമ്മ്യൂണിസ്ററു പ്രസ്ഥാനത്തിൻെറ തെററുകൾ സ്വയം വിമർശനപരമായി കാണുന്ന ഒരാൾ.

സി.കെ. ശിവശങ്കരപ്പണിക്കരും ഭാര്യയുംകൂടി കാലത്തു വന്നു. മകളുടെ കല്യാണത്തിനു ക്ഷണിച്ചു.

ജനുവരി 8, ഞായർ.

ആര്യവൈദ്യശാലയിലെ പി.കെ. വാരിയരും ശങ്കുണ്ണിവാര്യരുംകൂടി വന്നു. രമോൺ മാഗ്സാസെ അവാർഡിനു എൻെറ പേർ നിർദ്ദേശിക്കുവാൻ സമ്മതത്തിനു വന്നതാണ്. ഞാൻ എനിക്കു വേണ്ടാ എന്നു പറഞ്ഞു. ഫിലിപ്പീൻസ്തന്നെ ഒരു അമേരിക്കൻ ഉപഗ്രഹമാണല്ലോ. അവിടെ പ്രസിഡണ്ടായിരുന്ന മാഗ്സാസേയും അങ്ങനെതന്നെയായിരിക്കാം. അദ്ദേഹത്തിൻെറ പേരിലുള്ള അവാർഡ് ഒരു കമ്മ്യൂണിസ്ററുകാരനു അത്ര അഭികാമ്യമല്ല.

ഇസ്കസ്സ് എക്സിക്യൂട്ടീവിനു പോയി. 12 മണിക്കു കഴിഞ്ഞു. ഉച്ചതിരിഞ്ഞു വികലാംഗ സിംപോസിയം ഉദ്ഘാടനം ചെയ്തു. തിരിച്ചു വന്നിട്ടാണ് ഇന്നത്തെ പത്രങ്ങളും മററും വായിക്കാൻ സമയം കിട്ടിയത്.

ജനുവരി 9, തിങ്കൾ.

8.30 ഓടുകൂടി കോട്ടയത്തേക്കു പുറപ്പെട്ടു. കാറിൽ. തലോർവരെ എത്തിയപ്പോൾ X-റെ ഫോട്ടോകൾ എടുത്തിട്ടില്ലെന്ന് ഓർത്തു. തിരികെ പോയി അവയും എടുത്തു പോന്നു. മൂവാററുപുഴയ്ക്കടുത്തുവെച്ചു കാറിൻെറ ഒരു ടയർ പഞ്ചർ ആയി. മാററിയിടേണ്ടി വന്നു.

മൂവാററുപുഴവെച്ചു കെ.എം. ജോർജ്ജിൻെറ മകനെ കണ്ടു. നല്ല ചെറുപ്പക്കാരൻ. 1 മണി കഴിഞ്ഞു ശങ്കുണ്ണിമേനോൻെറ വീട്ടിലെത്തിയപ്പോൾ. 4 മണിക്കു ഡോ. അലക്സാണ്ടറുടെ വീട്ടിൽ പോയി അദ്ദേഹത്തെ കണ്ടു. നേരത്തെ അമ്മിണിയുടെ രക്തവും മൂത്രവും പരിശോധനയ്ക്കു കൊടുത്തു. നാളെ 10 മണിക്കു ചെന്നാൽ ആണി എടുത്തുകളയാമെന്നും വൈകീട്ടു തിരിച്ചു പോകാമെന്നും ഡാ. പറഞ്ഞു. 5.30 നു സുരേന്ദ്രൻ താമസിക്കുന്ന വീട്ടിൽ ചെന്നു. നല്ല കൊച്ചുവീട്. ആസ്ബസ്ററോസ് കൊണ്ടു തട്ടിട്ടാൽ ഭംഗിയാകുമെന്നു അതു കാണിച്ചു തരുന്നു. വീട്ടുടമയെയും കണ്ടു. അജിക്കും അനുജനുംകൂടി 50 ക സമ്മാനം കൊടുത്തു. രാത്രി സിമൻറു യൂണിയനിലെ ജോയിയുടെ വീട്ടിൽ പോയി. മകളുടെ കല്യാണത്തിൻെറ സൽക്കാരത്തിൽ പങ്കുകൊണ്ടു.

ജനുവരി 10, ചൊവ്വ.

കോട്ടയം മെഡിക്കൽ കോളേജാസ്പത്രിയിൽ പോയി. അമ്മിണിയുടെ കാലിലെ ആണി എടുത്തുകളഞ്ഞു. ഓപ്പറേഷൻ കുഴപ്പംകൂടാതെ കഴിഞ്ഞു.

ഞാൻ ഡാ. ജോർജ്ജ് ജേക്കബ്ബിൻെറ അടുത്തു ചെന്നു ചെക്കപ്പു ചെയ്തു. ECG യും EEG യും X-ray യും എല്ലാം എടുത്തു. cervical spontilosis ൻെറ കുറച്ചു ഉപദ്രവം ഉണ്ട്. കഴുത്തിൻെറ പിൻഭാഗത്തെ X-ray അതു കാണിക്കുന്നു. അതിനൊരു മരുന്നും



എഴുതിത്തന്നു.

4 മണിക്കു മടക്കയാത്ര ആരംഭിച്ചു. ചാലക്കുടി വന്നു ഡോ. ചന്ദ്രശേഖരൻെറ വീട്ടിൽ കയറി ചായ കുടിച്ചു ഉറങ്ങി. കുറച്ചു പോന്നപ്പോൾ പെട്രോൾ തീർന്നു. പിന്നെ പോയി ടിന്നിൽ മേടിച്ചുകൊണ്ടുവന്നു ഒഴിച്ചു കാർ ഓടിച്ചു. 8.30 നു തിരിച്ചെത്തി. ഡ്രൈവർ ചോദിച്ചത് 80 രൂപയാണത്രേ. ഞാൻ കേട്ടത് 50 രൂപയാണ്. അതു കൊടുത്തു. ജനാർദ്ദനൻെറ അടുത്തു അയാൾ വിവരം പറഞ്ഞു. ബാക്കിയും കൊടുത്തേക്കാമെന്നു പറഞ്ഞു.

ജനുവരി 11, ബുധൻ.

പി. ബാലഗംഗാധരമേനോൻെറ വീട്ടിൽവെച്ചു ലെനിൻ ക്ളിനിക്കിൻെറ യോഗം കൂടി. അദ്ദേഹത്തെ ചെയർമാനായും എസ്.സി.എസ്. മേനോനെ വൈസ് ചെയർമാനായും ചന്ദ്രഹാസനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു. മററു ആവശ്യമായ കാര്യങ്ങളും ചർച്ചചെയ്തു. വൈകീട്ടു മദ്രാസ് മെയിലിൽ തിരിച്ചു പോന്നു.

ജനുവരി 12, വ്യാഴം.

രാവിലെ ത്യാഗരാജ പോളി ടെക്നിക്കിൽ യൂണിയൻ ഉദ്ഘാടനത്തിനു പോയി. ടി.ജി. രവിയും കേരളവർമ്മയിലെ ഒരു ലെക്ചറർ ഉഷാകുമാരിയും ഉണ്ടായിരുന്നു. പിള്ളേരുടെ കൂവൽ. കഴിഞ്ഞകൊല്ലം K.S.U ക്കാരായിരുന്നു ഭാരവാഹികൾ. ഇക്കൊല്ലം SFI ആണ്. കഴിഞ്ഞ കൊല്ലം എന്താണു വരാത്തതെന്നു KSU ക്കാരൻ ഒരു കുട്ടി വന്നു നേരെ ചോദിച്ചു. ഞാൻ പറഞ്ഞു സുഖമില്ലാത്തതുകൊണ്ടായിരിക്കാം, അല്ലെങ്കിൽ വേറെ engagement ഉണ്ടായിരുന്നതുകൊണ്ടായിരിക്കാം.

ഏതായാലും ക്ഷണിച്ചു വരുത്തിയവരുടെ രാഷ്ട്രീയക്കളർ എനിക്കറിഞ്ഞുകൂടാ. ഉഷാകുമാരി SFIക്കാരിതന്നെയാണ്. Typical പ്രസംഗം. സമരം ഏറി നിന്നിരുന്നു.

വൈകുന്നേരം ഫുട്ബോളിനു പോയി. മൊഹമ്മദൻസ് Vs തമിഴ്നാട്. എന്നത്തെ കളി സമാസമം. പിന്നെ tie breaker ൽ മുഹമ്മദൻസ് ജയിച്ചു.

ജനുവരി 13, വെള്ളി.

കൊല്ലംകോട് സാഹിത്യ അക്കാദമി ക്യാമ്പ്.

Jt. Council ആഭിമുഖ്യത്തിൽ സമാധാന സമ്മേളനം.

കൊല്ലംകോട്ട് പോയില്ല. പലതും വായിച്ചു. ഇതു എൻെറ പുസ്തകത്തിൻെറ ഒരു ഭാഗമാക്കണമോ വേണ്ടയോ എന്നു നിശ്ചയമില്ല. വിജയകരമായി ഒന്നു ചർച്ചചെയ്യാം.

ദാമോദരൻനായരുടെ ധർമ്മരാജ retold. ആദ്യത്തെ ഫാറങ്ങൾ കിട്ടി. പകുതി വായിച്ചു. തരക്കേടില്ല. നേരിട്ടു വന്നു ചില കാര്യങ്ങൾ പറയുന്നതു വേണ്ടായിരുന്നു. അവതാരിക എഴുതാൻ പ്രയാസമില്ല. നാളത്തേക്കാകാം.

വൈകിട്ടു ഫുട്ബോൾ Titanium Vs കാട്മാണ്ഡു. Tie breaker ലൂടെ തീരുമാനിക്കേണ്ടി വന്നു.

ജനുവരി 14, ശനി.

കോഴിക്കോട്-Writers for Peace.

കോഴിക്കോട്ടു പോയില്ല. 'നവയുഗ'ത്തിനുവേണ്ടി 3 ലേഖനങ്ങൾ പറിച്ചെഴുതി. 1) Sino American Relations. 2) ആന്ധ്രാ-കർണ്ണാടക ഗവൺമെൻറുകളുടെ ഒരു വർഷം. 3) വില കൂടിയതിനെപ്പററി. ഇടതുപക്ഷ പാർട്ടികളുടെ കൽക്കട്ടാസമ്മേളനത്തെപ്പററിക്കൂടി ഒരു ലേഖനം എഴുതിയാൽ നന്ന്. അതു മററു വല്ലവരും എഴുതട്ടെ.

വൈകീട്ടു നടക്കാൻ പോയി. തേക്കിൻകാടു ചുററി. കുറച്ചുനേരം പാർക്കിലും ഇരുന്നു. ആഫീസിലും കയറി.

ജനുവരി 15, ഞായർ.

കോരപ്പൻെറ മകളുടെ കല്യാണം. Homoeo Dir. രുടെ Send off. 2 PM. പൊറിഞ്ചുവിൻെറ മകളുടെ കല്യാണം. 4.30–5.30. P.V. ഇട്ട്യേച്ചൻെറ മകളുടെ കല്യാണം.

കല്യാണത്തിനു ചാലക്കുടിക്കു പോയി. ഗോപാലകൃഷ്ണമേനോൻ, കരുണൻ, വി.വി. രാഘവൻ, കൃഷ്ണൻ കണിയാംപറമ്പിൽ, രാജേന്ദ്രബാബു എന്നിവർ ഉണ്ടായിരുന്നു. അവിടെ ചെന്നപ്പോൾ ഗംഗാധരനും ഭാര്യയും കുട്ടികളും എല്ലാം ഉണ്ടായിരുന്നു. കുട്ടൻ വൈദ്യർ, ടി.ആർ. സോമസുന്ദരത്തിൻെറ ഭാര്യ മുതലായവരെയും കണ്ടു. ആകപ്പാടെ നല്ലൊരു യാത്രയും ചടങ്ങും. വരൻ റെയിൽവേയിലെ Welfare Inspector-Soprts Coach-ഉം. റെയിൽവേയിലെ ഒരു വലിയ ഉദ്യോഗസ്ഥനും വന്നിരുന്നു. ഊണുകഴിച്ചാണ് ഞങ്ങളെല്ലാം മടങ്ങിയത്.

ജനുവരി 16, തിങ്കൾ.

ഡാ. ശിവദാസിൻെറയും വത്സലയുടെയും മകളുടെ കല്യാണത്തിനു പോയി. കോട്ടപ്പുറത്തു മുത്തേടത്തെ പാലുകാച്ചിനും.



കാലത്തെഴുന്നേററ ഉടനെ ധർമ്മരാജാ സംഗ്രഹിത പുനരാഖ്യാനത്തിനു അവതാരികയെഴുതി. ഉച്ചതിരിഞ്ഞു അക്ഷരശ്ലോകത്തെപ്പററി ഒരു ലേഖനമെഴുതി. 'ജനയുഗം' വാരാന്ത്യപ്പതിപ്പിനു അയച്ചു. രാത്രി കണ്ണൂർ-തിരുവനന്തപുരം എക്സ്പ്രസ്സിനു തിരുവനന്തപുരത്തേക്കു പോയി.

ജനുവരി 17, ചൊവ്വ.

കാലത്തു 10 മുതൽ വൈകീട്ടു 7 മണിവരെ എക്സിക്യൂട്ടീവിൽ സംബന്ധിച്ചു. സി.എം. സ്ററീഫൻ നിര്യാതനായ വാർത്തയാണ് ഇന്നു പ്രധാനമായി അറിഞ്ഞത്. സന്ദേശമൊന്നും അയച്ചില്ല. എങ്ങോട്ടയയ്ക്കാനാണെന്നറിഞ്ഞുകൂടാ.

രാത്രി 10.30 നു തൃശൂർക്ക് മടങ്ങി.

ജനുവരി 18, ബുധൻ.

പ്രത്യേകിച്ചൊന്നും എഴുതാനില്ല.

ജനുവരി 19, 9.10 a.m. Seshan's daughter's marriage— കുടമാററത്തിനു സമ്മാനം.

ശേഷൻമാസ്റ്ററുടെ മകളുടെ കല്യാണത്തിനു കാലത്തു 9 മണിക്കു പോയി. ഊണുകഴിക്കാൻ നിന്നില്ല.

വൈകീട്ടു തേക്കിൻകാടു ഒന്നു ചുററിയടിച്ചു. പാർട്ടിയാപ്പീസിലും പോയി.

ജനുവരി 20, വെള്ളി.

3 മണി. School games.

3 മണിക്കു വി.ജി. സ്ക്കൂൾ ഗെയിംസിൻെറ സ്വാഗതസംഘം രൂപീകരണത്തിൽ പങ്കെടുത്തു.

5.30 നു നടക്കാനിറങ്ങി. ബിനോയ് വിശ്വത്തെയും രാജേന്ദ്രൻ, ശ്രീകുമാർ എന്നിവരെയും കണ്ടു. ബിനോയ് 2½ വർഷത്തേക്കു ബുഡാപെസ്ററിൽ പോവുകയാണ്.

6 മണിക്കു പടിഞ്ഞാറെകോട്ടയിൽ തൃശൂർ നഗരവികസന സംരക്ഷണ സമിതിയുടെ ജാഥാ ഉദ്ഘാടനം ചെയ്തു.

ജനുവരി 21, ശനി.

'നവയുഗ'ത്തിനുവേണ്ടി ഒരു ലേഖനവും ഒരു കുറിപ്പും എഴുതിവെച്ചു. നാളെ ഒന്നുകൂടി എഴുതണം. നാളെ ഒരേ സമയത്ത് 3 കല്യാണമാണ്. ഏതിനാണു പോവുക? മുഹമ്മദ്കുട്ടിയുടേതിനു പോകാം. അയാൾ കാറ് നേരത്തേ കൊടുത്തയച്ചാൽ മതിയായിരുന്നു.

വൈകീട്ടു ആപ്പീസിൽ പോയി ഒന്നു തേക്കിൻകാടു കറങ്ങി.

4-ാം വാർഡിലെ കക്കൂസിൻെറ പ്രശ്നം പറഞ്ഞു ഒരാൾ വന്നു. ജോസുംകൂടി ഒപ്പിട്ടു കൊടുത്ത ഒരു ഭീമ ഹർജിപ്രകാരം അതു പൊളിച്ചു നീക്കേണ്ടതാണ്. അതിനെതിരായി അയാൾ മുനിസിപ്പാലിററിയിൽ പ്രമേയം പാസാക്കിച്ചുവെന്ന്. ആളുകൾ ഇങ്ങനെയൊക്കെയായാൽ.

വക്കീലും ബാലകൃഷ്ണനും വന്നു. കേസിൻെറ പുരോഗതിയെപ്പററി സംസാരിച്ചു. കുഴപ്പമൊന്നുമില്ല. കുറച്ചു താമസം വരും. രാജേന്ദ്രൻെറ ഹർജി തള്ളി.

ജനുവരി 22, ഞായർ.

പൊന്നാനിയിൽ എ.കെ. മുഹമ്മദിൻെറ മകളുടെ കല്യാണത്തിനു പോയി. നെയ്ച്ചോറും ബിരിയാണിയുമൊന്നുമില്ലാതെ വെറുമൊരു പച്ചക്കറി ഊണുകഴിച്ചു. അവിടെനിന്നു ഇ.എം.എസ്സിൻെറ ഇല്ലത്തുപോയി. അയാളുടെ അമ്മ മരിച്ചിരിക്കുകയായിരുന്നു. മടങ്ങിയെത്തിയപ്പോൾ മണി 4 കഴിഞ്ഞു. കാര്യമായി ഒന്നും വായിക്കാനും എഴുതാനും കഴിഞ്ഞില്ല.

രാത്രി, താലപ്പൊലിക്കു മുസ്ലിമിങ്ങളെ കച്ചവടം ചെയ്യാൻ അനുവദിക്കാത്തതിനെപ്പററി ഒരു കുറിപ്പു 'നവയുഗ'ത്തിലേക്കു എഴുതിവെച്ചു.

ജനുവരി 23, തിങ്കൾ.

ഉച്ചതിരിഞ്ഞു ജയചന്ദ്രൻ വന്നു. പലതും സംസാരിച്ചുകൊണ്ടിരുന്നു. പിന്നെ ചെറുതുരുത്തിക്കു പോയി. കലാമണ്ഡലം വാർഷികത്തിൽ അദ്ധ്യക്ഷത വഹിച്ചു. മന്ത്രി എം.പി. ഗംഗാധരൻെറ പ്രസംഗം നന്നായി. കുഴൽക്കിണറിൻെറ കാര്യം അയാൾ അവിടെവെച്ചുതന്നെ ഉത്തരവു കൊടുക്കുന്നതു കണ്ടു. വളരെ മതിപ്പു തോന്നി. കുഞ്ഞുണ്ണിത്തമ്പുരാൻെറ function ഫെ. 20-ാം തീയതിയാകാമെന്നു സമ്മതിച്ചു.

ജനുവരി 24, ചൊവ്വ.

വൈകീട്ടു പബ്ളിക് ലൈബ്രറിയിൽ പോയി. പി.കെ. ഗോപാലകൃഷ്ണൻെറ പനങ്ങാടു സ്ക്കൂളിനുവേണ്ടി ഒരു ലേഖനമെഴുതി അയച്ചു.

രാത്രി പാൽപാറ കൃഷ്ണൻകുട്ടി വന്നു കുറച്ചുനേരം വർത്തമാനം പറഞ്ഞിരുന്നു പോയി.

കേശവൻ വെള്ളിക്കുളങ്ങര ഗ്രേററ് മാർച്ചിൻെറ ജനുവരി ലക്കവും കൊണ്ടു വന്നു.

ജനുവരി 25, ബുധൻ.

കുട്ടിക്കു (നിഖിലിന്) ഇന്ന് എന്തോ അസുഖം. മേലാസകലം തടിപ്പ്. ചുമപ്പു നിറം. കുട്ടി ആകെ അസ്വസ്ഥൻ.

മേശ വൃത്തിയാക്കലും അടുക്കിവെക്കലുംകൊണ്ടു സമയം കഴിഞ്ഞു. കാര്യമായി ഒന്നും വായിച്ചില്ല.

ജനുവരി 26, വ്യാഴം.

റിപ്പബ്ളിക് ദിനം. തൃശൂരിൽ വലിയ ആഘോഷവും ഘോഷയാത്രയും എല്ലാം ഉണ്ടായിരുന്നു. ഒന്നും കണ്ടില്ല. 2 മണിക്കു ആലപ്പുഴയ്ക്കു പോയി.

കാറിൽ ബാലനുംകൂടെ ഉണ്ടായിരുന്നു. 5 മണിക്കു അവിടെയെത്തി.

മെഴുകുതിരി കത്തിച്ചുപിടിച്ച 1000 കുട്ടികളുടെ ഒരു ഘോഷയാത്രയുണ്ടായിരുന്നു. നന്നായി. തൊട്ടെണ്ണം 700 മെഴുകുതിരിയേ ഉണ്ടായിരുന്നുള്ളൂ. കുട്ടികൾ 1000 വും. എന്നാൽ ഒരു വലിയ പ്രകടനമെന്നു പറഞ്ഞുകൂടാ. അതിൻെറ നൂതനത്വം മാത്രം ആകർഷണം. സ്റേറഡിയത്തിൽ അത്ര വലിയ യോഗമൊന്നുമല്ല. ഞാൻ ദീർഘമായി സംസാരിച്ചു. സരോജിനിയമ്മ (പ്രൊ.) അദ്ധ്യക്ഷ. കവിരാജും പ്രസംഗിച്ചു. അതുകഴിഞ്ഞു ഭക്ഷണവും കഴിച്ചു മടങ്ങി. 1 മണിക്കു വീട്ടിൽ എത്തി.

ജനുവരി 27, വെള്ളി.

ജർമ്മൻ ഗിററാറിസ്ററിൻെറ കച്ചേരിക്കു പോകാൻ ഒരുങ്ങിയിരുന്നു. പി.സി. ജോൺ കൊടുത്തയയ്ക്കാമെന്നു പറഞ്ഞ കാർ വന്നില്ല. ഞാൻ പോയതുമില്ല.

പനയ്ക്കൽ വറീതിനു സുഖക്കേടായി. ആസ്പത്രിയിൽ കിടക്കുകയാണ്. ഈശ്വരൻകുട്ടിയും കൂടി പോയി കണ്ടു. വളരെ മോശമാണു സ്ഥിതി. Heart വളരെ ദുർബ്ബലമാണ്. എന്തോ infection ഉണ്ട്. ഡാ. ബാബുരാജ് നോക്കി. വിവരം പറഞ്ഞു.

'അഴിമതിയില്ലാത്ത നാളെ' എന്ന ഒരു ലേഖനം 'മാതൃഭൂമി'ക്കുവേണ്ടി എഴുതി. വായനക്കാർ ഇഷ്ടപ്പെടുമോ എന്നറിഞ്ഞുകൂടാ.

നിഖിലിന് ഇന്നെന്തോ അസുഖമുണ്ട്. വളരെ നേരം വാശിപിടിച്ചു കരഞ്ഞുകൊണ്ടിരുന്നു.

ജനുവരി 28, ശനി.

പനയ്ക്കൽ വറീത് മരിച്ചു എന്ന വിവരം കിട്ടി. ഇന്നലെ ആസ്പത്രിയിൽ ചെന്നു കണ്ടത് നന്നായി. ഇന്നു പോകാൻ കഴിഞ്ഞില്ല.

പിഷാരടിയുടെ (ഡ്രൈവർ) വീട്ടിൽ പോയി. കല്യാണസമ്മാനമായി 50 രൂപ കൊടുത്തു.

രാമൻമേനോനും കൊല്ലത്തെ കൊച്ചു ഗോപിയുംകൂടി വീട്ടിൽ വന്നിരുന്നു.

വൈകുന്നേരം പാർട്ടിയാപ്പീസിൽ പോയി. തേക്കിൻകാടു ഒന്നു ചുററിയടിച്ചു.

ഇന്നലെ എഴുതിയ ലേഖനം മിനുക്കുപണി കഴിച്ചു 'മാതൃഭൂമിക്ക'ക്ക് അയച്ചുകൊടുത്തു.

ജനുവരി 29, ഞായർ.

സുബ്രഹ്മണ്യൻെറ മകളുടെ കല്യാണം. പിഷാരടിയുടെ മകളുടെ കല്യാണം— ആശാരി വീട്ടിൽ കല്യാണം— IAWEP- 3 p.m. 8.30-9.15 J.V. അക്കരയുടെ മകൻെറ കല്യാണം—സ്വീകരണം 5 മണിക്കു പുഷ്പാഞ്ജലി ഹാൾ.

കല്യാണങ്ങൾക്കൊന്നും പോയില്ല. കാലത്തു മുതൽ പനി തുടങ്ങി. 100 ഡിഗ്രി. ലാസർ മരിച്ചു. അയാളുടെ വീട്ടിൽ പോയി.

'നവയുഗ'ത്തിനു ദേശീയോദ്ഗ്രഥനത്തെപ്പററി ഒരു ലേഖനമെഴുതി. Royal Asiatic Society യെപ്പററിയും. രാത്രി കഞ്ഞി മാത്രം കുടിച്ചു കിടന്നു. നാളത്തെയും മററന്നാളത്തെയും പരിപാടികൾ cancel ചെയ്യണം.

ഉച്ചതിരിഞ്ഞു International Aim of Education for World Peace എന്ന സമ്മേളനത്തിനു പോയി. എന്താണതിൻെറ ഉദ്ദേശം? അതൊരു racket പോലെയാണെന്നു തോന്നുന്നു. ലഘുലേഖകളും മററും അച്ചടിക്കാനും സമ്മേളനം നടത്താനും എവിടെനിന്നു കിട്ടുന്നു പണം?

ജനുവരി 30, തിങ്കൾ.

പനിമൂലം എല്ലാ പരിപാടികളും നിർത്തിവെച്ചു.

ജനുവരി 31, ചൊവ്വ.

പനി കുറച്ചു കുറഞ്ഞു. എന്നാലും ശരിയായില്ല. കുളിച്ചില്ല.

(തുടരും)



ദാസ് ഭാർഗ്ഗവീനിലയം

# മാണി മാധവീയം

മുപ്പത്തിയാറ്

## പരീക്ഷിത്തു തമ്പുരാൻെറ പ്രഹ്ളാദചരിതം

ഇരിങ്ങാലക്കുടയ്ക്കടുത്തുള്ള തൃപ്പേക്കുളം ക്ഷേത്രത്തിലെ ഉത്സവത്തിന് കൂത്തവതരിപ്പിക്കാൻ വേണ്ടി പോയ അവസരത്തിൽ അവിടെ വച്ച് കലശലായ പിനിപിടിച്ച് മാധവചാക്യാർ കിടപ്പിലായി. നമ്പ്യാരേയും കൂട്ടി തൃശൂരിലെത്തി തൈക്കാട്ട് മൂസ്സിനെ കണ്ടു. ചികിത്സ നിശ്ചയിച്ചു. ദശമൂലാരിഷ്ടവും താലീശ പത്രവുമായിരുന്നു മൂന്നു ദിവസത്തെ ഭക്ഷണം. ക്ഷീണം വിട്ടുമാറാത്തതിനാൽ കൂത്ത് നീലകണ്ഠ ചാക്യാരെ ഏല്പിച്ച് മാധവചാക്യാർ മഠത്തിലേക്കു മടങ്ങി.

തൃപ്പൂണിത്തുറയിലെ വിശേഷാൽക്കൂത്തുകൾക്ക് മാധവചാക്യാർ വരുന്നത് അതു സ്ഥിരമായി നടത്തിയിരുന്ന അമ്മന്നൂരുകാർക്ക് രസിച്ചിരുന്നില്ല. എന്നാണോ തങ്ങളുടെ കൂത്ത് നന്നായത്, അതിൻെറ പിറേറന്നാണ് അവർ മാധവചാക്യാർക്ക് അരങ്ങൊഴിഞ്ഞു കൊടുക്കുക. കൂത്തു തുടങ്ങുന്നതിന് ഒരു മണിക്കൂർ മുമ്പു മാത്രമേ ഇന്ന് തൻെറ ദിവസമാണെന്ന് ചാക്യാർ അറിയാറുള്ളൂ. 'മാധവൻെറ കൂത്ത് നന്നായില്ല' എന്ന് സദസ്യരെക്കൊണ്ടു പറയിക്കാനുള്ള എളുപ്പവഴികൾ. ഇതൊരു പതിവായി. ഒരിക്കൽ സഹിക്കവയ്യാതെ രവിവർമ്മത്തമ്പുരാനോടു പറഞ്ഞു: ''ചാച്ചുചാക്യാരുടെ തൊഴുത്തിൽക്കുത്ത് അസഹനീയമാകുന്നുണ്ട്.''

''നിങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങളിലൊന്ന് അതാണല്ലോ'' തമ്പുരാൻ ചിരിച്ചുകൊണ്ടു പറഞ്ഞു. അവഹേളനങ്ങളും തരംതാഴ്ത്തിക്കെട്ടലും എത്ര സഹിക്കേണ്ടിവന്നാലും മനപൂർവം അവിടേക്കു പോകാതിരുന്നിട്ടില്ല. ഗുരുനാഥൻെറ ക്ഷണം നിരസിക്കാൻ വയ്യ. അഭിനയ സങ്കേതങ്ങളെക്കുറിച്ചുള്ള ഗ്രന്ഥം തയ്യാറാക്കിക്കൊണ്ടിരിക്കുകയാണ്. അതേപ്പററി ചർച്ച ചെയ്യാനും സംശയങ്ങൾ ദൂരീകരിക്കാനും ഗുരുനാഥനെ കുറേദിവസം അടുത്തുകിട്ടുന്ന സന്ദർഭം കൂടിയാണത്.

ഒററപ്പാലത്തെ വേങ്ങേരി ക്ഷേത്രത്തിൽ ശിവരാത്രി ദിവസം കൂത്തു നടത്തുകയായിരുന്നു. കെ.പി.എസ്. മേനോൻ, കയററ്റ്റ് ഗോപാലൻ നായർ, തേനഴി നമ്പൂതിരിപ്പാട് എന്നിവരൊക്കെ സദസ്സിലുണ്ടായിരുന്നു. കൂത്തിനിടയിൽ അരങ്ങിലേക്ക് എവിടെനിന്നോ ഒരു പട്ടി കയറിവന്നു. അതിനു പ്രായശ്ചിത്തമായി അവിടെ മത്തവിലാസം കൂടി നടത്തി.

ആ വർഷം തൃപ്പൂണിത്തുറയിൽ മാധവചാക്യാരുടെ രാവണവേഷമാണ് നിശ്ചയിച്ചിരുന്നത്. കുളി കഴിഞ്ഞ് തലയിൽക്കെട്ടി ചുട്ടിക്കു കിടക്കുകയായിരുന്നു ചാക്യാർ. ചാച്ചുചാക്യാരുടെ മക്കളും പരികർമ്മികളുമാണ് അണിയറയിൽ. പുരികവും കണ്ണും എഴുതുന്നതിനുള്ള മഷിയന്വേഷിച്ചപ്പോൾ 'മഷി കുഴച്ചുവെച്ചിട്ടുണ്ട്' എന്നൊരാൾ പറഞ്ഞു. നെയ്യിലോ വെളിച്ചെണ്ണയിലോ ആണ് മഷി കുഴയ്ക്കുക. നെയ്യിൽ കുഴച്ച മഷി മാധവചാക്യാരുപയോഗിക്കാറില്ല. വെളിച്ചെണ്ണയാണിഷ്ടം. ചാക്യാരുടെ രീതി പലർക്കുമറിയാം.

''വെളിച്ചെണ്ണയിലാണ് മഷി കുഴച്ചിരിക്കുന്നത്'' കുഴച്ച മഷിയുമായി ഒരാൾ മുന്നിലെത്തി.

മഷിയെടുത്ത് ആദ്യം കണ്ണെഴുതി.

വല്ലാത്ത പുകച്ചിൽ. നീററം. കിടന്നിടത്തുനിന്നും അറിയാതെ എഴുന്നേററുപോയി. കുറച്ചു മഷിയെടുത്ത് നാവിൽ വച്ചുനോക്കി. എരിയുന്നു. മഷിയിലാരോ മുളകുപൊടി ചേർത്തിരിക്കുന്നു. കണ്ണു തുറക്കാൻവയ്യ. തപ്പിത്തടഞ്ഞ് വെള്ളമെടുത്ത് പലവട്ടം ധാര ചെയ്തു. നീററം ശമിക്കുന്നില്ല. അരങ്ങത്ത് മിഴാവ് ശബ്ദിച്ചുതുടങ്ങി. തമ്പുരാനോട് സങ്കടം പറഞ്ഞാലോ എന്നൊരു നിമിഷം ചിന്തിച്ചെങ്കിലും വേണ്ടെന്നു വച്ചു. വേറെ പൊടിയെടുത്തു ചാലിച്ച് കണ്ണെഴുതി. കണ്ണാടിയിൽ നോക്കി. കണ്ണുകൾ കലങ്ങി വീർത്തിരിക്കുന്നു.

രാവണൻ അരങ്ങിലെത്തി.

സീതാമയി–

''നയതി നയനേ സാവജ്ഞം മാം
കരോതി കരാവൃതാം
ശ്രുതിമസഹനാ ശ്രോത്രാനന്ദം വചോ
മയി ജൽപ്പതി
വിലപതി പുരോരാമം ബദ്ധാഞ്ജലൗ
മയിതിഷ്ഠതി
പ്രതിദിനമഹം ജ്ഞാനേനാസ്യഃ പ്രസാദന
സാധനം.''

(ഞാൻ സ്നേഹപുരസ്സരം നോക്കുമ്പോൾ സീത എന്നെ അവജ്ഞയോടു കൂടിയാണ് വീക്ഷിക്കുന്നത്. കർണ്ണാനന്ദകരമായ വാക്കുകൾ പറയുന്ന സമയത്ത് അവൾ സഹിക്കാതെ കൈകൊണ്ട് ചെവി പൊത്തുന്നു. ഞാൻ കൈകൂപ്പി തൊഴുതുകൊണ്ട് മുന്നിൽ നില്ക്കുന്ന സമയത്ത് രാമനെ വിളിച്ച് വിലപിക്കുന്നു. ഇവളെ സന്തോഷിപ്പിക്കാൻ ഇനി എന്തു ചെയ്യണമെന്ന് എനിക്കറിയില്ല).

മനസ്സിലടക്കി നിർത്തിയിരുന്ന ദ്വേഷം രാവണനിലൂടെ സാന്ദർഭികമായി അണ തകർത്തൊഴുകി. ചുവന്നുതുടുത്ത കണ്ണിൽ കഥാപാത്രത്തിൻെറ ക്രൗര്യം നിറഞ്ഞു. മാധവചാക്യാരുടെ രാവണൻ അക്ഷരാർത്ഥത്തിൽത്തന്നെ അരങ്ങു തകർത്തു.

അടുത്ത ദിവസം രാവണവേഷം കെട്ടിയത് പൊതിയിൽ നാരായണ ചാക്യാരായിരുന്നു. അന്നത്തെ കൂടിയാട്ടമവസാനിച്ചുപോകുമ്പോൾ ഗോപുരത്തിനടുത്തുവച്ച് നമ്പൂതിരിമാർ ചർച്ച ചെയ്യുന്നത് മാധവചാക്യാർ കേട്ടു:

''ഇന്നും രാവണൻ. ഇന്നലേയും രാവണൻ. എന്താ ഈ രാവണന്മാർ തമ്മിലുള്ള വ്യത്യാസം?'' ഒരാൾ ചോദിച്ചു.

''ഇന്നലെ മാധവചാക്യാരും ഇന്ന് നാരായണ ചാക്യാരും. അതുതന്നെ വ്യത്യാസം'' അപരൻ മറുപടി കൊടുത്തു.

''അല്ല.''

''പിന്നെ?''

''ഇന്നത്തെ രാവണൻ വെറും രാക്ഷസരാജാവായിരുന്നു. ഇന്നലത്തെ രാവണൻ വീരശൂരപരാക്രമിയായ രാക്ഷസ ചക്രവർത്തിയായിരുന്നു–സാക്ഷാൽ രാക്ഷസ ചക്രവർത്തി.''

1962–ൽ ഒററപ്പാലത്തു വച്ചുനടന്ന അഞ്ചാം സാഹിത്യപരിഷത്ത് സമ്മേളനത്തോടനുബന്ധിച്ച് തമ്പാൻ ഹൈസ്കൂളിൽ വച്ച് മാധവചാക്യാർ കൂത്തവതരിപ്പിച്ചു. കെ.പി.കേശവമേനോൻ, ജി.ശങ്കരക്കുറുപ്പ്, ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ, കോട്ടയ്ക്കൽ മരുമകൻ തമ്പുരാൻ, കുട്ടിക്കൃഷ്ണമാരാർ, പി.കുഞ്ഞിരാമൻ നായർ, എൻ.വി. കൃഷ്ണവാരിയർ എന്നിവരൊക്കെ അന്ന് സദസ്സിലുണ്ടായിരുന്നു.

പരീക്ഷിത്തു തമ്പുരാൻ പ്രഹ്ളാദചരിതമെഴുതി പൂർത്തിയാക്കി. ദീർഘനാളത്തെ തപസ്യയുടെ പരിപക്വ ഫലമായിരുന്നു അത്. പാഠകത്തിലും കൂത്തിലും പ്രഹ്ളാദകഥയില്ലെന്നും ഭക്തിരസപ്രധാനമായ ആ കഥ പ്രബന്ധരൂപത്തിലാക്കിയാൽ തരക്കേടില്ലെന്നും പെരുവനത്ത് രാമൻ നമ്പ്യാർ തമ്പുരാനോട് ഒരിക്കൽ സൂചിപ്പിച്ചിരുന്നു. പ്രഹ്ളാദചരിതമെഴുതാൻ അദ്ദേഹത്തിന് പ്രചോദനമേകിയത് നമ്പ്യാരുടെ അപേക്ഷയായിരുന്നു.



മാണി മാധവ ചാക്യാർ

പ്രബന്ധമെഴുതി പൂർത്തിയാക്കിയപ്പോൾ അത് അരങ്ങത്തു പറഞ്ഞുകേൾക്കണമെന്ന് തമ്പുരാന് ആഗ്രഹം തോന്നി. ചാച്ചുചാക്യാരെ ആളയച്ചുവരുത്തി പ്രബന്ധം കൊടുത്തു. അതു മുഴുവനും വായിച്ചുതീർത്ത് തമ്പുരാന് മടക്കിക്കൊടുക്കുമ്പോൾ ചാച്ചുചാക്യാർ പറഞ്ഞു: ''വിദ്വാന്മാർക്ക് വായിച്ചുരസിക്കാനേ ഇതു പററൂ. പ്രബന്ധമാക്കി പറഞ്ഞാൽ നന്നാവില്ല.''

തമ്പുരാൻെറ ശിഷ്യനും വിദ്വാനും പണ്ഡിതനുമായ സി.കെ.രാമൻ നമ്പ്യാർ അദ്ദേഹത്തിൻെറ നിർദ്ദേശപ്രകാരം പ്രഹ്ളാദചരിതം പൈങ്കുളം രാമചാക്യാരെ പഠിപ്പിച്ചുതുടങ്ങി. എട്ടു ദിവസംകൊണ്ട് ഏഴെട്ടു ശ്ളോകങ്ങൾ വിസ്തരിച്ചു പഠിപ്പിച്ചു. രാമചാക്യാർക്കത് ബാലികേറാമലയായിട്ടാണ് അനുഭവപ്പെട്ടത്. അദ്ദേഹം തമ്പുരാനോട് സങ്കടം പറഞ്ഞു: ''പ്രബന്ധം നന്നായിട്ടുണ്ട്. വലിയ സദസ്സിനു മുന്നിൽ ഞാനിതു പറഞ്ഞാൽ പിഴയ്ക്കും. എന്നെ ഒഴിവാക്കണം.'' രാമചാക്യാരും ഒഴിവായി. തമ്പുരാനും രാമൻ നമ്പ്യാർക്കും നിരാശയായി.

പിറേറന്ന് വിശേഷാൽക്കൂത്തിൽ പങ്കെടുക്കുന്നതിനുവേണ്ടി മാധവചാക്യാർ തൃപ്പൂണിത്തുറയിലെത്തി. ബസ്സിറങ്ങിയ വഴിക്കുതന്നെ രാമൻനമ്പ്യാരെ കണ്ടു. അതുവരെയുണ്ടായ സംഭവങ്ങളെല്ലാം വിസ്തരിച്ച ശേഷം 'ഒന്നു ശ്രമിച്ചുനോക്കാൻ' അദ്ദേഹം ചാക്യാരോട് ആവശ്യപ്പെട്ടു. കോവിലകത്തുനിന്ന് അത്താഴം കഴിച്ച വഴി ചാക്യാർ നമ്പ്യാരുടെ അടുത്തെത്തി.

''പ്രഹ്ളാദ ചരിതം നോക്കാമെന്ന് വിചാരിക്കുകയാണ്.''

''നന്നായി.'' നമ്പ്യാർക്ക് സന്തോഷമായി. ഒരു ദിവസത്തേക്കു വേണ്ട ശ്ളോകവും ഉപശ്ളോകങ്ങളും അദ്ദേഹം ചാക്യാരെ പഠിപ്പിച്ചു. രാത്രി ഉറക്കമിളച്ചിരുന്നു പഠിച്ചത് വീണ്ടും വീണ്ടും മനനം ചെയ്തുറപ്പിച്ചു.

പിറേറന്നു രാവിലെ ചാച്ചുചാക്യാരുടെ ദൂതൻ വന്ന് അന്നത്തെ കൂത്ത് മാധവചാക്യാരുടേതാണെന്ന് അറിയിച്ചു. കോവിലകത്തെത്തി ഗുരുനാഥനെ കണ്ടു.

''ഇന്ന് മാധവൻെറ കൂത്താണെന്ന് അറിഞ്ഞു. ഏതു പ്രബന്ധമാണ് പറയുന്നത്?''

''പ്രഹ്ളാദചരിതം പറയണമെന്നാണ് മനസ്സിൽ.''

തമ്പുരാൻെറ കണ്ണുകൾ വിടർന്നു. അല്പനിമിഷങ്ങൾക്കുള്ളിൽ അവ ജലാർദ്രമായി. ശിഷ്യനെ ആശീർവദിച്ച് വിറയാർന്ന സ്വരത്തിൽ അദ്ദേഹം പറഞ്ഞു: ''മാധവാ, എനിക്ക് സന്തോഷമായി.''

''ഒരു ദിവസം വിസ്തരിച്ചുപറയാനുള്ള ശ്ളോകങ്ങൾ ഞാൻ ഇന്നലെ രാത്രി ഇരുന്നു പഠിച്ചു.''

''ഇന്നലെ പഠിച്ചത് ഇന്നു പറയുന്നത് ശരിയല്ല. എന്തെങ്കിലും പിഴവു പററിയാൽ മാധവൻെറ യശസ്സാണു കളങ്കപ്പെടുക. കുറച്ചു ദിവസം കഴിഞ്ഞിട്ടുമതി.''

അന്ന് പ്രഹ്ളാദചരിതം പറഞ്ഞില്ല.

നാലു ദിവസം കഴിഞ്ഞപ്പോൾ വീണ്ടും മാധവചാക്യാരുടെ ഊഴം വന്നു. പുതിയ പ്രബന്ധം അരങ്ങേറുന്നതു കാണാനും കേൾക്കാനും സദസ്സിൽ വിദ്വാന്മാർ നിരന്നു. തമ്പുരാൻ മുൻനിരയിൽത്തന്നെയുണ്ട്. അമ്മന്നൂരുകാർ അണിയറയിൽ ചെവി കൂർപ്പിച്ചിരിക്കുകയാണ്. രണ്ടുമണിക്ക് കൂത്തു തുടങ്ങി.

''ദൈത്യേന്ദ്രസ്തു തദാ ഹിരണ്യകശിപുഃ
നാമ്നാസുരാവധ്യതാ മുഖ്യാൻ
ഘോരതപഃ പ്രസാദിത വിധേർ ലബ്ധ്വാ-
വരാനത്തു താൻ
ജിത്വാ ജ്ഞാകകുഭാം പതീൻ സഹസുരൈർ-
വിഭ്രംശയൻ സ്ഥാനതഃ
തൽകാന്താംശ്രു ജരീഷു സോദര വിപച്ചേര-
കാഗ്നിശാന്തീം വ്യഥാൽ''

(ശ്രീനാരായണൻ വരാഹമൂർത്തിയായി അവതരിച്ച് ഹിരണ്യാക്ഷനെ കൊന്ന് യോഗനിദ്രയെ അവലംബിച്ച കാലത്ത്, ഹിരണ്യാക്ഷൻെറ സഹോദരനായ ഹിരണ്യകശിപു ബ്രഹ്മാവിനെ തപസ്സുചെയ്ത് പ്രത്യക്ഷമാക്കി വിവിധ തരത്തിലുള്ള അത്ഭുത വരങ്ങൾ സ്വീകരിച്ച്, ദേവന്മാരെ ദേവലോകത്തു നിന്നോടിച്ച് സർവാധിപത്യം നേടി സഞ്ചരിച്ചു)

കൂത്തു കേട്ടുകൊണ്ടിരിക്കുന്നതിനിടയിൽ ചാച്ചുചാക്യാർ തൻെറ ആദ്യത്തെ അഭിപ്രായം തിരുത്തി-രാമൻ നമ്പ്യാരോടതു പറയുകയും ചെയ്തു: ''പറയാൻ നല്ല വകയുള്ള പ്രബന്ധം.''

(തുടരും)




എം. കൃഷ്ണൻനായർ


# സാഹിത്യവാരഫലം



**ക**ടൽവെള്ളത്തിൻെറ ഒരു തുള്ളിയിൽ കടലിനെയാകെ കാണാമെന്ന് ഖലീൽ ജിബ്രാൻ[1] പറഞ്ഞിട്ടുണ്ട്. ദൂരദർശിനി അവസാനിക്കുന്നിടത്ത് സൂക്ഷ്മദർശിനി ആരംഭിക്കുന്നു; ഈ കാഴ്ചകളിൽ ഏതിനാണു ശ്രേഷ്ഠത്വം കൂടുതൽ? എന്ന് യൂഗോയും.[2] ഒരു മണൽത്തരിയിൽ വിശ്വമാകെ കാണാനും ഒരു കാട്ടുപൂവിൽ സ്വർഗ്ഗം ദർശിക്കാനും ഉള്ളംകൈയിൽ അനന്തതയെ വയ്ക്കാനും ഒരു നാഴികയിൽ നിത്യതയെ ഒതുക്കാനും അഭിലഷിച്ചില്ലേ ഇംഗ്ലീഷ് കവിയും മിസ്റ്റിക്കുമായ വില്യം ബ്ളേക്ക്?[3] സത്തയുടെ വൈപുല്യമാർന്ന പ്രാദുർഭാവം ഏററവും സൂക്ഷ്മമായതിലും ഉണ്ടെന്നാണ് ആ മഹാകവിയുടെ മതം. മഹാവിശ്വത്തെ അണുവിശ്വമാക്കുക—അതു തന്നെയാണു കലാകാരൻെറ പ്രവൃത്തി. ദിക്കുകളെ തകർത്തുകൊണ്ടു എത്തുന്ന തീവണ്ടി നമ്മളെ ഞെട്ടിക്കും. എന്നാൽ ചുററുകമ്പി മുറുക്കിവച്ച് കൊച്ചുകുഞ്ഞ് ഓടിക്കുന്ന കളിപ്പാട്ടമായ തീവണ്ടി നമ്മളെ ആഹ്ളാദിപ്പിക്കും. ക്യൂബയിൽ ജനിച്ച് ഇററലിയിൽ വളർന്ന ഇററാല്യൻ നോവലിസ്ററ് ഈററാലോ കാൽവീനോ[4] The Road to San Giovanni (സാൻ ജോവന്നിയിലേക്കുള്ള പാത) എന്ന ആത്മകഥയിൽ അനുഷ്ഠിക്കുന്ന കൃത്യവും ഇതുതന്നെ. അദ്ഭുതാവഹം, ആശ്ചര്യകരം, വിസ്മയദായകം എന്ന വിശേഷണങ്ങൾ മലയാളസാഹിത്യത്തിലെ ഒരു കൃതിക്കും ഈ ലേഖകൻ നല്കിയിട്ടില്ല. പടിഞ്ഞാറൻ രചനകളെക്കുറിച്ച് എഴുതുമ്പോഴും വിരളമായേ ഞാൻ ആ വിശേഷണങ്ങൾ പ്രയോഗിച്ചിട്ടുള്ളു. എന്നാൽ ഈ ആത്മകഥയ്ക്ക് ഈ വിശേഷണം പ്രത്യക്ഷരം ചേരുന്നുവെന്ന് അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കാൻ എനിക്കു താല്പര്യമുണ്ട്.

ബൃഹദാകാരമാർന്ന ജീവിതത്തെ കാൽവീനോ ഹ്രസ്വാകാരമാക്കുന്നത് യുക്തിയെയും വികാരത്തെയും സങ്കലനം ചെയ്താണ്; ചിന്തയെയും സംവേദനത്തെയും സമ്മേളിപ്പിച്ചാണ്. അത് അകൃത്രിമമായി നിർവഹിക്കുന്നതുകൊണ്ട് മനോരഥസൃഷ്ടികളിലേക്കു വാസ്തവികത ചെന്നുചേരുമ്പോഴും അനുവാചകന് രസഭംഗം സംഭവിക്കുന്നില്ല. ഫാൻറസി എന്ന മണ്ഡലത്തിലേക്കു കാലൂന്നാതെ യഥാതഥവും ചിന്തോദ്ദീപകവുമായ ആത്മകഥ രചിക്കാനാണ് കാൽവീനോ യത്നിച്ചത്. ആ യത്നം വിജയഭാസുരമായി പരിണമിച്ചിരിക്കുകയും ചെയ്തിരിക്കുന്നു.

> മഹാവിശ്വത്തെ അണുവിശ്വമാക്കുക-
> അതുതന്നെയാണ് കലാകാരൻെറ പ്രവൃത്തി.
> ദിക്കുകളെ തകർത്തുകൊണ്ടെത്തുന്ന തീവണ്ടി നമ്മളെ ഞെട്ടിക്കും. എന്നാൽ ചുററുകമ്പി മുറുക്കിവച്ച് കൊച്ചുകുഞ്ഞ് ഓടിക്കുന്ന കളിപ്പാട്ടമായ തീവണ്ടി നമ്മളെ ആഹ്ളാദിപ്പിക്കും.

അഞ്ചു ഭാഗങ്ങൾ ഉൾക്കൊള്ളുന്നു കാൽവീനോയുടെ ആത്മകഥ. ആദ്യത്തേത് 'സാൻ ജോവാന്നിയിലേക്കുള്ള പാത'. സാൻജോവാന്നി കാൽവീനോയുടെ അച്ഛൻെറ എസ്റ്റേറ്റാണ്—തോട്ടമാണ്. അച്ഛൻ തോട്ടത്തിലേക്കു പോകുന്നതും വിത്തുകളടങ്ങിയ ചാക്കുകെട്ടുകളെടുത്ത് കാൽവീനോ ഉൾപ്പെടെയുള്ളവർ അദ്ദേഹത്തിൻെറ പിറകേ പോകുന്നതുമൊക്കെ ആത്മകഥാകാരൻ കവിതയുടെ മട്ടിൽ വർണ്ണിക്കുന്നു. എന്നാൽ അതിനല്ല പ്രാധാന്യം. വർണ്ണനകളിലൂടെ ഉരുത്തിരിയുന്ന അച്ഛൻെറയും മകൻെറയും സ്വഭാവ സവിശേഷതകളാണ് സൂര്യരശ്മിയേററു വെട്ടിത്തിളങ്ങുന്ന സ്ഫടികോപലംപോലെ വായനക്കാരെ ആകർഷിക്കുന്നത്. അച്ഛൻെറ മനസ്സിനു വാക്കുകൾ വസ്തുക്കളുടെ ദൃഢീകരണം നടത്തുന്നവയാണ്. അവ ഉടമസ്ഥതയുടെ അല്ലെങ്കിൽ കൈവശാവകാശത്തിൻെറ അടയാളങ്ങൾ. മകനു വാക്കുകൾ കാണപ്പെടാത്ത വസ്തുക്കളുടെ പൂർവജ്ഞാനം മാത്രം. കാൽവീനോക്ക് അവ ഉടമസ്ഥതയുടെ പ്രതീകങ്ങളല്ല. അച്ഛൻ ചെടികളെയും മരങ്ങളെയും 'അബ്സേർഡാ'യ ലാററിൻ പേരുകൾ പറഞ്ഞ് വിവരിക്കും. മകന് വസ്തുക്കളുടെ ലോകം മൂകമായതിനാൽ മസ്തിഷ്കത്തിലൂടെ ഒഴുകുന്ന വാക്കുകൾ അവയോട് (വസ്തുക്കളോട്) ചേരുകില്ല. ചേരുന്നത് വികാരങ്ങളോട്, ഫാൻറസികളോട്. പിതാവ് മരച്ചീനിച്ചെടി കണ്ടാൽ മാനിഹോട്ട് യൂട്ടിലിസ്മ എന്നോ മാനിഹോട്ട് എസ്ക്യൂലെൻറ എന്നോ പറഞ്ഞേക്കും. (ഉദാഹരണം എൻേറത്. പണ്ടു പഠിച്ച സസ്യശാസ്ത്രത്തിൻെറ ദുർബ്ബലമായ ഓർമ്മയെ അവലംബിച്ചാണ് ലാററിൻ പദപ്രയോഗം) പുത്രൻ ഇല്ലാത്ത പേരുകൾ സൃഷ്ടിക്കും. Ypotoglaxia Jasminifolia, Photophila Wolfoides, Crotodendron indica ഇങ്ങനെ പലതും (പേരുകൾ കാൽവീനോയുടെ പരിഹാസ സൃഷ്ടികൾ). അച്ഛൻ കഠിനാദ്ധ്വാനം ചെയ്യുന്ന ഭൂവുടമസ്ഥൻ. അദ്ദേഹം കാടും മേടുകളും താണ്ടി

മുന്നോട്ടു പോകുമ്പോൾ കാൽവീനോ ഭിത്തികളുടെയും അച്ചടിമഷിപുരണ്ട കടലാസ്സുകളുടെയും "റാവണൻകോട്ട"കളിൽ കിടന്നു കറങ്ങും. ഒലിവ് മരങ്ങൾ പൂക്കുന്നതിനെക്കുറിച്ച് അച്ഛൻ സംസാരിക്കുമ്പോൾ മകൻ അതു കേൾക്കാതെ കടൽക്കരയിലേക്കു പോകുന്നതിനെക്കുറിച്ചു വിചാരിക്കും. അവിടെ മൃദുലങ്ങളായ കൈകൾ കൊണ്ടു പെൺകുട്ടികൾ പന്തുകൾ എറിയുന്നുണ്ടാവും. തിളക്കത്തിൽ അവർ മുങ്ങും. ആർപ്പുവിളിക്കും. നീന്തിത്തുടിക്കും.

ആത്മകഥയുടെ രണ്ടാമത്തെ ഭാഗം A cinema—goer's autobiography എന്നതാണ്. (ചലച്ചിത്രം കാണാൻ പോകുന്നയാളിൻെറ ആത്മകഥ) ചലച്ചിത്രം പൂർവയൗവനാവസ്ഥയിലായിരുന്ന ഒരാളിനെ എങ്ങനെ സ്വാധീനപ്പെടുത്തി? ദൂരതയ്ക്കുവേണ്ടിയുള്ള ആവശ്യകതയ്ക്ക് അതു സംതൃപ്തിയരുളിയെന്ന് ഉത്തരം. വാസ്തവികതയുടെ അതിരുകൾക്ക് വ്യാപകത്വം നല്കുന്നു ചലച്ചിത്രം. അളക്കാൻ വയ്യാത്ത മാനങ്ങൾ അത് കാൽവീനോക്കു ചുററും നിർമ്മിച്ചു. പ്രത്യക്ഷാനുഭവങ്ങളുടെ ലോകത്ത് അത് അന്യോന്യബന്ധം സൃഷ്ടിച്ചു. നമ്മളിൽനിന്നു ബാഹ്യമായി ഒരു ലോകമുണ്ടല്ലോ. കർത്തൃനിഷ്ഠവും വസ്തുനിഷ്ഠവുമായ കാരണങ്ങളാൽ അതിനെ നമുക്കു നേരിട്ടറിയാൻ വയ്യ. ചലച്ചിത്രം നമുക്കായി ഈ ബാഹ്യലോകത്തിൻെറ ശക്തിയാർജ്ജിച്ച ബിംബം സൃഷ്ടിച്ചു തരുന്നു. നമുക്കു നമ്മളോടുള്ള ബന്ധത്തിനു മാററം വരുത്തി നമ്മളത്തന്നെ കാണാനും നമ്മുടെ ദൈനംദിനജ്ജീവിതത്തെ ദർശിക്കാനും സിനിമ സഹായിക്കുന്നു. ഇററലിയിലെ ചലച്ചിത്ര സംവിധായകൻ ഫേദേറീക്കോ ഫേലീനീയുടെ സിനിമയിൽ ബാഹ്യലോകം സ്ക്രീനിനെ സമാക്രമിക്കുന്നു. സിനിമാശാലയും അന്ധകാരത്തെ പ്രകാശത്തിലേക്കു കൊണ്ടു ചെല്ലുന്നു. ഫേലീനീയുടെ ഓരോ ചിത്രവും ആത്മകഥയാണ്.

സ്ഥലപരിമിതിയെ പരിഗണിച്ച് 'Momories of a Battle' എന്ന അടുത്ത ഭാഗത്തെ വിട്ടിട്ട് നമുക്കു 'La Poubelle Agreee' എന്നതിലേക്കു ചെല്ലാം. കുടുംബജ്ജീവിതത്തെക്കുറിച്ചാണ് ഈ ഖണ്ഡത്തിലെ പ്രതിപാദനം. പാരീസിലെ മലിനങ്ങളായ തെരുവുകളെ അവയിൽനിന്നു രക്ഷിക്കാനായി പൂബെൽ എന്ന ഉദ്യോഗസ്ഥൻ ചവററുപാത്രങ്ങൾ വയ്ക്കാനായി കല്പിച്ചു. അയാളുടെ പേരുതന്നെയാണ് ആ ചവററുപാത്രങ്ങൾക്കും കിട്ടിയത് . വീട്ടിലെ ചെറിയ കുപ്പത്തൊട്ടിയിൽനിന്ന് വലിയ കുപ്പത്തൊട്ടിയിലേക്ക് ചവറുകൾ തട്ടി റോഡിലേക്കു കൊണ്ടുപോകുന്ന താൻ സാമൂഹിക പ്രവർത്തനം നടത്തുകയാണെന്നു കാൽവീനോ കരുതുന്നു. അതു ചെയ്തില്ലെങ്കിൽ തൻെറ വ്യക്തിപരമായ അസ്തിത്വത്തിൻെറ ഒച്ചിൻതോടോടുകൂടി (snail shell) അദ്ദേഹം മാലിന്യങ്ങളിൽ സംസ്കരിക്കപ്പെടും. ഈ കുപ്പത്തൊട്ടിയൊഴിക്കൽ കാൽവീനോയുടെ ആവശ്യകതയാണ്. തൻേറതായിരുന്ന ഒരംശത്തെ അദ്ദേഹം തന്നിൽനിന്നു അങ്ങനെയാണ് വേർപെടുത്തുക. ചവററുപാത്രത്തിലെ ചവറുകൾ നമ്മുടെ സത്തയുടെ ഒരംശമാണ്. അത് അന്ധകാരത്തിൽ താഴ്ന്നേ മതിയാവൂ. ഒടുവിൽ നമ്മുടെ ഭൗതിക ശരീരംതന്നെ ചവറുകൂനയായി



ഇററാലോ കാൽവീനോ




പാരഡികൾ
(ഹാസ്യാനുകരണങ്ങൾ)
രചിക്കാൻ ശ്രീ.തിക്കുറിശ്ശി
സുകുമാരൻ നായർക്കുള്ള
പ്രാഗല്ഭ്യം കേരളത്തിൽ
മററാർക്കുമില്ലെന്നു
പറഞ്ഞാൽ
അത്യുക്തിയാവുമോ?
അറിഞ്ഞുകൂടാ. എൻെറ
അറിവിൽ വേറെ
ആരുമില്ല എന്നു
വേണമെങ്കിൽ
മാററിപ്പറയാം.

മാറി ശവദാഹത്തിനുള്ള ഉപകരണത്തിലേക്കു നയിക്കപ്പെടാനായി വണ്ടിയിൽ വയ്ക്കപ്പെടുന്നു.

കുടുംബജ്ജീവിതത്തിൽ സ്ത്രീക്കും പുരുഷനുമുള്ള സ്ഥാനമെന്താണ്? പടിഞ്ഞാറൻ സ്ത്രീകളുടെ സംഘം പുരുഷസംഘത്തോടു പറയുന്നു:- "ഒരു പാർടി നടത്താൻവേണ്ടി ഒരുതവണ പാചകം ചെയ്യാൻ ഞാൻ സന്നദ്ധയാണ്. ഒരിക്കൽ എന്നെത്തന്നെ ആവിഷ്കരിക്കാനും. ഒരിക്കൽ പാരമ്പര്യം പകർന്നു കൊടുക്കാനും. ഒരിക്കൽ ആവശ്യകതയുടെ പേരിൽ. പിന്നെ ഒരുതവണ സ്നേഹത്തിൻെറ പേരിലും പാചകം ചെയ്യാം. പക്ഷേ എൻെറ ജോലി പാചകം ചെയ്യലാണെന്നും നിങ്ങളുടേത് വന്നിരുന്ന് അതു ഭക്ഷിക്കാനുമാണെന്ന സങ്കല്പത്തോടുകൂടി ആണ്ടിൽ മുന്നൂററിയറുപത്തിയഞ്ചു ദിവസവും ഞാൻ പാചകം ചെയ്യില്ല." പുരുഷൻ കുടുംബബജററിനുവേണ്ടി വലിയ സംഭാവന നടത്തിയാലും അയാൾ വീട്ടുജോലി ചെയ്യാതിരുന്നാൽ പരോപജീവിയായേ കരുതപ്പെടുകയുള്ളു. മാററം വരും. ഭക്ഷണശാലകളിൽ കയറി വേണ്ടതെല്ലാം കഴിച്ചിട്ട് ബില്ലിൻെറ പണവും കൊടുത്തു പോകാമെന്നു ധരിക്കരുത്. അതിനുശേഷം ഉരുളക്കിഴങ്ങിൻെറ തൊലി ചെത്തിക്കൊടുക്കേണ്ടതായി വരും. പ്ളെയ്ററുകൾ കഴുകി വയ്ക്കേണ്ടതായും വരും.

അവസാനത്തെ ഭാഗമായ From the opague (നിഷ്പ്രഭമായതിൽനിന്ന്) തികച്ചും സമുജ്ജ്വലമത്രേ. ഇന്നുള്ള ലോകം അതാര്യമാണ് അല്ലെങ്കിൽ വെളിച്ചം കടക്കാത്തതാണ്. പ്രകാശം വീണ സ്ഥലം ഇതിൻെറ മറുപുറം മാത്രം. കാൽവീനോ എഴുതുന്നത് വെളിച്ചം കടക്കാത്ത സ്ഥലത്തിൻെറ അഗാധതയിൽനിന്നാണ്. അവിടിരുന്നുകൊണ്ട് അദ്ദേഹം പ്രകാശമാർന്ന ലോകത്തിൻെറ പുനഃസൃഷ്ടി നടത്തുന്നു.

ചിന്തയുടെ മൗലികത, ആവിഷ്കാരത്തിൻെറ ചാരുത, ഭാവനയുടെ വിലാസം ഇവയിലെല്ലാം ഈ ആത്മകഥ അദ്വിതീയമാണ്. ചവറു മാററിയിടുന്നതിനെപ്പോലും തത്ത്വചിന്താത്മകമായി വീക്ഷിക്കാൻ ഈ വലിയ സാഹിത്യകാരനല്ലാതെ വേറെയാർക്കും കഴിയുകയില്ല. ഏതു ക്ഷുദ്രസംഭവത്തെയും തത്ത്വചിന്തയിലേക്കും അവിടെനിന്നു കലയിലേക്കും ഉയർത്താൻ കാൽവീനോക്കു കഴിയും. ഇതു വായിച്ചുതീരുമ്പോൾ അനുവാചകനുണ്ടാകുന്ന മാനസികോന്നമനം അസാധാരണമെന്നേ പറഞ്ഞുകൂടൂ. അതാര്യമായ ലോകത്തിരുന്നുകൊണ്ടു സുതാര്യമായ കലാലോകത്തെ സൃഷ്ടിച്ച കാൽവീനോ, അങ്ങയ്ക്കു വന്ദനം.

## രജതശലാക

ബന്ധുക്കൾ ഇവിടെ ഏതാനും നിമിഷങ്ങൾ കൊണ്ടു ശത്രുക്കളായി മാറുന്നു. സ്നേഹിതന്മാർ വഞ്ചിക്കുന്നു. ചിലർ അപവാദവ്യവസായവുമായി നടക്കുന്നു. ഒടുവിൽ മരണം എല്ലാവരെയും—സാപരാധന്മാരെയും നിരപരാധന്മാരെയും—ഒരേ മട്ടിൽ ഗ്രസിക്കുന്നു. വിഷാദപൂർണ്ണമായ ഈ ലോകത്ത് ഒന്നു ചിരിക്കാൻ കഴിഞ്ഞെങ്കിൽ! അത് എത്ര ആശ്വാസപ്രദമായിരിക്കും. ആ നല്ല കൃത്യമാണ് ശ്രീ. എ. ജയകുമാർ



അനുഷ്ഠിക്കുന്നത്. വീടു വാടകയ്ക്കു കൊടുത്തിട്ട് 'വൺ പൗണ്ട് ഒഫ് ഫ്ളെഷ്' എന്നു പറഞ്ഞുനില്ക്കുന്ന ചില വീട്ടുടമസ്ഥന്മാരുണ്ടല്ലോ. അവരിൽ ഒരാളെ കഥാകാരൻ 'വീട്' എന്ന കഥയിൽ (കലാകൗമുദി) കൊണ്ടുവന്നു നിറുത്തുന്നു. വീട് വാടകയ്ക്ക് എടുക്കാൻ വരുന്നവനെ ക്രോസ്ചെയ്ത് പറഞ്ഞയയ്ക്കുന്നതാണു കഥയിലെ വിഷയം. ഹാസ്യത്തിനു സ്വാഭാവികമായി വന്നുചേരുന്ന സ്ഥൂലീകരണമില്ല ഇതിൽ. അത്യുക്തിയില്ല. പൊട്ടിച്ചിരിപ്പിക്കാതെ അനുവാചകൻെറ ചുണ്ടുകളിൽ മന്ദഹാസം മാത്രം അങ്കുരിപ്പിക്കുന്ന രചനയാണിത്. ചിററൂർ കോളിജിൽനിന്ന് അങ്ങു ദൂരത്തേക്കു നോക്കിയാൽ പർവ്വത പംക്തികളിൽ രജതരേഖകൾ കാണാം. വല്ല പ്രവാഹമോ മററോ ആണ് അവ. ആ നീരൊഴുക്കുകൾ കാണുമ്പോൾ 'ആനയ്ക്കു ഭസ്മം തൊട്ടതുപോലെ' എന്നു കാളിദാസൻ പറഞ്ഞതു ഞാൻ ഓർമ്മിക്കും. ജീവിതാന്ധകാരത്തിൽ രജതരേഖകൾ വീഴ്ത്തും ഹാസ്യകഥകൾ.



ഫേദേറീക്കോ ഫേലീനീ

## ചോദ്യം, ഉത്തരം

"മാധുര്യം ഏതുപോലെ?"

"ചങ്ങമ്പുഴക്കവിതപോലെ, യേശുദാസിൻെറ ശബ്ദംപോലെ. മാധവിക്കുട്ടിയുടെ (കമലാദാസിൻെറ) വാക്കുകൾപോലെ."

"നിങ്ങളുടെ ജീവിതം ഏതുപോലെ?"

"ആരുമില്ലാത്ത വീട്ടിൽ കുറച്ചുനേരം എരിയുന്ന നിലവിളിക്കൻദീപംപോലെ."

"അനന്തത ഏതുപോലെ?"

"സ്ത്രീകളുടെ ററെലിഫോൺ സംസാരം പോലെ."

"ശംഖുംമുഖം കടപ്പുറത്തിരുന്നു വൈകുന്നേരം കാററുകൊള്ളുന്ന വിവാഹിതനായ ഉദ്യോഗസ്ഥൻ ആരെപ്പോലെ?"

"പൂജപ്പുര ജയിലിൽനിന്നു പരോളിൽ ഇറങ്ങിയ തടവുപുള്ളിയെപ്പോലെ."

"സുന്ദരിയുടെ നടത്തം ഏതുപോലെ?"

"കുളത്തിൽ കാറ്റേറ്റ് ഉലയുന്ന താമരപ്പൂവു പോലെ."

"കാർത്തികാഗോപൻെറ നൃത്തം ഏതു പോലെ?"

"പൊൻപൂവ് കാററിൽ പറക്കുംപോലെ. "

"പദ്മാസുബ്രഹ്മണ്യത്തിൻെറ നൃത്തം ഏതു പോലെ?"

"വെച്ചൂർ രാമൻപിള്ളയുടെ നിണം വേഷം പോലെ."

## കഥാവാഹസം

മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വരുന്ന രചനകളെ അവഗണിക്കാനാവില്ലല്ലോ. അതുകൊണ്ട് ശ്രീ. സി. ചന്ദ്രശേഖരൻെറ ചെറുകഥ കണ്ടയുടനെ ഞാൻ വായന തുടങ്ങി. വായിച്ചിട്ടും വായിച്ചിട്ടും തീരുന്നില്ല, ഇഴജന്തുവിൻെറ ഇഴച്ചിൽപോലെയുള്ള ഇഴച്ചിൽ. അവിവാഹിതയായ വനജ ജോലിക്കു പോകുന്നു. രണ്ടുപേർ അവൾക്കു വിവാഹാലോചനകൾ കൊണ്ടുവരുന്നു. വനജതന്നെ നേരത്തേ ആളിനെ കണ്ടുവച്ചിട്ടുള്ളതുകൊണ്ട് അക്കാര്യത്തിൽ ഇടപെടേണ്ടതില്ലെന്ന് അവളുടെ ജ്യേഷ്ഠ

ബന്ധുക്കൾ ഇവിടെ
ഏതാനും നിമിഷങ്ങൾ
കൊണ്ട് ശത്രുക്കളായി
മാറുന്നു.
സ്നേഹിതന്മാർ
വഞ്ചിക്കുന്നു. ചിലർ
അപവാദ
വ്യവസായവുമായി
നടക്കുന്നു. ഒടുവിൽ
മരണം എല്ലാവരെയും-
സാപരാധന്മാരെയും
നിരപരാധന്മാരെയും-
ഒരേ മട്ടിൽ ഗ്രസിക്കുന്നു.
വിഷാദപൂർണ്ണമായ ഈ
ലോകത്ത് ഒന്നു
ചിരിക്കാൻ
കഴിഞ്ഞെങ്കിൽ!

മ്മയും ഭർത്താവും പറയുന്നു. ഒടുവിൽ ഒരു സ്ത്രീ വനജയോടു വിവാഹകാര്യം പറയുമ്പോൾ, അവൾ ഭർത്താവ് ഇന്നാരെന്നു തീരുമാനിച്ചിട്ടുണ്ടോ എന്നു ചോദിക്കുമ്പോൾ ഇല്ലെന്ന് അവൾ മറുപടി നല്കുന്നു. തുടർന്നും വായിക്കാൻ ഭാവിച്ചപ്പോൾ 'അടുത്ത ലക്കത്തിൽ അവസാനിക്കും' എന്ന അറിയിപ്പു കണ്ട് ഞാനൊന്നു ഞെട്ടിപ്പോയി. പുറം 30, 31, 32, 33, 34, പിന്നെ 44 ഇത്രയും കഴിഞ്ഞിട്ടും ഈ എട്ടടിച്ചേര വങ്കിലേക്കു കയറുന്നില്ല. പര്യവസാനം കാണാത്ത കഥയെക്കുറിച്ചു അഭിപ്രായം പറയുന്നതു ശരിയല്ല. എങ്കിലും അച്ചടിച്ചു വന്നിടത്തോളം ഭാഗത്തെ അവലംബിച്ചു എന്തെങ്കിലും പറഞ്ഞേ തീരൂ എന്നു വന്നാലോ? വരട്ടെ ഡൂറിങ്ങിനെക്കുറിച്ച് ഓർമ്മ വരുന്നു ഈ സന്ദർഭത്തിൽ. (Duhring 1833-1921) ചരിത്രത്തെ ഭൗതികമായി വ്യാഖ്യാനിക്കുന്നതിനെ എതിർത്ത ജർമ്മൻ ദാർശനികനായിരുന്നു അദ്ദേഹം. ഡൂറിങ്ങിൻെറ വാദങ്ങളെ ഖണ്ഡിച്ചുകൊണ്ട് കാറൽമാർക്സിൻെറ സ്നേഹിതനും സഹപ്രവർത്തകനുമായ എംഗൽസ് (Engels 1820-1895) 'Anti-Duhring' എന്ന ഗ്രന്ഥമെഴുതി. ജനതയുടെ ജീവിതത്തെ നിയന്ത്രിക്കുന്ന പ്രകൃതിശക്തികളുടെ പ്രതിഫലനം മാത്രമാണു മനുഷ്യൻെറ മതമെന്നു സ്ഥാപിക്കാൻ ശ്രമിക്കുകയായിരുന്നു എംഗൽസ്. 'ആൻറി ഡൂറിങ്' പ്രസിദ്ധപ്പെടുത്തിയപ്പോൾ ഡൂറിങ് അതിനു മറുപടി എഴുതിയെന്നും അതറിഞ്ഞ എംഗൽസ് 'എന്നാൽ അയാളുടെ മറുപടി വായിക്കാതെന്നെ ഞാനതിനു മറുപടി എഴുതാ'മെന്നു പറയുകയും അതനുസരിച്ചു പ്രവർത്തിക്കുകയും ചെയ്തുവെന്ന് ഈ വിഷയങ്ങളിൽ അവഗാഹമുണ്ടായിരുന്ന മയ്യനാട് കെ. ദാമോദരൻ എന്നോടു പറഞ്ഞു. അതുപോലെ ഞാനൊരു എംഗൽസ് ആയിക്കൊള്ളട്ടേ?

സംഭാഷണവും ക്രിയാംശവുമാണല്ലോ കഥാപാത്രങ്ങൾക്കു സ്വഭാവസവിശേഷത നല്കുന്നത്. അച്ചടിച്ച ഭാഗത്ത് ഒരു കഥാപാത്രത്തിനും സ്വഭാവസവിശേഷത ഇല്ല. ചടുലമായ ആഖ്യാനമില്ല. ഹൃദയസ്പർശികളായ സംഭവങ്ങളുടെ നിവേശനമില്ല. ചത്തമട്ടിലൊരു രചന. ശേഷമുള്ള ഭാഗവും ഇമ്മട്ടിലാവാനേ തരമുള്ളൂ. അല്ലെങ്കിൽ ഈ കഥാവാഹസം പര്യവസാനത്തിൽ വാഹസഗ്രാസമായി കടന്നെന്നും വരാം. (വാഹസഗ്രാസം = പെരുമ്പാമ്പിൻെറ ഉരുള.)



റോസാപ്പൂ കൈയിലുള്ള മനുഷ്യൻ

റോസാപ്പൂവിൻെറ നേർത്തതും വഴങ്ങുന്നതുമായ ഞെട്ടു രണ്ടു വിരലുകൾകൊണ്ടു പിടിച്ച് അതിൻെറ താഴത്തെ ഭാഗം തന്നിലേക്കു തിരിച്ചു നില്ക്കുന്ന ഒരാളിൻെറ ഛായാപടമാണിത്. മററാരെയുംപോലെ ഇയാളും ഞെളിഞ്ഞു നടക്കുന്നവനാണ്, ക്രമാധികമായ അഭിരുചികളുള്ളവനാണ്.

സംശയമില്ല; ഇയാൾ മനുഷ്യൻതന്നെ. വിയന്നയിലെ മനോവിശ്ലേഷകൻ റോസാപ്പൂവിനെ അയാളുടെ കടുത്ത പരീക്ഷയിലൂടെ കൊണ്ടുചെന്ന് യുക്ത്യതീതമായ സ്നേഹമാക്കിക്കണ്ട് സമയം വ്യർത്ഥമാക്കേണ്ടതില്ല. ഒരുപക്ഷേ

അടക്കിറിച്ച് അനിയന്ത്രിതമോ? അല്ല. അതിന് പ്രഭവകേന്ദ്രമേയില്ല.

കൂടാതെ റോസാപ്പൂവിന് സംസാരിക്കാൻ വയ്യ. അയാളുടെ കൈയിലിരുന്നു തിരിഞ്ഞതുകൊണ്ട് അതിനു ക്ഷീണം. മർദ്ദകൻ ആര് എന്നതുപോലും അതു മറന്നുപോകുന്നു. മനോഹരമായ മേൽമീശയും നീണ്ട കുപ്പായവും. പകുതി മരിച്ച റോസാപ്പൂ കൈയിൽവച്ച ആ മനുഷ്യൻ അതിനെ എന്തു ചെയ്യണമെന്ന് ആലോചിച്ച് അദ്ഭുതപ്പെട്ട് അതിലേക്കു തുറിച്ചു നോക്കുന്നു. അതിൻെറ നേർത്ത പരിമളം ആസ്വദിക്കാമെന്ന ചിന്തയേ അയാൾക്കില്ല. അതിനെ അടർത്തിയെടുത്ത് ഒരു താരുണിക്കു കൊടുക്കാമോ—അതു മറെറാരു കാര്യം. മനുഷ്യർ എല്ലായ്പോഴും തോന്നിയതു പ്രവർത്തിക്കുന്നു. ജീവിതത്തെ അലക്ഷ്യമായി കൈകാര്യം ചെയ്യണം അയാൾ. അതിൻെറ അടിച്ചമർത്തിയ സൗന്ദര്യത്തെ, അഭിനന്ദനാർഹനായ ഈ ഉദ്യോഗസ്ഥനെപ്പോലെ അഗണ്യകോടിയിൽ തള്ളണം. (ശകാരിക്കാനുള്ള സ്ഥലമല്ല ഇത്) അയാൾ വൈകൃതമുള്ളവൻ, കൊച്ചു തെററുകൾ ചെയ്യുന്നവൻ. ജീവിതത്തെക്കാളേറെ അയാൾക്കു പരാക്രമം, ബഹുമതി ഇവയോടു യുക്തിവിരുദ്ധമായ അഭിലാഷമുണ്ടല്ലോ. റഷ്യൻ മഹാകവി കുഷ്നറുടെ ഒരു കാവ്യമാണിത്. പ്രിയപ്പെട്ട വായനക്കാരേ കവികൾ ഇങ്ങനെയാണ് ജീവിതാലേഖനത്തിലൂടെ സൗന്ദര്യം സൃഷ്ടിച്ച് നമ്മുടെ ജീവിതത്തെ ധന്യമാക്കുന്നത്.

## ശവാവരണം

"യേശുക്രിസ്തുവിൻെറ മുഖമാണോ അത്?" എന്ന ഉപശീർഷകത്തിൽ റവറൻറ് ഫാദർ ലാസർ എസ്. പട്ടകടവ് കുങ്കുമത്തിൽ എഴുതിയ കൊച്ചുലേഖനം പഴമ്പുരാണമാണെന്നു പറയേണ്ടി വന്നിരിക്കുന്നു. ററ്യൂറിൻ നഗരത്തിലുള്ള ശവക്കച്ചയെക്കുറിച്ചാണ് ഫാദറിൻെറ പ്രതിപാദനം. ഈ ശവാവരണത്തിൽ താടിവളർത്തിയ, നീണ്ട തലമുടിയുള്ള ഒരാളിൻെറ രൂപമുണ്ട്. യേശുക്രിസ്തുവിൻെറ ഛായയാണ് അതിനുള്ളതെന്നു പറയുന്നു. യേശുക്രിസ്തുവിൻെറ നിശ്ചേതനശരീരത്തിൽ മൂടിയ ലിനൻ തുണിയിൽ അദ്ദേഹത്തിൻെറ ഛായ പതിഞ്ഞെന്നാണ് ഭക്തസങ്കല്പം. പക്ഷേ 1960-ൽ കെമിസ്ട്രിക്കു നോബൽസമ്മാനം നേടിയ അമേരിക്കൻ കെമിസ്ററ് ലിബി (Libby 1908-(1980) കണ്ടുപിടിച്ച (Carbon-14 dating' ടെക്നിക്ക്കൊണ്ട് ഈ ശവാവരണം പരിശോധിച്ചു നോക്കി. ഇനിയുള്ളത് Isaac Asimov-ൻെറ വാക്കുകളിൽത്തന്നെയാവട്ടെ.

"In 1988 some of the linen was finally tested by the carbon-14 dating method worked out by Libby. The results were clear. The linen had been part of living flax plants seven hundred years ago. The shroud, and presumably the image upon it, had been produced not long before it was first displayed and was thirteen centuries too late to have been the shroud of Jesus."


തിക്കുറിശ്ശി

മൂലകൃതി
പകർത്തിയാൽ ചൂഷണം
തന്നെ. എന്നാൽ
മൂലകൃതി പകർത്താതെ
ചൂഷണം നടത്തുന്നവർ
ഏറെയുണ്ട്.
കാളിദാസൻെറ
'മേഘസന്ദേശം' കണ്ട്
എത്രയെത്ര സന്ദേശ
കാവ്യങ്ങളാണ് മലയാള
സാഹിത്യത്തെ
വിരൂപമാക്കാൻ ആളുകൾ
പടച്ചുവച്ചത്.

## നിരീക്ഷണങ്ങൾ

പ്ാരഡികൾ (ഹാസ്യാനുകരണങ്ങൾ) രചിക്കാൻ ശ്രീ. തിക്കുറിശ്ശിസുകുമാരൻനായർക്കുള്ള പ്രാഗല്ഭ്യം കേരളത്തിൽ മററാർക്കുമില്ലെന്നു പറഞ്ഞാൽ അത്യുക്തിയാവുമോ? അറിഞ്ഞുകൂടാ. എൻെറ അറിവിൽ വേറെ ആരുമില്ല എന്നു വേണമെങ്കിൽ മാററിപ്പറയാം. കൗമുദിപ്പത്രാധിപരായിരുന്ന കെ. ബാലകൃഷ്ണൻ എന്നോടു പറഞ്ഞു:- "വയലാർ രാമവർമ്മയുടെ പാട്ട് യേശുദാസൻ പാടുന്നത് റെക്കേർഡ് ചെയ്തുകൊണ്ടിരിക്കുന്ന വേളയിൽത്തന്നെ തിക്കുറിശ്ശി ഇപ്പുറത്തിരുന്ന് പ്ാരഡികൾ നിർമ്മിക്കും. യേശുദാസൻ പാടിക്കഴിയുമ്പോൾ തിക്കുറിശ്ശിയുടെ പ്ാരഡിയും എഴുതിത്തീർന്നിരിക്കും; അല്ലെങ്കിൽ ചൊല്ലിത്തീർന്നിരിക്കും." 'പവനുരുക്കി, പവനുരുക്കി' എന്ന ഗാനം റെക്കേർഡ് ചെയ്യുമ്പോൾ തിക്കുറിശ്ശി ചൊല്ലിയ പ്ാരഡി കെ. ബാലകൃഷ്ണൻ എന്നെ പാടിക്കേൾപ്പിച്ചു. അത് അച്ചടിക്കാൻ വയ്യ. എങ്കിലും ഒന്നാന്തരം ഹാസ്യാനുകരണം. പണ്ടു സീതാരാമൻ (ശ്രീധരൻ പിള്ള) ഹാസ്യാനുകരണങ്ങൾ രചിച്ചിരുന്നു. എല്ലാം വിരസങ്ങൾ. തിക്കുറിശ്ശിയുടെ പ്ാരഡികൾ രസപ്രദങ്ങളും. കാരണം സ്പഷ്ടം. തിക്കുറിശ്ശി ജന്മനാ കവിയാണ്.

2. മൂലകൃതി പകർത്തിയാൽ ചൂഷണംതന്നെ. എന്നാൽ മൂലകൃതി പകർത്താതെ ചൂഷണം നടത്തുന്നവർ ഏറെയുണ്ട്. കാളിദാസൻെറ 'മേഘസന്ദേശം' കണ്ട് എത്രയെത്ര സന്ദേശകാവ്യങ്ങളാണ് മലയാളസാഹിത്യത്തെ വിരൂപമാക്കാൻ ആളുകൾ പടച്ചുവച്ചത്. അവ 'മേഘസന്ദേശ'ത്തിൻെറ തർജ്ജമയാണോ? അല്ല എന്ന് അസന്ദിഗ്ദ്ധമായ ഉത്തരം. എന്നാൽ ഒരുകണക്കിനു തർജ്ജമയാണുതാനും. കാഫ്ക, കമ്യൂ, ബോർഹെസ് ഇവരുടെ കൃതികൾ അതേപടി ആരും തർജ്ജമ ചെയ്തിട്ടില്ല ഇവിടെ. പക്ഷേ പലതും തർജ്ജമകളത്രേ.



ഒരുത്തനെ തൂക്കിക്കൊല്ലാൻ കൊലമരത്തിലേക്കു കൊണ്ടുപോകുകയായിരുന്നു. വഴിക്കുവച്ച് അയാളെ കണ്ട ഒരു ചങ്ങാതി ചോദിച്ചു. 'കൂട്ടുകാരാ നിങ്ങൾ എങ്ങോട്ടു പോകുന്നു?' 'മരിക്കാൻ പോകുന്ന ആൾ പറഞ്ഞു:- ഞാൻ ഒരിടത്തേക്കും പോകുകയല്ല. അവർ എന്നെ ബലംപ്രയോഗിച്ചു കൊണ്ടുപോകുകയാണ്.' കേരളത്തിലെ വായനക്കാരുടെ അവസ്ഥ കൊലമരത്തിലേക്കു നയിക്കപ്പെടുന്ന ഈ പാവത്തിൻേറതുപോലെയാണ്.

"നിങ്ങളുടെ ജീവിതം
ഏതുപോലെ?"
"ആരുമില്ലാത്ത വീട്ടിൽ
കുറച്ചുനേരം എരിയുന്ന
നിലവിളക്കിൻദീപം
പോലെ."

[1] ജുബ്രേൻ ഖലീൽ ജുബ്രേൻ എന്ന് അറബിപ്പേര്. അറബിഭാഷയിലും ഇംഗ്ളീഷിലുമെഴുതി. കാലം 1883 തൊട്ട് 1931 വരെ. ബ്ളേക്ക്, നീററ്ച്ച് (Nietzsche) ഇവരുടെ കൃതികളും ബൈബിളും അദ്ദേഹത്തിൽ സ്വാധീനത (influence എന്ന അർത്ഥത്തിൽ) ചെലുത്തി. കവിയും നോവലിസ്ററും ചിത്രകാരനുമൊക്കെയായിരുന്നു ഈ സിറിയൻ പ്രതിഭാശാലി.

[2] വിക്തോർ യൂഗോ (Victor Hugo 1802-1885) ഫ്രഞ്ചെഴുത്തുകാരൻ.

[3] William Blake 1757-1827.

[4] Italo Calvino (1923-1985)

14-ാം പേജിൽനിന്നും തുടർച്ച

കമ്മ്യൂണിസ്ററ് പ്രത്യയശാസ്ത്രത്തിൻെറ പുതിയ പ്രവാചകർ തങ്ങളുടെ നിരവധി ഫലിതവിക്രിയകളിലൂടെ ലോകത്തെ ചിരിപ്പിക്കാൻ തുടങ്ങിയിട്ട് നാളേറെയായി. സ്വയം ഇക്കിളിയാക്കി ചിരിക്കാൻ പ്രേക്ഷകനെ നിർബ്ബന്ധിക്കുന്ന ചില മലയാള ഹാസ്യചിത്രങ്ങളിലെ കോമാളിവേഷങ്ങൾപോലെയാണ് ലോക കമ്മ്യൂണിസ്ററ് നേതാക്കൾ. മാർക്സിനെയും ലെനിനെയും വിററ കാശ് കീശയിലിട്ട് മീശപിരിച്ചിരുന്ന കമ്മ്യൂണിസത്തിൻെറ പഴയ പൊലീസുകാരൻ സ്ററാലിൻ മുതൽ ബിൽ ക്ളിൻറണിൻെറ ഷൂ പോളിഷു ചെയ്യാൻ നടുവളച്ചു നില്ക്കുന്ന ബോറിസ് യൽററ്സിൻവരെയുള്ള വിദൂഷക പരമ്പരയുടെ അവസ്ഥ മലയാള ടെലിവിഷൻ പരമ്പരകളെക്കാൾ ശോചനീയമാണെന്നു പറഞ്ഞാൽ പ്രതിവിപ്ളവമാകുമെങ്കിൽ, പ്രതിവിപ്ളവം നീണാൾ വാഴട്ടെ.

റഷ്യൻ ജനത ലെനിനടക്കമുള്ള കമ്മ്യൂണിസ്ററാചാര്യന്മാരുടെ പ്രതിമകൾ തല്ലിത്തകർക്കുകയായിരുന്നെങ്കിൽ, അങ്ങനെയൊരു വിഡ്ഢിത്തം കാട്ടുന്നതിനു പകരം ചൈന വിപണനത്തിൻെറ മുതലാളിത്തതന്ത്രം കമ്മ്യൂണിസ്ററാചാര്യന്മാർക്കുമേൽ പ്രയോഗിക്കുക മാത്രമാണു ചെയ്തത്. ഒന്ന് നാശോന്മുഖവും മറെറാന്ന് പുനരുല്പാദനപരവുമാണെന്നത് തിരിച്ചറിഞ്ഞ മംഗോളിയൻ ബുദ്ധി എന്തുകൊണ്ടും ശ്ളാഘനീയമാണ്. ജർമ്മൻ കുത്തകകൾ ബെർലിൻ മതിലിൻെറ തകർന്ന അവശിഷ്ടങ്ങൾ പോളിത്തീൻ കവറുകളിലാക്കി ലോകമെമ്പാടും വിററ് കാശാക്കിയതുപോലെ ചൈന ഇപ്പോൾ മാവോയെ വിററു കാശാക്കുന്നു.

"വിജയം നേടുകയെന്നത് സുദീർഘമായ പോരാട്ടത്തിൻെറ ഒന്നാംപടി മാത്രമാണ്. വിജയം അഭിമാനകരമാണെങ്കിൽക്കൂടി തുടർന്നുള്ള യത്നങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ അത് നിസ്സാരമാണ്. വരാനിരിക്കുന്ന നാളുകൾ ഈ വിജയത്തെ അർത്ഥപൂർണ്ണമാക്കുമ്പോൾ നമുക്കത് കൂടുതൽ അഭിമാനകരമായിരിക്കും. ചൈന ഇതാ ഉണർന്നിരിക്കുന്നു." 1949 ഒക്ടോബർ ഒന്നാം തീയതി ബീജിംഗിലെ ഹെവൻലി-പീസ്-ഗേററിലെ പ്ളാററ് ഫോമിൽ വച്ച് മാവോ സെതുങ് ലോകത്തോടു പ്രഖ്യാപിച്ച വാക്കുകളാണിത്. കൂമിന്താങ്ങിൻെറയും അമേരിക്കയുടെയും സാമ്രാജ്യാധികാര മൈത്രിക്കെതിരെ 1936 മുതൽ ചൈനീസ് കമ്മ്യൂണിസ്ററ് പാർട്ടി നടത്തിയ രക്തരൂഷിതമായ വിപ്ളവത്തിൻെറ അന്ത്യത്തിൽ ചിയാങ് കൈഷക്ക് തായ്വാനിലേക്കു പലായനം ചെയ്യുകയും, ചൈനയിലെ എൺപതു ശതമാനം വരുന്ന കർഷക ബഹുജനങ്ങളിലേക്ക് അധികാരം കൈമാറുകയും ചെയ്ത ചരിത്ര സന്ദർഭത്തിൽ മാവോയുടെ ഈ വാക്കുകൾ ലോകമെമ്പാടും പ്രതിധ്വനികൾ സൃഷ്ടിച്ചു. മാവോ ചിന്തകൾ കമ്മ്യൂണിസ്ററ് പോരാട്ടങ്ങളുടെ വേദപുസ്തകമായി. ഈ നൂററാണ്ടിൻെറ ചരിത്രഗതിയെ പ്രഗാഢം നിർണ്ണയിച്ച മൂന്നു സംഭവങ്ങളിലൊന്നാണ് ചൈനീസ് വിപ്ളവം. റഷ്യയിലെ ഒക്ടോബർ വിപ്ളവവും, രണ്ടാംലോക യുദ്ധത്തിൽ ഫാസിസ്ററ് ശക്തികൾക്കുണ്ടായ തോൽവിയോടെ മൂന്നാംലോക രാജ്യങ്ങൾക്കു ലഭിച്ച സ്വാതന്ത്ര്യവുംപോലെ മഹത്തായ സംഭവമാണ് 1949-ൽ ചൈനീസ് ജനതയ്ക്കു കൈവന്ന നേട്ടം. ഗറില്ലാ പോരാട്ടത്തിൻെറയും ചുവപ്പൻ സൈന്യത്തിൻെറയും സാരഥിയും ചൈനീസ് വിപ്ളവത്തിൻെറ സൂത്രധാരനുമായിരുന്നു ചെയർമാൻ മാവോ. 1921-ൽ ചൈനയിലെ ഹുനാൻ എന്ന പ്രവിശ്യയിൽനിന്നും കമ്മ്യൂണിസ്ററ് പാർട്ടിയുടെ ആദ്യത്തെ കോൺഗ്രസ്സിലേക്ക് ഡെലിഗേററുകളെ നയിച്ചു വന്ന ഗ്രാമീണനായ ഒരു യുവാവ് തൻെറ ജീവിതംകൊണ്ട് ഒരു രാജ്യത്തെയും ജനതയെയും പുനർനിർമ്മിക്കുന്ന ചരിത്രമാണ് ഏററവും ചുരുക്കത്തിൽ മാവോയുടെ ജീവിതകഥ. 1966-ലെ സാംസ്കാരിക വിപ്ളവത്തിലൂടെ പാർട്ടിയിലെതന്നെ തിരുത്തൽവാദ പ്രവണതകൾക്കെതിരെ 'ബൊംബാർഡ് ദ ഹെഡ് ക്വാർട്ടേഴ്സ്' എന്ന മുദ്രാവാക്യവുമായി സ്വയം നവീകരണത്തിന് ഇറങ്ങിപ്പുറപ്പെട്ട മാവോചിന്ത ഇന്നിതാ ചൈനയിൽ വില്ക്കാൻ വച്ചിരിക്കുന്നു.

മരിച്ചുപോയ നേതാക്കളെ വിററു കാശാക്കുന്ന കഥ ഇങ്ങനെയായിരിക്കുമ്പോൾ നമുക്ക് ജീവിക്കുന്നവരെയും ജനിക്കാനിരിക്കുന്നവരെയും കുറിച്ച് ചിന്തിക്കാം. ചൈനയിൽ ഒരു സ്ത്രീക്ക് പ്രസവിക്കണമെങ്കിൽ ചൈനീസ് കമ്മ്യൂണിസ്ററു പാർട്ടി പോളിററ് ബ്യൂറോയുടെ അനുവാദമുണ്ടാകണമെന്നു പറഞ്ഞാൽ അതിശയോക്തിയാണെന്നു കരുതരുത്. വൈകല്യങ്ങളുള്ള കുട്ടികളുടെ ജനനം തടയുന്നതിന് പുതിയൊരു നയസമീപനം ചൈനീസ് ഗവൺമെൻറ് കൈക്കൊണ്ടിരിക്കുന്നു. ജനസംഖ്യാവർദ്ധന തടയാൻ 'ഒരു കുട്ടി മതി' എന്ന തീരുമാനം ചൈനീസ് ഗവൺമെൻറ് നടപ്പാക്കി വരികയായിരുന്നു. ഇനിമുതൽ 'വൈകല്യം സംഭവിക്കാത്ത ഒരു കുട്ടി മതി' എന്നതാവും പുതിയ വിപ്ളവ മുദ്രാവാക്യം. കരൾവീക്കമോ ഗുഹ്യരോഗങ്ങളോ മാനസികരോഗമോ ഉള്ളവർ വിവാഹിതരാകാൻ പാടില്ലായെന്നത് പാർട്ടി തീരുമാനമാകുന്നു. ജന്മസിദ്ധമായ തകരാറുകളുള്ള നാലു ലക്ഷത്തിലധികം കുട്ടികളാണ് ചൈനയിൽ പ്രതിവർഷം പിറവികൊള്ളുന്നത്. പത്തുദശലക്ഷത്തിലധികം മാനസികരോഗികൾ ചൈനയിലുണ്ട്. പുതിയ സെൻസസ് റിപ്പോർട്ടനുസരിച്ച് മൂന്നു ലക്ഷത്തിലധികം ആളുകൾ മന്ദബുദ്ധികളാണ്. അടിയന്തരമായി ഇവരെ വന്ധീകരണ ശസ്ത്രക്രിയയ്ക്കു വിധേയമാക്കാൻ ചൈനീസ് ഗവൺമെൻറ് തീരുമാനിച്ചിരിക്കുന്നു. കരുത്തരായ പുതിയ തലമുറയെ വാർത്തെടുക്കാൻ വേണ്ട വൈദ്യശാസ്ത്രസങ്കേതങ്ങൾ വികസിപ്പിക്കുന്നതിനു പകരം, ആളുകളെ വന്ധീകരിക്കുകയും, സ്ത്രീകളുടെ ഗർഭം അലസിപ്പിക്കുകയും, ആളുകളെ വിവാഹബന്ധത്തിൽനിന്നു തടയുകയും ചെയ്യുന്നത് എലിയെപ്പേടിച്ച് ഇല്ലം ചുടുന്നതിനു തുല്യമാണ്. ഏതായാലും മനുഷ്യ മൂലധനത്തിൽ വിശ്വസിക്കുന്ന മാർക്സിസത്തെ ഓർത്ത് ഇവരെ ബോംബിട്ടു കൊല്ലാൻ തീരുമാനിക്കാത്തതിൽ ചൈനീസ് കമ്മ്യൂണിസ്ററ് പാർട്ടിയോട് മാർക്സിസം എത്രയേറെ കടപ്പെട്ടിരിക്കുന്നു!

ജോസഫ് സ്ററാലിൻെറ കാലത്ത് റഷ്യയിൽ പ്രചരിച്ചിരുന്ന ഒരു ഫലിത കഥയുണ്ട്. സ്ററാലിനോട് കാൾ മാർക്സ് ലളിതമായ ഒരാവശ്യം ഉന്നയിച്ചു. തനിക്ക് സോവിയററ് ടെലിവിഷനിലൂടെ റഷ്യൻ തൊഴിലാളികളെ അഭിസംബോധന ചെയ്യാൻ ഒരവസരം നല്കണമെന്നതായിരുന്നു മാർക്സിൻെറ ആവശ്യം. ദീർഘമായ ആലോചനയ്ക്കുശേഷം സുപ്രീം സോവിയററ് മാർക്സിനു സംസാരിക്കാൻ പത്തു സെക്കൻഡ് അനുവദിച്ചു. അനുവദിക്കപ്പെട്ട പത്തു സെക്കൻഡിനുള്ളിൽ സോവിയററ് ടെലിവിഷൻെറ വെള്ളിത്തിരയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ട് മാർക്സ് ലോകത്തോടു പറഞ്ഞു, "സർവ്വരാജ്യത്തൊഴിലാളികളെ എന്നോടു പൊറുക്കുക." ഈ ഫലിത കഥനിൽ ഉള്ളടങ്ങിയിട്ടുള്ള സൂക്ഷ്മമായ [illegible]ാഥാർത്ഥ്യം നമുക്കിന്ന് അപരിചിതമല്ല. ഭാവിയിൽ മാവോയ്ക്ക് ഒരവസരം ചൈനീസ് ടെലിവിഷൻ നല്കിയാൽ മാവോ പറയും, "സർവ്വരാജ്യത്തൊഴിലാളികളെ എന്നെ ചാട്ടയ്ക്കടിക്കുക."